

നവംബർ 2004

ക്രൈസ്തവ
# കാഹളം



"ദൈവനിയോഗത്തിൽ
മനുഷ്യനെ വളരുവാൻ
സഹായിക്കുന്നതാണ്
സഭയുടെ സാമൂഹ്യപ്രവർത്തനം"

ആർച്ച് ബിഷപ്പ്
സിറിൾ മാർ ബസേലിയോസ്

















# ജനസേവനത്തിന്റെ സ്രോതസ്സ്

2004 നവംബർ
ലക്കം 11 വാല്യം 63



വിലാസം

ക്രൈസ്തവകാഹളം
ആർച്ചുബിഷപ്സ് ഹൗസ്, പട്ടം
തിരുവനന്തപുരം-4
Phone : 0471-2541642,
2541643, 2540446
2541635 (Fax)
E-mail:kraistavakahalam@yahoo.com

# ഉള്ളടക്കം



കവർസ്റ്റോറി

## ചിത്രചിന്ത

കടപ്പാട് : മാതൃഭൂമി



# മനുഷ്യപുത്രിക്ക് തലചായ്ക്കാൻ

നെടുമങ്ങാട് ജി.എച്ച്.എസ്. റോഡിൽ ഒരു നായയുടെ പുറത്ത് മണിക്കൂറികളായി ഉറങ്ങുന്ന സ്ത്രീ

## സങ്കടവാർത്ത

കടപ്പാട് : മലയാള മനോരമ

# ട്രെയിൻചക്രങ്ങൾ അരിഞ്ഞിട്ട ജീവിതം

വലതുകൈകൊണ്ട് വെള്ളം വാങ്ങിക്കുടിച്ചയുടനാണ് സംഭവം. മിന്നൽപിണർവേഗം കൊണ്ട് വലതുകൈയ്യും വലതുകാലും മുറിഞ്ഞു മാറുകയായിരുന്നു. തൊട്ടുപിന്നാലെ ഇടതുകാലും' - ഇതൊരു സാക്ഷിമൊഴിയല്ല. സ്വന്തം ശരീരത്തിലെ അവയവങ്ങൾ അരിഞ്ഞുമാറ്റപ്പെടുന്നതുബോധം നഷ്ടപ്പെടാതെ നിസ്സഹായതയോടെ കണ്ടുകൊണ്ടിരുന്ന ഒരു ചെറുപ്പക്കാരന്റെ വാക്കുകളാണ്. അന്തമൺ മുളമൂട്ടിൽ വീട്ടിൽ രാജു (38) ഇത് പറയുമ്പോഴും മുഖത്ത് മായാൻ വിസമ്മതിച്ച ചിരിയുണ്ട്. തന്നെ ജീവച്ഛവമാക്കിയ വിധിയോടു പരിഭവമില്ല. തന്നോടും കുടുംബത്തോടും കരുണ കാട്ടുന്ന നാട്ടുകാരോട് നന്ദി പറയാനാണ് ഏറെ സമയവും രാജു ചെലവിടുന്നത്. അയൽവാസികളിലാരെങ്കിലും വന്ന് വീൽചെയറിൽ ഇരുത്തി കെട്ടിവയ്ക്കും. മുംബൈയിൽ കമ്പനിയിൽ ഇൻസ്ട്രുമെന്റ് മെക്കാനിക്കായിരുന്ന രാജുവിന്റെ ദിനചര്യ ഇത്രയുമാണിന്ന്.

രാജുവിന്റെയും രണ്ടുപെൺമക്കളടങ്ങുന്ന കുടുംബത്തിന്റെയും പ്രതീക്ഷകളെ സംഹരിച്ച സംഭവം നടന്നത് 2001 ഒക്ടോബർ ഒൻപതിനായിരുന്നു. പത്ത് ദിവസം അവധിക്കു നാട്ടിലെത്തിയ രാജു, മുംബൈയിലെ പനവേലിനു തിരികെ പോകാൻ കായംകുളത്തുനിന്നു ട്രെയിനിൽ കയറുമ്പോഴായിരുന്നു അപകടം. നേത്രാവതി എക്സ്പ്രസിലായിരുന്നു ടിക്കറ്റ്. തിരുവനന്തപുരത്തുനിന്ന് എത്തിയ ട്രെയിൻ കായംകുളത്ത് യാത്രക്കാർ കയറാൻ നിർത്തിയിരിക്കുകയായിരുന്നു. രാജു ബോഗിയിലേക്കു കയറുന്ന സമയം തോളിൽ തൂക്കിയ ബാഗുമായി ഒരാൾ ധൃതിയിൽ അതേ വാതിലിലൂടെ പുറത്തേക്കിറങ്ങി. ഇതിനിടയിൽ ഇറങ്ങിയ ആളിന്റെ ബാഗിന്റെ വള്ളി രാജുവിന്റെ കഴുത്തിൽ കുരുങ്ങി പുറത്തേക്കിറങ്ങിയ ആളിന്റെ ആയത്തിൽ രാജു പുറത്തേക്കു വീണു. പ്ലാറ്റ്ഫോമിനിടയിലൂടെ ബോഗിയുടെ അടിയിൽ വീണ രാജുവിന്റെ ഇടതുകാൽ ബോഗിക്കടിയിലെ സ്പ്രിങ്ങിൽ ഉടക്കി. കാലിന്റെ മാംസത്തിൽകൂടി കമ്പി കയറിയതിനാൽ കാൽ മാറ്റാനായില്ല. യാത്രക്കാരും റയിൽവേ ഉദ്യോഗസ്ഥരുമെല്ലാം എത്തി. എല്ലാവരും പോംവഴികൾ ആലോചിച്ചു. കൂടി നിന്ന ആളുകൾക്കൊപ്പം തന്റെ കാലിനെ രക്ഷിക്കാൻ വേദനയിൽ പുളഞ്ഞ രാജുവും നിർദ്ദേശങ്ങൾ വയ്ക്കുന്നുണ്ടായിരുന്നു. അവസാനം ട്രെയിൻ അൽപം പുറകോട്ടെടുത്ത് സ്പ്രിങ്ങിൽനിന്നു കാൽ പുറത്തെടുക്കാനാകുമെന്നായി പ്രതീക്ഷ.

ഡ്രൈവർ ട്രെയിൻ പിറകോട്ടെടുത്തു. കണക്കുകൂട്ടിയതിനേക്കാളും അല്പം വേഗം കൂടി. ഒരു ജീവിതത്തിന്റെ കണക്കുകൂട്ടലുകൾ തെറ്റിച്ച നിമിഷങ്ങൾ. രാജു ട്രെയിനിന്റെ ചക്രങ്ങൾക്കിടയിലേക്ക് എടുത്തടിക്കപ്പെട്ടു. രാജുവിന്റെ ശരീരത്തിന്റെ ഒരു വശത്തുകൂടി ചക്രങ്ങൾ കയറിയിറങ്ങി. കണ്ടുനിന്ന യാത്രക്കാർ നിലവിളിച്ചുകൊണ്ടു കണ്ണുപൊത്തി. കണ്ണടച്ചുതുറന്ന രാജുവും കണ്ടത് തന്റെ കൈകാലുകൾ ശരീരത്തിൽ നിന്നു വേർപെട്ടുകിടക്കുന്ന കാഴ്ച. ആലപ്പുഴ മെഡിക്കൽ കോളേജിലെത്തി ഡോക്ടർമാരോട് സംഭവം വിവരിച്ചു നൽകിയതിനുശേഷമാണ് തനിക്ക് ബോധം നഷ്ടപ്പെട്ടതെന്നും രാജു ഓർമ്മിക്കുന്നു. വലതുകാൽ അരയുടെ തുടക്കത്തിൽ നിന്നും ഇടതുകാൽ മുട്ടിൽവച്ചും മുറിഞ്ഞുപോയി. വലതുകൈ തോളിനടുത്ത് വച്ചും അറ്റുപോയി. ഇതിനിടയിലെപ്പോഴോ നട്ടെല്ല് പൊട്ടി ഉള്ളിലെ ദ്രവം നഷ്ടപ്പെട്ടു. അതോടെ ശരീരചലനങ്ങളും നിലച്ചു. കഴിഞ്ഞ മൂന്നു വർഷമായി കിടക്കയിലും വീൽചെയറിലുമായിട്ടാണ് രാജുവിന്റെ ജീവിതം. മൂന്നു സഹോദരിമാരെ വിവാഹം കഴിച്ചുവിട്ട് മക്കളുമായി ജീവിതം തുടങ്ങിയ രാജുവിന് സമ്പാദ്യങ്ങളില്ലായിരുന്നു.

ചികിത്സയ്ക്ക് നാലു ലക്ഷത്തോളം രൂപാ ചെലവിട്ടു. വരുമാനം നിലച്ചതോടെ വീട്ടിലേക്കു വന്ന പട്ടിണിയുടെ കഥ ആരേയും അറിയിക്കാൻ ആഗ്രഹമില്ലാതെ ദു:ഖം കടിച്ചമർത്തുകയാണ് ഭാര്യ ജാൻസി. പള്ളിക്കാരും നാട്ടുകാരും സഹായിക്കുന്നതിനാൽ ദിവസങ്ങൾ തള്ളിനീക്കുന്നു. പത്ത് വയസ്സുകാരി ജിഞ്ചുവും അഞ്ചു വയസ്സുകാരി റിഞ്ചുവും സ്കൂൾ വിട്ടുവന്നാൽ അച്ഛനെ വീൽചെയറിലിരുത്തി പുറത്തേക്ക് കൊണ്ടുവരും. മൂന്ന് വർഷമായെങ്കിലും റയിൽവേയുടെ നഷ്ടപരിഹാരത്തുകയുടെ കാര്യം ഒന്നുമായില്ല. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിൽനിന്നും ലഭിച്ച 3000 രൂപയാണ് ആകെ സഹായം. പലപ്പോഴും വേദനയെ മുന്നിൽ നിർത്തി മരണം വെല്ലുവിളിക്കുന്നു. വൈകല്യത്തെ വെല്ലുവിളിക്കാനുറച്ചെങ്കിലും പലപ്പോഴും പതറുകയാണ് രാജുവിന്റെ മനസ്സ്

## മുഖക്കുറിപ്പ്

# ഇവിടെ പ്രസംഗം വളരെ കുറവാണ്

പലർക്കും ഇന്ന് സാമൂഹ്യപ്രവർത്തനം നീണ്ട പ്രസംഗങ്ങളാണ്. പ്രവർത്തനങ്ങളിലേക്കു വരുമ്പോൾ ഇക്കൂട്ടർക്ക് പ്രസംഗത്തിൽ കാണിക്കുന്ന ആവേശമോ താല്പര്യമോയില്ലായെന്നുള്ളതാണ് വാസ്തവം. പലപ്പോഴും ഇക്കൂട്ടരുടെ പ്രവർത്തനങ്ങൾ പ്രസംഗങ്ങളിൽ തീരുന്നു. ഇതിനുള്ള ഏറ്റവും നല്ല ഉദാഹരണമായിരുന്നു കഴിഞ്ഞ ഗാന്ധിജയന്തി ദിനത്തിൽ സംഭവിച്ചത്. വിവിധ രാഷ്ട്രീയ പാർട്ടികളുടെ യുവജനവിഭാഗങ്ങൾ അന്നേദിവസം സാമൂഹിക പ്രവർത്തനത്തിനിറങ്ങി. ദൈവാനുഗ്രഹത്താൽ അവർ അന്നുമാത്രമാണ് ഇതിനിറങ്ങുന്നത്. ആശുപത്രികളുടെ ശുചീകരണം ഇക്കൂട്ടരുടെ ഒരു മുഖ്യപ്രവർത്തനമാണ്. സ്വന്തം പാർട്ടിയിലെ മന്ത്രി അഞ്ചുവർഷം ഭരിച്ചിട്ടും ശുചിയാക്കാൻ കഴിയാത്ത ആശുപത്രികളാണ് ഇവർ ഒരു ദിവസം കൊണ്ട് വൃത്തിയാക്കുന്നത്. ഏതായാലും രാവിലത്തെ ഉദ്ഘാടനത്തിന്റെ പടവും വാർത്തയും പത്രക്കാർക്ക് എത്തിച്ചു കഴിഞ്ഞാൽ പിന്നെ സാമൂഹ്യപവർത്തകരെ അവിടെയെങ്ങും കാണാൻ കിട്ടില്ല. മനഃസാക്ഷിയുള്ളവരാരെങ്കിലും അക്കൂട്ടത്തിലുണ്ടെങ്കിൽ ചിലപ്പോൾ ജോലിക്ക് ആളെ നിർത്തി വൃത്തിയാക്കൽ പൂർത്തിയാക്കും. ഗാന്ധിജിക്കുശേഷം നമ്മുടെ എല്ലാ രാഷ്ട്രീയക്കാരുടെയും സാമൂഹ്യപ്രവർത്തനം ഏതാണ്ട് ഇതുപോലെയാണ്. സ്വന്തം പ്രശസ്തിക്കും കുട്ടത്തിൽ അണികളെ ചേർക്കുന്നതിനുമുള്ള ഉപാധി മാത്രമാണ് രാഷ്ട്രീയക്കാർക്ക് സാമൂഹ്യപ്രവർത്തനം. അതുകൊണ്ടാണ് നമ്മുടെ രാഷ്ട്രീയക്കാർ "ഷിഫ്റ്റ്" അടിസ്ഥാനത്തിൽ സാമൂഹ്യപ്രവർത്തനങ്ങളിലേർപ്പെടുന്നത്. അഞ്ചുവർഷം വീതം മാറി മാറി പ്രവർത്തനനിരതരും നിഷ്ക്രിയരുമാകുന്നു.

സഭയുടെ സാമൂഹ്യപ്രവർത്തനം ഇതിൽ നിന്നും വ്യത്യസ്തമാണ്. മനുഷ്യപുരോഗതി സാദ്ധ്യമാക്കുന്നതിനുള്ള പരിശ്രമങ്ങളാണ് സഭ അതിന്റെ പ്രേഷിത പ്രവർത്തനങ്ങളിലൂടെ നടത്തുന്നത്. ഇത് യേശുക്രിസ്തു ഈ ലോകത്ത് നടത്തിയ ശുശ്രൂഷയുടെ തുടർച്ചയാണ്. അതുകൊണ്ടുതന്നെ ഇത് ഇടയ്ക്കുനിർത്തി വയ്ക്കുവാൻ കഴിയുന്ന ഒരു പരിപാടിയല്ല. ദൈവനിയോഗത്തിൽ മനുഷ്യനെ വളരുവാൻ അനുവദിക്കുകയെന്ന കർമ്മപദ്ധതിയാണ് സഭയുടെ സാമൂഹ്യ പ്രവർത്തനങ്ങളുടെ അടിസ്ഥാനം. വെറും ദാനധർമ്മങ്ങളിലൂടെ പൂർത്തിയാക്കാവുന്ന ഒന്നല്ലായിത്. സമഗ്രമായ പദ്ധതികളിലൂടെയാണ് സഭ ഈ ദൗത്യം നിർവ്വഹിക്കുന്നത്. ദൈവനിയോഗം മനസ്സിലാക്കാത്തവർ സഭയെ ഈ പ്രവർത്തനങ്ങളിൽ നിന്നു തടയുന്നു. ആരോപണങ്ങളുമായി രംഗത്തു വരുന്നു. മതം മാറ്റം മുതൽ ലൈംഗിക ചൂഷണം വരെയാണ് ആരോപണങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നത്. നീതിയിലധിഷ്ഠിതമായ ഒരു സമൂഹനിർമ്മിതിയിൽ ഏർപ്പെട്ടിരിക്കുന്ന സഭയുടെ പ്രവർത്തനങ്ങൾ മനസ്സിലാക്കുമ്പോഴുള്ള അസഹിഷ്ണുതയാണ് ഇക്കൂട്ടർ പ്രകടിപ്പിക്കുന്നത്. സ്വയം സാമൂഹ്യപ്രവർത്തകർ എന്നു വിശേഷിപ്പിക്കുന്ന ഇക്കൂട്ടർ യഥാർത്ഥത്തിൽ സാമൂഹിക വിരുദ്ധരും സമൂഹ ദ്രോഹികളുമാണ്.

ഏകദേശം അരനൂറ്റാണ്ടുകാലമായി കേരളത്തിന്റെ സാമൂഹിക പ്രവർത്തനരംഗത്ത് കർമ്മനിരതമായ ഇടപെടലുകളിലൂടെ വ്യക്തിമുദ്ര പതിപ്പിച്ച മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ പ്രവർത്തനങ്ങൾ ഈ അവസരത്തിൽ ശ്രദ്ധേയമാണ്. മനുഷ്യ സമൂഹത്തിന്റെ വളർച്ച തന്റെ കർമ്മപദ്ധതിയാക്കി മാറ്റിയ കാലം ചെയ്ത അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവാണ് ഈ പ്രസ്ഥാനത്തിന് രൂപം നൽകിയത്. കഴിഞ്ഞ പത്തുവർഷത്തിനുള്ളിൽ ഈ പ്രസ്ഥാനം അഭൂതപൂർവ്വമായ വളർച്ചയാണ് കൈവരിച്ചിട്ടുള്ളത്. കേരള സഭയുടെ സാമൂഹ്യ പ്രവർത്തനങ്ങൾക്കുതന്നെ പുത്തൻദിശാബോധം നൽകുവാൻ നേതൃത്വം നൽകിയ അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനി മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിക്ക് വ്യക്തമായ കാഴ്ചപ്പാടുകളാണ് നൽകിയത്.

പുതിയ നൂറ്റാണ്ടിന്റെ വെല്ലുവിളികൾ ഏറ്റെടുക്കുവാൻ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സാമൂഹ്യക്ഷേമ പ്രവർത്തന വിഭാഗം ഇന്ന് സജ്ജമാണ്. എം.എസ്.എസ്.എസ്. എന്ന് സാമാന്യ ജനത്തിനിടയിൽ ചിരപരിചിതമായ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി ജനസേവനത്തിന്റെ സ്രോതസ്സായി ഇന്ന് മാറിയിരിക്കുന്നു. രണ്ടായിരത്തിലധികം സ്വയം സഹായസംഘങ്ങൾ സ്ഥാപിച്ച് ശക്തമായ സാമൂഹിക മുന്നേറ്റത്തിന് ഇന്ന് എം.എസ്.എസ്.എസ്. നേതൃത്വം നൽകുന്നു. ഇനിയും എം.എസ്.എസ്.എസിന് ഈ മുന്നേറ്റത്തിൽ ബഹുദൂരം മുന്നോട്ടു പോകാനുണ്ട്. നവംബർ 11 ന് ദീപാവലി ദിനത്തിൽ അനേകർക്ക് ജീവിതവഴികളിൽ വിളക്കായി എം.എസ്.എസ്.എസിന്റെ പുതിയ കാര്യാലയം തുറക്കുകയാണ്. ജനസേവനത്തിന്റെ സ്രോതസ്സ് ഒരു പടികൂടി മുന്നോട്ട്.

## കവർസ്റ്റോറി

ആർച്ചു ബിഷപ്പ് സിറിൽ മാർ ബസേലിയോസ്

### സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ

# ദൈവികജീവന്റെ ശ്രേയസ്സിലേക്ക് വളരാനുള്ള സ്രോതസ്സ്



ക്രൈസ്തവ സഭയിൽ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് എക്കാലവും പ്രത്യേക പരിഗണന ലഭിച്ചിരുന്നുവെന്നത് ഒരു ചരിത്രസത്യമാണ്. കാരണം, അപ്പസ്തോലിക പ്രവർത്തനങ്ങളുടെ ഭാഗമായിട്ടാണ് സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ രൂപം കൊണ്ടിരുന്നത്. ഇന്ന് കത്തോലിക്കാ സഭയിൽ വളരെ ശക്തമായ ഒരു ജീവിതശൈലിയായും പ്രവർത്തന വേദിയായും സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾ നിലകൊള്ളുകയും പുരോഗമിക്കുകയും ചെയ്യുന്നുവെന്നത് സാർവ്വത്രികമായി അംഗീകരിക്കപ്പെടുന്ന ഒരു വസ്തുതയാണ്. ഈ പശ്ചാത്തലത്തിൽ മലങ്കര കത്തോലിക്കാ സഭയിലെ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന സാമൂഹ്യക്ഷേമപ്രവർത്തന വകുപ്പ് - മലങ്കര സോഷ്യൽ സർവീസ് സൊസൈററി - എം. എസ്. എസ്. എസ്. - നമ്മുടെ സവിശേഷമായ ശ്രദ്ധ ആകർഷിക്കുകയും അർഹിക്കുകയും ചെയ്യുന്നുണ്ട്. എം. എസ്. എസ്. എസ്. തിരുവനന്തപുരം അതിഭദ്രാസനത്തിലെ ഔദ്യോഗിക സാമൂഹ്യക്ഷേമപ്രവർത്തനത്തിന്റെ പേരും മുഖവുമാണ് പേറുന്നതെങ്കിലും അതിന്റെ പ്രവർത്തനങ്ങളും പ്രവർത്തന വേദികളും മനുഷ്യസമൂഹത്തിന്റെ മൊത്തം വ്യാപകമായ മണ്ഡലങ്ങളിലും തലങ്ങളിലും കടന്നു ചെല്ലുന്നവയാണ്. കാരണം, സഭയുടെ അപ്പസ്തോലിക പ്രവർത്തനങ്ങളും അതിന്റെ ഭാഗമായ സാമൂഹ്യ പ്രവർത്തനങ്ങളും മനുഷ്യ സമൂഹത്തിന്റെ മുഴുവൻ ഉന്നതിയ്ക്കും വികസനത്തിനുമായി നിയോഗിക്കപ്പെട്ടവയാണ്. വികസനമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് മനുഷ്യന്റെയും - വ്യക്തിയുടെയും സമൂഹത്തിന്റെയും - സമഗ്രമായ വളർച്ചയും ജീവിത യോഗ്യമായ സമൂഹനിർമ്മിതിയും ആണ്. നമ്മുടെ പ്രവർത്തനങ്ങൾ കൊണ്ട് നമുക്ക് സംലഭ്യമാകേണ്ടതും അതു തന്നെയാണ്. ഈ ലക്ഷ്യം മുമ്പിൽ പ്രതിഷ്ഠിച്ചുകൊണ്ട് നമ്മുടെ നന്മയ്ക്കും വികസനത്തിനുമായി ശാസ്ത്രീയമായും കാര്യക്ഷമവുമായും പ്രവർത്തിക്കുന്ന ഒരു സമൂഹമാണ് എം.എസ്. എസ്.എസ്.

നമ്മുടെ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് അടിസ്ഥാനപരമായി ഒരു ദർശനമുണ്ട്. അത് ക്രൈസ്തവമാണെന്ന് വിശേഷിപ്പിക്കുന്നതിൽ നമുക്ക് സംശയമോ ആശങ്കയോ ആവശ്യമില്ല. നമ്മുടെ ദർശനവും അടിസ്ഥാന ബോദ്ധ്യവും നമ്മുടെ വിശ്വാസപൈതൃകത്തിൽ നിന്നും നമുക്ക് ലഭിച്ചിട്ടുള്ളതാണ്. അതായത്, ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ആ ദൈവികഛായയിലും ജീവനിലും വളരണമെന്നുള്ള ദർശനം. ആ ദൈവിക ജീവനോടുബന്ധപ്പെട്ട കഴിവുകൾ മനുഷ്യനു നൽകപ്പെട്ടിട്ടുണ്ട്. ദൈവം മനുഷ്യനു കൊടുത്തയത്രയും കഴിവുകളിൽ അവൻ വളരണം. അവന് നൽകപ്പെട്ടിട്ടുള്ള ദൈവഛായ ഉന്നതങ്ങളിലേക്ക് വളരാനുള്ള കഴിവാണ്. അതിനാൽ അവന്റെ വളർച്ചയ്ക്കുതകുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കേണ്ടത് അനിവാര്യമാണ്. അതാണ് നമ്മുടെ സമൂഹനിർമ്മിതി. അങ്ങനെ നോക്കുമ്പോൾ മനുഷ്യപുരോഗതി ത്വരിത

പ്പെടുത്തുന്നതിനുള്ള പരിശ്രമങ്ങളാണ് സഭ അതിന്റെ സാമൂഹ്യ പ്രേഷിത പ്രവർത്തനങ്ങളിലൂടെ നടത്തുന്നത്. അതുപോലെതന്നെ, സാമൂഹ്യ പ്രവർത്തനങ്ങളെന്നാൽ ദാനധർമ്മവും ഉപവി പ്രവർത്തനങ്ങളുമാണെന്ന പഴയ ആശയത്തെ മറികടക്കാനും നമുക്കിന്ന് സാധിക്കണം. മനുഷ്യന്റെ ജീവിത സാഹചര്യങ്ങളിൽ നിന്നും യഥാർത്ഥ ആവശ്യങ്ങളിൽ നിന്നും മാററിനിർത്തുന്ന സാമ്പത്തിക വികസനം പോലുള്ള പദ്ധതികളെയും ആധുനികവൽക്കരണത്തെയുമൊക്കെ നന്നായി മനസ്സിലാക്കി ഇവയൊന്നും സ്ഥായിയായ ജീവിതദർശനങ്ങൾക്ക് മറ്റുള്ളവരെ രൂപം കൊടുക്കാൻ പര്യാപ്തമല്ലെന്ന് ബോധവൽക്കരിക്കാനും നമുക്ക് സാധിക്കണം.

**എം.എസ്.എസ്.എസിലെ പ്രവർത്തകർ ശ്രദ്ധിക്കേണ്ടത്, മനുഷ്യന്റെ ജീവിത വ്യവസ്ഥിതിയിൽ, അതിന്റെ ദൂഷ്യവശങ്ങളെയൊക്കെ കുടഞ്ഞുകളഞ്ഞ് സൃഷ്ടിപരമായ കാര്യങ്ങളെ വളർത്തുന്നതിനാണ്. നമ്മൾ ആർക്ക് നന്മ ചെയ്യുവാൻ ഉദ്ദേശിക്കുന്നുവോ, അവർക്കത് നന്മയായി പരിണമിക്കണം. ജനങ്ങൾക്കാണ് നന്മയുണ്ടാകേണ്ടതെങ്കിൽ പ്രവർത്തനം ജനങ്ങളുടെ ഇടയിലായിരിക്കണം. അവിടെ നിന്നായിരിക്കണമതു പുറപ്പെടേണ്ടത്. ഏതെങ്കിലുമൊരു തിയറി മുന്നിൽ കണ്ടുകൊണ്ട് പ്രവർത്തിക്കുകയല്ല എം.എസ്.എസ്.എസ്.ന്റെ ശൈലി. മറിച്ച്, മനുഷ്യസമൂഹത്തെ മുന്നിൽ കണ്ടുകൊണ്ട് അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കി അവർക്കുതകുന്ന രീതിയിൽ വികസനം നടത്തുകയെന്നതാണ് അതിന്റെ ശൈലി.**

മനുഷ്യൻ വികസിക്കണമെന്നു പറയുമ്പോൾ ഏതെങ്കിലുമൊരു കാര്യത്തിൽ വികസിക്കണമെന്നല്ല ഉദ്ദേശിക്കുന്നത്; മറിച്ച് സമഗ്രമായിട്ടുള്ള വികസനമാണത്. അവന്റെ സാമ്പത്തിക നിലവാരം മാത്രമല്ല, മാനസിക നിലവാരം, ബൗദ്ധികനിലവാരം, ദർശന ശക്തി ഇവയും വളരണം. ഇങ്ങനെ സമഗ്രമായ വളർച്ചയാവശ്യമാണ്. മനുഷ്യനെയും അവന്റെ ജീവിതത്തെയും ഒന്നായി കാണണം. മനുഷ്യനന്മയും ശക്തിയും വികസിച്ച് ദൈവിക ചൈതന്യം നിറഞ്ഞ്, ദൈവിക നന്മകൾ ഉൾക്കൊണ്ട് പരസ്പരം പങ്കുവച്ച് സുഗമമായി ജീവിക്കാനാണ് അവൻ നിയോഗിക്കപ്പെട്ടിരിക്കുന്നത്. അവന്റെ സമൂഹവും അങ്ങനെ തന്നെ. നമ്മുടെ എല്ലാ സാമൂഹ്യപ്രവർത്തനങ്ങളുടെയും അടിസ്ഥാനവും ചൈതന്യവും ഇതായിരിക്കണം. ഇത് ദൈവദത്തമാണ്. വിശ്വാസാധിഷ്ഠിതമാണ്.

വ്യക്തികളാണ് സമൂഹത്തെ രൂപപ്പെടുത്തുന്നതെങ്കിലും, സമൂഹത്തിന് വ്യക്തികളെ രൂപപ്പെടുത്തുന്നതിൽ വളരെ സ്വാധീനമുണ്ട്. ഈ പ്രക്രിയയ്ക്ക് വിലങ്ങുതടിയായി നിൽക്കുന്ന അനേകം ഛിദ്രശക്തികൾ സമൂഹത്തിലുണ്ട്. അവിടെയാണ് സഭ ഒരു പാറപോലെ ഉറച്ചു നിന്ന് അവയെ പ്രതിരോധിക്കേണ്ടത്. ഒരുവന്റെ സാമൂഹ്യജീവിതത്തിന് സഹായകമെന്ന് കരുതുന്ന കാര്യങ്ങൾ വസ്തുനിഷ്ഠമായി ചെയ്തു കൊടുക്കുക. ദൈവിക ജീവന്റെ ശ്രേയസ്സിലേക്ക് വളരാനുള്ള ഒരു സ്രോതസാണ് നമ്മുടെ സാമൂഹ്യക്ഷേമ പ്രവർത്തനം. ഈ ദർശനത്തിന്റെ വെളിച്ചത്തിലാണ് എം. എസ്. എസ്. എസ്. അതിന്റെ എല്ലാ പദ്ധതികൾക്കും ചുക്കാൻ പിടിക്കുന്നത്.

എം.എസ്.എസ്.എസിലെ പ്രവർത്തകർ ശ്രദ്ധിക്കേണ്ടത്, മനുഷ്യന്റെ ജീവിത വ്യവസ്ഥിതിയിൽ, അതിന്റെ ദൂഷ്യവശങ്ങളെയൊക്കെ കുടഞ്ഞുകളഞ്ഞ് സൃഷ്ടിപരമായ കാര്യങ്ങളെ വളർത്തുന്നതിനാണ്. നമ്മൾ ആർക്ക് നന്മ ചെയ്യുവാൻ ഉദ്ദേശിക്കുന്നുവോ, അവർക്കത് നന്മയായി പരിണമിക്കണം. ജനങ്ങൾക്കാണ് നന്മയുണ്ടാകേണ്ടതെങ്കിൽ പ്രവർത്തനം ജനങ്ങളുടെ ഇടയിലായിരിക്കണം. അവിടെ നിന്നായിരിക്കണമതു പുറപ്പെടേണ്ടത്. ഏതെങ്കിലുമൊരു തിയറി മുന്നിൽ കണ്ടുകൊണ്ട് പ്രവർത്തിക്കുകയല്ല എം. എസ്. എസ്. എസ്. ന്റെ ശൈലി. മറിച്ച്, മനുഷ്യസമൂഹത്തെ മുന്നിൽ കണ്ടുകൊണ്ട് അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കി അവർക്കുതകുന്ന രീതിയിൽ വികസനം നടത്തുകയെന്നതാണ് അതിന്റെ ശൈലി. ജനങ്ങളാണ് വികസനത്തിന്റെ കർത്താക്കൾ. അവരെ സഹായിക്കുകയാണ് എം.എസ്. എസ്.എസിന്റെ ലക്ഷ്യം. ജനങ്ങളാണ് മുൻപന്തിയിൽ വരേണ്ടത്. അതിനാൽ ജനങ്ങൾക്കു വേണ്ടി ജനങ്ങളോടൊത്ത് ജനങ്ങളുടെ കൂടെ നിന്ന് പ്രവർത്തിക്കണം. ജനശാക്തീകരണമെന്നു പറയുന്നതിന്റെ അർത്ഥവും തത്വവുമിതാണ്. അടിസ്ഥാനപരമായി ഈ സത്യത്തെ വിസ്മരിച്ചുകൊണ്ട് നീതിപൂർവ്വകവും സമാധാനപരവുമായ സമൂഹം കെട്ടിപ്പടുക്കുന്നതിന് നടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടതായി ചരിത്രം തെളിയിക്കുന്നു. സഭയുടെ സാമൂഹികസേവനശുശ്രൂഷയെ അതുല്യമാക്കുന്നതിന്റെ കാരണം അത് ലക്ഷ്യം വയ്ക്കുന്ന ദൈവരാജ്യോന്മുഖതയാണ്.

സഭയുടെ സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾക്കുള്ള ദർശനം രൂപീകരിക്കുന്നതിൽ ബത്തേരി ഭദ്രാസനത്തിലെ പ്രവർത്തനങ്ങൾ ഏറെ സഹായിച്ചിട്ടുണ്ട്. 1978 – ൽ ബത്തേരി ഭദ്രാസനം രൂപം കൊണ്ടപ്പോൾ മലങ്കര സഭയിലെ അന്നത്തെ മിഷൻ രൂപതയായിരുന്നു അത്. മിഷൻ രൂപതയെന്നു പറഞ്ഞാൽ എല്ലാ

ക്കാര്യങ്ങളിലും പിന്നോക്കാവസ്ഥയിൽ നിലനിന്നിരുന്ന ജനസമൂഹം എന്നാണ് വിവക്ഷ. ഒന്നുമില്ലാത്തിടത്തുനിന്നാണ് ബത്തേരിയിൽ സഭയ്ക്ക് വളരേണ്ടിയിരുന്നത്. തദ്ദേശീയരായ ആദിവാസികളുടെയും ഉപജീവനത്തിനായി കുടിയേറിപ്പാർത്തവരുടേയും സർവ്വതോന്മുഖമായ പുരോഗതിയിലൂടെ മാത്രമേ സഭയ്ക്ക് അതിന്റെ അപ്പസ്തോലിക ധർമ്മം നിർവ്വഹിക്കാൻ കഴിയുമായിരുന്നുള്ളൂ. മാത്രമല്ല, സഭയുടെ പ്രവർത്തനങ്ങളുടെ കാതലായ ലക്ഷ്യം ജനങ്ങളുടെ നന്മയും പുരോഗതിയും ഉറപ്പുവരുത്തുകയായതിനാൽ, ബത്തേരിയിലെ സാമൂഹ്യപ്രവർത്തനങ്ങൾക്ക് ഒരു അപ്പസ്തോലിക സ്വഭാവം നൽകുന്നതിന് പ്രയാസമുണ്ടായില്ല. അങ്ങനെയാണ് "ശ്രേയസ്സ്" എന്ന പേരിൽ ഒരു സാമൂഹ്യക്ഷേമപ്രവർത്തക വകുപ്പിനവിടെ രൂപം കൊടുക്കുന്നത്. പിന്നീട് ശ്രേയസ്സാണ് അവിടുത്തെ വികസന പ്രക്രിയകൾക്ക് ചുക്കാൻ പിടിച്ചത്.

ദാരിദ്ര്യത്തിൽ കഴിഞ്ഞിരുന്ന ഒരു സമൂഹത്തെ മാനുഷിക നിലവാരത്തിലേക്കുയർത്തുക എന്നത് പ്രയാസകരമായ ഒരു ദൗത്യമായിരുന്നു. ഇതിനായി ആദ്യം ചെയ്തത് ഇവരുടെ ആവശ്യങ്ങളെന്തെന്ന് മനസ്സിലാക്കുകയും അതിനായി അവരുടെ തന്നെ ഗ്രൂപ്പുകളെ ഏകോപിപ്പിക്കുകയും ചെയ്യുകയെന്നതായിരുന്നു. അങ്ങനെ ഫാം ക്ലബ് എന്ന പേരിൽ 250 കുടുംബങ്ങളെ ഒന്നിപ്പിച്ച് ജാതി മതഭേദമന്യേ അവരുടെ ആവശ്യങ്ങൾ കർഗതമാക്കാൻ പ്രവർത്തിച്ചു തുടങ്ങി. അവരെ സഹായിക്കാനായി ഏതാനും പേരെ നിയോഗിച്ചു. മിഷൻ കേന്ദ്രങ്ങൾ അടിസ്ഥാന ഘടകമായി മാത്രമാണ് പ്രവർത്തിച്ചത്. പ്രവർത്തനങ്ങൾ കൂടുതൽ ശക്തമായപ്പോൾ അവർക്ക് പിന്നോക്കാവസ്ഥകളിൽ നിന്ന് മോചിതരാകണമെന്നാഗ്രഹം ഉണ്ടായി. അങ്ങനെ അവരുടെ ആവശ്യങ്ങൾ ഒന്നായി. ചുരുക്കത്തിൽ, അവരും ഒന്നായി. ക്രമേണ അവർ സ്വന്തം കാലിൽ നിൽക്കാനുതകുന്നവരാകുകയും അനേകരെ കൈപിടിച്ചുയർത്തുകയും ചെയ്യുന്ന നല്ല സാമൂഹ്യക്ഷേമ പ്രവർത്തകരായി മാറി. വാസ്തവത്തിൽ ആ പ്രദേശങ്ങളിൽ വികസനത്തിന്റെ നുറുങ്ങുവെട്ടം തെളിയിച്ചതവരായിരുന്നു.

ഒരിക്കലും ഒരു മതപരിവർത്തന പ്രവർത്തനമായിരുന്നില്ല നമ്മുടേത്. അത് ജനങ്ങൾക്കും ബോധ്യമുണ്ടായിരുന്നു. അതിനാൽ, മതപരിവർത്തനത്തിനായിട്ടാണ് ഇക്കാണുന്നതൊക്കെ ചെയ്യുന്നത് എന്ന ഒരു ചിന്ത അവിടെയില്ലായിരുന്നു. കാരണം, ആവശ്യക്കാർ ജനങ്ങളാണ്. പ്രവർത്തകരും നേട്ടം കിട്ടുന്നതുമെല്ലാം അവർക്കുതന്നെ. രാഷ്ട്രീയ പാർട്ടികൾക്കും നേതാക്കൾക്കുപോലും അത്ഭുതമായിരുന്നു. എങ്ങനെയിതു സാധിക്കുന്നുവെന്ന്. ഇവിരെയൊക്കെ അത്ഭുതപ്പെടുത്തിയ ഒരു കാര്യം ഓരോ യൂണിറ്റുകളിലും ഏതാണ്ടു ഒരു നല്ല ശതമാനം സ്ത്രീകളാണ് ഉണ്ടായിരുന്നത് എന്നുള്ളതാണ്. പുറത്തിറങ്ങി പ്രവർത്തിക്കുകയെന്നത് കേട്ടു കേൾവിയില്ലാത്ത ഒരു പ്രദേശത്താണ് അവർ പ്രവർത്തിച്ചത്. എന്നാൽ, തിരുവനന്തപുരത്ത് ഇതേ സ്ഥിതി അല്ലായിരുന്നതിനാൽ പദ്ധതികൾ ആസൂത്രണം ചെയ്യുന്നതിൽ ബുദ്ധിമുട്ടുണ്ടായിരുന്നു. എങ്കിലും, സ്ത്രീ സമാജങ്ങളും മഹിളാ സമാജങ്ങളും ക്രമീകരിച്ചുകൊണ്ട് ഏതാണ്ട് രണ്ടായിരത്തിലധികം വികസന സംഘങ്ങൾ എം.എസ്.എസ്.എസ്. സ്ഥാപിച്ചു കഴിഞ്ഞു. ഇതൊരു നല്ല കാര്യമാണ്. കാരണം, ജനങ്ങളെ പ്രത്യേകിച്ചും സ്ത്രീകളെ സംഘടിപ്പിക്കാനായി നേതാക്കന്മാർ നട്ടം തിരിഞ്ഞു നടക്കുമ്പോൾ നമുക്ക് ഇത് സാധിക്കുന്നുവെന്നത് അഭിമാനമാണ്.

മാത്രമല്ല, ഓരോ മനുഷ്യനും അവൻ അർഹിക്കുന്നത് ലഭിക്കാനും കൊടുക്കാനുമുള്ള അവകാശമുണ്ട്. ഇതാണു നീതി. മനുഷ്യ പുരോഗതിയുടെ വിലങ്ങുതടി യഥാർത്ഥത്തിൽ നീതിയുടെ അഭാവമാണ്. അതിനാൽ സാമൂഹ്യ പ്രതിബദ്ധത നീതിക്കുവേണ്ടിയുള്ള പ്രതിബദ്ധതയാണ്. അപ്പോൾ സാമൂഹിക സേവനം നീതിയുടെ സേവനമാണ്. അതായത് വികസനം നീതിയുടെ സംസ്ഥാപനവും സംലഭ്യതയുമാണ്. കുറച്ചുകൂടി വ്യാപകമായ അർത്ഥത്തിൽ, സാമൂ ഹ്യ പ്രവർത്തനമെന്നത് മനുഷ്യന് അവന്റെ വ്യക്തി മാഹാത്മ്യത്തോടും ദൈവിക പദ്ധതിക്കനുസരണമായും ജീവിക്കാൻ സാധിക്കുന്ന നീതിപൂർവ്വകമായ ഒരു സമൂഹം കെട്ടിപ്പടുക്കുന്നതിനുള്ള പരിശ്രമമാണ്.

കഴിഞ്ഞ നാലുദശാബ്ദത്തിലധികമായി എം.എസ്.എസ്.എസ്. ചെയ്യുന്നതും ഇതുതന്നെയാണ്. നീതി ലഭിക്കാത്ത അനേകർക്ക് നീതിയുടെ സ്രോതസ്സായി നിലകൊള്ളുകയാണ്. നീതിയെ സേവിക്കലാണ് ഇതിന്റെ മുഖമുദ്ര. അതിലൂടെ മനുഷ്യന്റെ സമഗ്രമായ വളർച്ചയെ അംഗീകരിക്കുകയും അവന്റെ വ്യക്തി മാഹാത്മ്യത്തോടെ ദൈവിക പദ്ധതിക്കനുസൃതമായി അവന്റെ ഛായയിലും സാദൃശ്യത്തിലും വളർന്ന് ദൈവിക ജീവനോളം ഉയർന്ന് ദൈവിക ജീവൻ കരഗതമാക്കാൻ സഹായിക്കുന്നു. അങ്ങനെ പരിശ്രമിക്കാനാഗ്രഹിക്കുന്നവർക്ക് ശക്തിയുടെ ഉറവിടമായി വർത്തിക്കുന്നതാണ് സ്രോതസ്സ്. എം.എസ്.എസ്. എസിന്റെ മുഖ്യമായ പ്രവർത്തനങ്ങളെല്ലാം ഇതിന്റെ ഉദാഹരണമാണ്. അതിന്റെ പ്രവർത്തന വിജയമാണ് സാമൂഹ്യക്ഷേമ പ്രവർത്തനരംഗത്ത് അറിയപ്പെടുന്ന ഒരു ഗവേഷണ ഏജൻസിയായി ഇതു വളർന്നുവരുന്നത്.

ദൈവരാജ്യം ഏവർക്കും പ്രത്യേകിച്ച് പാവപ്പെട്ടവർക്കും സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് ഒഴിവാക്കപ്പെട്ടവർക്കും അനുഭവവേദ്യമാക്കുന്നതിന് സഭ പരിശ്രമിക്കുന്നു. അതിനാൽ വികസന പ്രവർത്തനങ്ങൾ ഒഴിവാക്കി ഒരു അജപാലന പ്രവർത്തനം അസാദ്ധ്യമാണ്. മാത്രമല്ല, നമുക്ക് ആവശ്യമായിട്ടുള്ളത് മനുഷ്യ സമൂഹ രൂപീകരണമാണ്. ഇപ്രകാരം മനുഷ്യ സമൂഹത്തെ രൂപീകരിച്ച് അവരിൽ ദൈവരാജ്യാനുഭവം നിറച്ച് നീതിയുടെ സേവകരാക്കി ദൈവിക ജീവൻ പ്രാപ്യമാക്കുക നമ്മുടെ കർത്തവ്യമാണ്. ദൈവത്തിന്റെ പക്കലേക്ക് ഉയരാനുള്ള മനുഷ്യന്റെ സാദ്ധ്യതകളെ വളർത്താനുള്ള ഒരു സ്രോതസ്സായി എം.എസ്.എസ്.എസ്. ഇനിയും വളരട്ടെ. അനേകർക്ക് ശ്രേയസ്സുണ്ടാക്കുന്ന സ്രോതസ്സായി നിലകൊള്ളട്ടെയെന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു. ■

ബിഷപ്പ് മാർ മാത്യു അറയ്ക്കൽ




# സഭയുടെ സാമൂഹികദൗത്യം

വ്യക്തിയുടെയും സമൂഹത്തിന്റെയും സമഗ്രവിമോചനവും വേർതിരിവുകളില്ലാത്ത അഭിവൃദ്ധിയുമാണ് രക്ഷകനായ ക്രിസ്തു ആഗ്രഹിച്ചതും പഠിപ്പിച്ചതും. വേദനിക്കുന്നവർക്കും വിശക്കുന്നവർക്കും അടിച്ചമർത്തപ്പെട്ടവർക്കും ആശ്വാസമെത്തിക്കാനുള്ള സമർപ്പിത ശുശ്രൂഷയാണ് പാലസ്തീനായിലുടനീളം അവിടുന്ന് നിർവ്വഹിച്ചത്. ക്രിസ്തുവിനെ രക്ഷകനും നായകനുമാക്കിയ ആദിമക്രൈസ്തവ സമൂഹം പങ്കുവയ്ക്കലിന്റെ ജീവിതത്തിൽ വളർന്നതായി നാം അപ്പസ്തോല പ്രവർത്തികളിൽ വായിച്ച് അറിഞ്ഞിട്ടുണ്ട്.

എല്ലാക്കാലവും ഏതു പശ്ചാത്തലത്തിലും സഭയ്ക്കു ഒരു ധാർമ്മിക ദൗത്യമേയുള്ളൂ. അത് സുവിശേഷത്തിൽ അധിഷ്ഠിതമായ സേവനത്തിന്റെ സാമൂഹികപ്രതിബദ്ധതയാണ്. പങ്കുവച്ചും പ്രാർത്ഥിച്ചും ജീവിതത്തിൽ സംതൃപ്തരായ ആദിമക്രൈസ്തവ സമൂഹത്തിന്റെ മാതൃകയിൽ എല്ലാ വേദികളിലും സഭ പ്രഘോഷണം, ശുശ്രൂഷ എന്നിവയിൽ എക്കാലവും കർമ്മനിരതമാണ്.

'ഈ ഏറ്റവും എളിയ സഹോദരന്മാരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്തുകൊടുത്തപ്പോൾ എനിക്കുതന്നെയാണ് ചെയ്തു തന്നത്' (മത്തായി 25:40) എന്ന് അവിടുന്ന് പഠിപ്പിച്ചു. എല്ലാത്തരത്തിലും നമ്മേക്കാൾ പിന്നോക്കവും ദരിദ്രവുമായ സാഹചര്യത്തിലുള്ളവരെ സഹായിക്കാൻ ഓരോരുത്തർക്കും കടമയുണ്ട്. ഭൗതികമായിട്ടുള്ള സമ്പന്നൻ ആത്മീയമായി ദരിദ്രനാകാം. നേരെ തിരിച്ചുമാകാം. സമ്പന്നൻ ദരിദ്രനെയും ദരിദ്രൻ സമ്പന്നനെയും സ്നേഹത്തിൽ ശുശ്രൂഷിക്കുമ്പോഴാണ് യേശു വിഭാവനം ചെയ്ത ദൈവരാജ്യം യാഥാർത്ഥ്യമാകൂ.

ലോകമതവിഭാഗങ്ങളിൽ ഏറ്റവും ഉറപ്പുള്ള ചട്ടക്കൂടും സ്ഥാപിത സംവിധാനവും ക്രൈസ്തവ സഭയ്ക്കാണുള്ളത്. വൈദികരും സന്ന്യസ്തരും സഭയ്ക്കും സഭാമക്കൾക്കും ഇതര മതവിശ്വാസികൾക്കും വേണ്ടി ലോകമെങ്ങും സേവനം ചെയ്യുന്നു. ദരിദ്രരോടു സുവിശേഷം പ്രസംഗിക്കുകയെന്ന ദൗത്യം ഏറ്റെടുത്ത് നാനാമേഖലകളിൽ ഈ പ്രേഷിതചര്യ ലോക നന്മ മാത്രം ലക്ഷ്യമാക്കി തുടരുകയാണ്. ഇവർക്കൊപ്പം ഈ നേതൃത്വത്തിൽ സുവിശേഷ ചൈതന്യമുൾക്കൊണ്ട് അല്മായ സഹോദരങ്ങളും വിവിധ സംഘടനകളും സ്ഥാപനങ്ങളും കൂട്ടായ്മകളും സാമൂഹിക ശുശ്രൂഷ നടത്തുന്നു.

പ്രശ്നങ്ങളും പരിമിതികളും എല്ലായിടങ്ങളിലും വ്യാപകമായിക്കൊണ്ടിരിക്കെ ലോകമെങ്ങും കൂടുതൽ തീക്ഷ്ണമായ സേവനദൗത്യമാണ് ക്രൈസ്തവർക്കുള്ളത്. യുദ്ധക്കെടുതി, മാരകരോഗങ്ങൾ, ദാരിദ്ര്യം, ആത്മീയ അധഃപതനം, തൊഴിലില്ലായ്മ, അധാർമ്മികത, അനീതി തുടങ്ങിയ നിരവധിയായ പ്രശ്നങ്ങളാണ് വിവിധ തലങ്ങളിൽ സമൂഹം അഭിമുഖീ

കരിച്ചുകൊണ്ടിരിക്കുന്നത്. മതം, വിശ്വാസം, രാഷ്ട്രം എന്നീ ചട്ടക്കൂടുകൾ വിട്ട് മനുഷ്യൻ എന്ന ഏക ഘടകത്തെ ലക്ഷ്യമാക്കി ലോകമെങ്ങും സുവിശേഷം പ്രവൃത്തിയിലൂടെ യാഥാർത്ഥ്യമാക്കാനുള്ള പ്രേക്ഷിതദൗത്യം ഇന്നും അവശേഷിക്കുന്നു. സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും ശുശ്രൂഷിക്കാനും ശുശ്രൂഷിക്കപ്പെടാനും അർഹതയുള്ള ആയിരക്കണക്കിന് സേവനമേഖലകൾ ലോകമെങ്ങും സഭയ്ക്കുമുമ്പിൽ തുറന്നു കിടക്കുന്നു.

ആരാധനയിലും വിശുദ്ധകുർബാനയിൽ നിന്നും ആർജ്ജിക്കുന്ന വിശുദ്ധിയിൽ നാനാവിധ കർമ്മമേഖലകളിൽ സ്വാർത്ഥ നേട്ടങ്ങൾ പ്രതീക്ഷിക്കാതെ സേവനം ചെയ്യാൻ ഓരോ ക്രൈസ്തവനും കടമയുണ്ട്. സഭ എല്ലാ വിശ്വാസികളും ചേർന്നതാകയാൽ വൈദികരെന്നോ സന്ന്യസ്തരെന്നോ സേവന തലത്തിൽ വ്യത്യാസമില്ല. ദൈവത്തിനു മുമ്പിൽ നാമേവരും സമന്മാരാണ്. ക്രൈസ്തവനെന്നോ, അക്രൈസ്തവനെന്നോ ദൈവസൃഷ്ടിക്കുമുമ്പിൽ വ്യത്യാസമില്ല. മക്കൾ, സഹോദരങ്ങൾ, മാതാപിതാക്കൾ എന്നീ വൈകാരിക കാഴ്ചപ്പാടോടെ എല്ലാ ദൈവമക്കളേയും സ്നേഹിക്കാനും സഹായിക്കാനുമുള്ള സാമൂഹിക പ്രതിബദ്ധതയാണ് സഭയ്ക്കുള്ളത്. സാമൂഹികസേവനം ദൈവശുശ്രൂഷയുടെ തുടർച്ചയും ഭാഗവുമാണ്.

മുറിവേൽപ്പിച്ചവനോടും, വേദനിപ്പിച്ചവനോടും ക്ഷമിക്കുന്ന സ്നേഹമാണ് യേശു പഠിപ്പിച്ചതും പ്രാവർത്തികമാക്കിയതും.വേർതിരിവുകളില്ലാതെ ഏവരിലേക്കും സഹനത്തിന്റെയും ക്ഷമയുടെയും ആത്മത്യാഗത്തിന്റെയും പ്രവർത്തനം ചൊരിയപ്പെടുമ്പോഴാണ് യഥാർത്ഥ ക്രിസ്തീയ പ്രബോധനം യാഥാർത്ഥ്യമാക്കപ്പെടുക. അപ്പോൾ പ്രവൃത്തികൂടാതെയുള്ള വിശ്വാസം അതിനാൽത്തന്നെ നിർജ്ജീവമാണ്. സാമ്പത്തികമായുള്ള ഉപകാരങ്ങൾ സഹായപദ്ധതികൾ ഇവ സഭാദൗത്യത്തിന്റെ ഒരു ഘടകം മാത്രമാകുന്നു. അവഗണിക്കപ്പെട്ടവർക്കും അടിച്ചമർത്തപ്പെട്ടവർക്കും വേദനിക്കുന്നവർക്കും നമ്മുടെ എന്തെങ്കിലും നന്മയുടെ സേവനം അർഹമായ ഏവർക്കും സഹായവും ആശ്വാസവും വഴി ലഭ്യമാക്കുമ്പോഴാണ്, പങ്കുവയ്ക്കുമ്പോഴാണ് ആദിമ സഭയുടെ ചൈതന്യം വീണ്ടും അനുഭവവേദ്യമാക്കപ്പെടുക. വിശ്വാസം പ്രവൃത്തിയിലൂടെ ഏറ്റുപറയുന്നതിലാണ് സഭയുടെ സാമൂഹിക പ്രേക്ഷിതത്വം കുടികൊള്ളുന്നത്.

സാമൂഹികപ്രവർത്തകർക്ക് ഏറ്റവും വലിയ മാതൃകയാണ് ദൈവപുത്രനായ യേശു. ഫാ. ഡാമിയൻ, മദർ തെരേസ, ഫാ. മാക്സ് മില്യൻ കോൾബെ, വി. ഫ്രാൻസിസ് സേവ്യർ തുടങ്ങിയവരൊക്കെ യേശുവിന്റെ സദ്വാർത്ത ജീവിതത്തിന്റെ ചൈതന്യവും പ്രവർത്തനചര്യയുമായി സ്വീകരിച്ച് സമൂഹത്തിനുവേണ്ടി ജീവിച്ചു മരിച്ചവരാണ്. ആ വിശ്വാസം പ്രവൃത്തിയായി ഏറ്റുപറയുമ്പോൾ ജീവൻ നഷ്ടപ്പെട്ടവർതന്നെ പലരാണ്. പത്രോസും, തോമാശ്ലീഹായും ഉൾപ്പെടെയുള്ള ശിഷ്യപ്രധാനികൾ മുതൽ പ്രേക്ഷിത രക്തസാക്ഷിയായ സിസ്റ്റർ റാണി മരിയയും ഫാ. ജേക്കബ് ചിറ്റിലപ്പള്ളിവരെയുള്ളവരും വചനത്തെ യാഥാർത്ഥ്യമാക്കാൻ ഇറങ്ങിത്തിരിച്ചവരാണ്.

ആദ്ധ്യാത്മികതയ്ക്കൊപ്പം ഭൗതികവികസനത്തിനുള്ള നിരവധിയായ സേവനങ്ങളും സഭ ലക്ഷ്യമാക്കുന്നു. മനുഷ്യവർഗ്ഗം മുഴുവനെയും ആത്മശരീരങ്ങളോടെ സുസ്ഥിര വികസന

**പ്രശ്നങ്ങളും പരിമിതികളും എല്ലായിടങ്ങളിലും വ്യാപകമായിക്കൊണ്ടിരിക്കെ ലോകമെങ്ങും കൂടുതൽ തീക്ഷ്ണമായ സേവനദൗത്യമാണ് ക്രൈസ്തവർക്കുള്ളത്. യുദ്ധക്കെടുതി, മാരകരോഗങ്ങൾ, ദാരിദ്ര്യം, ആത്മീയ അധഃപതനം, തൊഴിലില്ലായ്മ, അധാർമ്മികത, അനീതി തുടങ്ങിയ നിരവധിയായ പ്രശ്നങ്ങളാണ് വിവിധ തലങ്ങളിൽ സമൂഹം അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നത്. മതം, വിശ്വാസം, രാഷ്ട്രം എന്നീ ചട്ടക്കൂടുകൾ വിട്ട് മനുഷ്യൻ എന്ന ഏക ഘടകത്തെ ലക്ഷ്യമാക്കി ലോകമെങ്ങും സുവിശേഷം പ്രവൃത്തിയിലൂടെ യാഥാർത്ഥ്യമാക്കാനുള്ള പ്രേക്ഷിതദൗത്യം ഇന്നും അവശേഷിക്കുന്നു. സ്നേഹിക്കാനും, സ്നേഹിക്കപ്പെടാനും ശുശ്രൂഷിക്കാനും ശുശ്രൂഷിക്കപ്പെടാനും അർഹതയുള്ള ആയിരക്കണക്കിന് സേവനമേഖലകൾ ലോകമെങ്ങും സഭയ്ക്കുമുമ്പിൽ തുറന്നു കിടക്കുന്നു.**

ത്തിലേക്ക് ആനയിക്കുക എന്നതാണ് സഭയുടെ മുഖ്യധർമ്മം. വീക്ഷണ ഗതിയിൽ വിപ്ലവകരമായ വ്യതിയാനങ്ങൾ വരുത്തിയ രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ "സഭ ആധുനിക ലോകത്തിൽ" എന്ന പ്രമാണ രേഖയിലൂടെ ഇക്കാര്യങ്ങൾ ഊന്നിപ്പറയുന്നുണ്ട്. "വ്യക്തിയുടേയും, കുടുംബത്തിന്റേയും, മൗലികാവകാശങ്ങളേയും പൊതുനന്മയ്ക്കുവേണ്ട കാര്യങ്ങളേയും അംഗീകരിക്കുന്ന ഏതൊരു ഭരണകൂടത്തിന്റേയും കീഴിൽ എല്ലാവരും നന്മചെയ്തുകൊണ്ട് സ്വതന്ത്രമായി സ്വയം വളരണമെന്നതിൽ കവിഞ്ഞ ആഗ്രഹമൊന്നും സഭയ്ക്കില്ല". (സഭ ആധുനിക ലോകത്തിൽ, 42) വികസനത്തെപ്പറ്റി വ്യക്തമായ കാഴ്ചപ്പാട് സഭാതനയരേവർക്കും ഉണ്ടായിരിക്കണം. ആയിരിക്കുന്ന അവസ്ഥയിൽ നിന്നും മെച്ചപ്പെട്ട അവസ്ഥയിലേക്കുള്ള രൂപാന്തരമാണ് വികസനം അഥവാ പുരോഗതി. അത് സുസ്ഥിരമാക്കാൻ പര്യാപ്തമായ കർമ്മപദ്ധതികളാണ് സാമൂഹ്യപ്രവർത്തനമേഖലയിൽ ആസൂത്രണം ചെയ്യേണ്ടത്.

കേരളത്തിന്റെ വികസനരംഗത്ത് അമൂല്യമായ സംഭാവനകളാണ് നമ്മുടെ സഭ നൽകിയിട്ടുള്ളത്. ന്യൂനപക്ഷമെങ്കിലും സഭയുടെ വികസന സംരംഭങ്ങൾ പ്രശംസനീയമത്രേ. വിദ്യാഭ്യാസം, ആതുരസേവനം, കാർഷിക സ്വയംപര്യാപ്തത എന്നീ മേഖലകളിൽ സഭ നൽകിയിട്ടുള്ള സംഭാവനകൾ ആർക്കും അവഗണിക്കാനാവില്ല.

കാലമിന്നേവരെ ചെയ്ത സേവനങ്ങൾ കേരളത്തിൽ ജൈവകൃഷി, സുസ്ഥിര കുടിവെള്ളപദ്ധതി, ഭവന നിർമ്മാണം, ക്രെഡിറ്റ് യൂണിയനുകൾ, ഗതാഗത വളർച്ച എന്നിവ പോലുള്ള ജനകീയ പ്രസ്ഥാനങ്ങൾ വിവിധ രൂപതകളുടെ സാമൂഹിക പ്രേഷിത സംരംഭങ്ങൾ ചെയ്യുന്ന സേവനങ്ങൾക്കുദാഹരണമത്രേ.

കേരളത്തിന്റെ വികസനരംഗത്ത് സംഘാതമായ സാമൂഹ്യപ്രവർത്തനം കാഴ്ചവയ്ക്കാൻ കെ.സി.ബി.സി.



യുടെ നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന ഔദ്യോഗിക സാമൂഹ്യപ്രസ്ഥാനമാണ് 'കേരള സോഷ്യൽ സർവ്വീസ് ഫോറം'. കോട്ടയത്ത് അടിച്ചിറ കേന്ദ്രമാക്കി 'ആമോസ്' സെന്ററിൽ കേരളത്തിലെ 28 കത്തോലിക്കാ രൂപതകളുടെയും വികസനപ്രവർത്തനങ്ങളെ ഏകോപിപ്പിച്ച്, ശാസ്ത്രീയവും, സമഗ്രവികസന കേന്ദ്രീകൃതവുമായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി വരുന്നു. ജനകീയ സംഘടനകൾ, സ്ത്രീ ശാക്തീകരണം, മത്സ്യത്തൊഴിലാളി വികസനം, പ്രകൃതി സംരക്ഷണം, ആദിവാസി വികസനം എന്നീ പ്രധാന മേഖലകളെ കേന്ദ്രീകരിച്ചുവേണം സഭയുടെ സാമൂഹ്യ പ്രവർത്തനങ്ങൾക്ക് ആവശ്യമായ പരിശീലനപരിപാടികളും ഗവേഷണങ്ങളും സംഘടിപ്പിക്കേണ്ടത്.

**കേരളത്തിന്റെ വികസനരംഗത്ത് അമൂല്യമായ സംഭാവനകളാണ് നമ്മുടെ സഭ നൽകിയിട്ടുള്ളത്. ന്യൂനപക്ഷമെങ്കിലും സഭയുടെ വികസന സംരംഭങ്ങൾ പ്രശംസനീയമത്രേ. വിദ്യാഭ്യാസം, ആതുരസേവനം, കാർഷിക സ്വയംപര്യാപ്തത എന്നീ മേഖലകളിൽ സഭ നൽകിയിട്ടുള്ള സംഭാവനകൾ ആർക്കും അവഗണിക്കാനാവില്ല.**

ചുരുക്കത്തിൽ, കേരളസഭ ഇന്നും വികസനരംഗത്ത് യേശുവിന്റെ മാതൃക പിൻചെന്ന് അതേ ദൗത്യത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. എവിടെയെല്ലാം വികസനം ആവശ്യമുണ്ടോ അവിടേയ്ക്കെല്ലാം കടന്നുചെല്ലാൻ സഭ പ്രതിജ്ഞാബദ്ധവുമാണ്. കേരളത്തിലെ ജലമേഖലയിലും, കാർഷികമേഖലയിലും അടുത്ത കാലങ്ങളിൽ നടത്തിയ ഇടപെടലുകൾ പ്രത്യേകം അഭിനന്ദനാർഹമാണ്. ഇതിൽ കേരളസഭയിലെ ഓരോ അംഗത്തിനും അഭിമാനിക്കാം. അതോടൊപ്പം സാമൂഹ്യപ്രവർത്തന മേഖലയിൽ പുത്തൻ ഉത്തരവാദിത്വങ്ങൾ ഏറ്റെടുത്ത് ധീരമായി മുന്നോട്ടു പോകുവാനും ഇടയാകട്ടെ എന്ന് ആശംസിക്കുന്നു.■



## കവർസ്റ്റോറി

ഡോ. തോമസ് ഐസക് എം.എൽ.എ.

# ജനകീയാസൂത്രണവും സാമൂഹികപുരോഗതിയും

"ഏതാനും വർഷങ്ങൾക്കു മുമ്പ് കേരളത്തിൽ ആരംഭിച്ച വികേന്ദ്രീകൃത ആസൂത്രണത്തിനായുള്ള ക്യാമ്പയിൻ ശ്രദ്ധയർഹിക്കുന്നൊരു പരീക്ഷണമാണ്. നിശ്ചയമായും ഇത് ഗാന്ധിയൻ സങ്കല്പം തന്നെയാണ്. ആധുനിക സാഹചര്യത്തിലും അതിന് പ്രസക്തിയുണ്ട്. സംസ്ഥാനത്തിന്റെ പദ്ധതിയുടെ 35-40 ശതമാനം തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾ തയ്യാറാക്കുന്ന പ്രോജക്ടുകൾക്കും പരിപാടികൾക്കുമായി കൈമാറി. ഈ അധികാരവികേന്ദ്രീകരണവും താഴേത്തട്ടിലേക്ക് പണം നൽകിയതും അടിസ്ഥാന ജനവിഭാഗങ്ങൾക്കു സാമ്പത്തിക അധികാരം നൽകി. അതു വികസന പ്രവർത്തനങ്ങളിൽ അവരുടെ ആവേശത്തെ ഉത്തേജിപ്പിച്ചു. വിവിധ മേഖലകളിൽ കൂട്ടായി പ്രവർത്തിക്കുന്നതിന് വികേന്ദ്രീകരണം അവർക്കു പ്രേരണയായി. ദേശീയ പരമാധികാരത്തെ കവർന്നുകൊണ്ടുള്ള ആഗോളവൽക്കരണത്തിന്റെ അഗാധവും അടുത്തു നിർത്താനാവാത്തതുമായ മുന്നേററത്തിനു മുന്നിൽ നിസ്സഹായരായി നിൽക്കുന്ന നാളുകളിലൂടെയാണ് നാം കടന്നു പൊയ്ക്കൊണ്ടിരിക്കുന്നത്. ഈ സ്ഥിതി വിശേഷത്തിനുള്ള ഒരു പ്രതിവിധി ഒരു പക്ഷെ ഗ്രാമങ്ങളിലേക്ക് അധികാരം വികേന്ദ്രീകരിച്ചു നൽകലായിരിക്കും." രാഷ്ട്രപതി കെ. ആർ. നാരായണൻ 2000 ആണ്ടിലെ തന്റെ സ്വാതന്ത്ര്യദിന സന്ദേശത്തിൽ പറയുന്ന താണിക്കാര്യം.

ഗ്രാമസ്വരാജ് എന്നത് ദേശീയ പ്രസ്ഥാനത്തിന്റെ ഏററവും പ്രധാനപ്പെട്ട ആദർശങ്ങളിലൊന്നായിരുന്നു. എന്നാൽ, ഭരണഘടന രൂപം കൊണ്ടപ്പോൾ മാർഗ്ഗ നിർദ്ദേശകതത്വങ്ങളിലേ അതിനു സ്ഥാനം ലഭിച്ചുള്ളൂ. അധികാരം താഴേക്കു നൽകിയാൽ അതു ദുർവിനിയോഗം ചെയ്യപ്പെടുമോ എന്ന ആശങ്കയായിരുന്നു കാരണം. സവർണ്ണ - ജന്മി മേധാവികൾ ദുർബല വിഭാഗങ്ങളെ ചൂഷണം ചെയ്യുന്നതിനു കീഴോട്ടു നൽകുന്ന അധികാരത്തെ ദുരുപയോഗം ചെ

യ്യില്ലേ എന്നായിരുന്നു ഡോ. അംബേദ്കറിന്റേയും മററും ഭയം.

എങ്കിലും, പഞ്ചവത്സര പദ്ധതികൾ ആരംഭിച്ചപ്പോൾ ഗ്രാമവികസന പ്രവർത്തനങ്ങൾ ഫലപ്രദമാകണമെങ്കിൽ കീഴ്ത്തട്ടിൽ ജനായത്തഭരണ സമ്പ്രദായങ്ങൾ പ്രധാനമാണെന്നേവർക്കും ബോധ്യപ്പെട്ടു. അങ്ങനെയാണ് കമ്മ്യൂണിററി ഡെവലപ്മെന്റ് ബ്ളോക്കുകൾക്ക് ഒപ്പം പഞ്ചായത്തീരാജ് സംവിധാനങ്ങളെ ശക്തിപ്പെടുത്തുന്നതിന് ബൽവന്ത്റായ് മേത്ത കമ്മിററി റിപ്പോർട്ട് തയ്യാറായത്. രണ്ടു പതിററാണ്ടിനുള്ളിൽ പഞ്ചായത്തീരാജ് സംവിധാനങ്ങളുടെ നിർജ്ജീവാവസ്ഥയെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് നൽകാൻ മറെറാരു കമ്മീഷനെ നിയോഗിക്കേണ്ടിവന്നു. അശോക് മേത്ത കമ്മീഷൻ റിപ്പോർട്ടും സ്ഥിതിഗതികളിൽ വലിയ മെച്ചം ഉണ്ടാക്കിയില്ല. അധികാരവും പണവും താഴേക്കു നൽകിയില്ലെന്നു മാത്രമല്ല തെരഞ്ഞെടുപ്പുപോലും സമയത്ത് നടത്തുന്ന ശീലവും അപൂർവ്വമായിരുന്നു.

മുകളിൽ വിവരിച്ച സാഹചര്യമാണ് പഞ്ചായത്തീരാജ് സംവിധാനത്തെ കേവലം മാർഗ്ഗനിർദ്ദേശക തത്വങ്ങൾ എന്ന നിലയിൽ നിന്ന് അനിവാര്യമായും നടപ്പിലാക്കേണ്ടുന്ന ഭരണഘടനാ വകുപ്പുകളിൽ ഉൾപ്പെടുത്തുന്നതിനു പ്രേരണയായി ത്തീർന്നത്. നീണ്ട ചർച്ചകൾക്കു ശേഷം 73, 74 -ാം ഭരണഘടനാ ഭേദഗതികൾ പാസായി. ഇതോടെ ഇന്ത്യയിലെമ്പാടുമുള്ള പഞ്ചായത്തീരാജ് സംവിധാനങ്ങൾക്ക് ത്രിതലരൂപത്തിലുള്ള ഏകീകൃത സ്വഭാവം കൈവന്നു. നഗരപ്രദേശങ്ങളിൽ മുനിസിപ്പാലിററികളും ജില്ലയിൽ ആസൂത്രണ ഏകോപനത്തിനായി ജില്ലാ ആസൂത്രണകമ്മിററിയും രൂപം കൊണ്ടു. അഞ്ചുവർഷം കൂടുമ്പോൾ തെരഞ്ഞെടുപ്പ് ഒഴിവാക്കാനാവാത്ത ഭരണഘടനാ സാധ്യതയായി. സ്ത്രീകൾക്കും ദുർബലവിഭാഗങ്ങൾക്കും സംവരണം ഏർപ്പെടുത്തപ്പെട്ടു.

### 73-74 ഭരണഘടനാ ഭേദഗതികൾ

മുകളിൽ പറഞ്ഞ നാടകീയ മാററങ്ങൾ പുതിയ ഭരണഘടനാ ഭേദഗതികൾ കൊണ്ടുവന്നുവെങ്കിലും ഗൗരവമായ ഒരു ദൗർബല്യം തുടർന്നു. തദ്ദേശ ഭരണസ്ഥാപനങ്ങൾ യഥാർത്ഥ സ്വയംഭരണ സ്ഥാപനങ്ങൾ ആയി രൂപാന്തരപ്പെടുന്നതിനുതകുന്ന അധികാരങ്ങൾ ഏതെല്ലാമാണ് താഴേക്കു നൽകേണ്ടത്, ഇതിനു എത്ര മാത്രം പണം കൈമാറണം എന്നീ സുപ്രധാന തീരുമാനങ്ങൾ കൈക്കൊള്ളാനുള്ള അധികാരം സംസ്ഥാന സർക്കാരുകൾക്കായിരുന്നു. കേന്ദ്രത്തിന്റെ അധികാരം സംസ്ഥാനങ്ങൾക്കു നൽകാൻ വിസമ്മതമായിരുന്നതുപോലെ, സംസ്ഥാനത്തിന്റെ അധികാരം പഞ്ചായത്തിനു നൽകാൻ അധികാരികൾക്കും വിസമ്മതമായിരുന്നു. അങ്ങനെ 73-74 -ാം ഭരണഘടനാ ഭേദഗതി പാസാക്കിയിട്ട് ഒരു പതിററാണ്ടിലേറെ പിന്നിട്ടിട്ടും പഞ്ചായത്തീരാജ് ഒരു സ്വപ്നമായി ഇന്നും തുടരുന്നു.

ജനാധിപത്യപരമായ അധികാര വികേന്ദ്രീകരണം സാക്ഷാത്കരിക്കുക എളുപ്പമല്ല എന്ന് ഇതുവരെയുള്ള അനുഭവം നമ്മെ പഠിപ്പിക്കുന്നു. അധികാരം കൈയ്യാളുന്നവർക്ക് അത് കീഴോട്ടു നൽകുന്നതിന് സ്വാഭാവികമായി താല്പര്യമുണ്ടാവില്ല. കീഴ്ത്തട്ടിലുള്ളവർക്ക് അതു കയ്യാളിയുള്ള ശീലവും ഉണ്ടാവില്ല. അതുകൊണ്ട് മുകളിലുള്ള അധികാരികൾ പറയുക " അധികാര വികേന്ദ്രീകരണമെന്നത് വളരെയേറെ മുൻകരുതലോടെ നടപ്പാക്കേണ്ട പരീക്ഷണമാണ്. കീഴ്ത്തട്ടിൽ പ്രാപ്തി വർദ്ധിക്കുന്നതിനനുസരിച്ച് വേണം താഴേക്ക് അധികാരം നൽകാൻ. അല്ലാത്ത പക്ഷം കുതിരയ്ക്ക് മുന്നിൽ വണ്ടി കെട്ടുന്നതിനു സമമായിരിക്കും".

അധികാരം താഴേക്കു നൽകുന്നതിനുമുമ്പ് നിയമങ്ങളും ചട്ടങ്ങളും പൊളിച്ചെഴുതണം. ഉദ്യോഗസ്ഥരെ പുനർവിന്ന്യസിപ്പിക്കണം. സ്ഥിതി വിവരക്കണക്കുകൾ ശേഖരിക്കണം. പരിശീലനം നൽകണം. ജനങ്ങളെ ബോധവൽക്കരിക്കണം.

എന്നാൽ, മുന്നൊരുക്കങ്ങൾ ഒന്നും പൂർത്തീകരിക്കാറില്ല. അധികാരം താഴേക്ക് നൽകാറുമില്ല. കൊക്കിനെ പിടിക്കാൻ കൊക്കിന്റെ തലയിൽ വെണ്ണവയ്ക്കുന്ന തന്ത്രത്തിന്റെ വിജയസാധ്യതകളേ ഈ മാമൂൽ വികേന്ദ്രീകരണ സമ്പ്രദായത്തിന് ഉണ്ടായിട്ടുള്ളൂവെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. അത്രയേറെ രാഷ്ട്രീയ ഇച്ഛാശക്തി മുന്നൊരുക്കങ്ങൾ പൂർത്തിയാക്കുന്നതിന് വേണം. അവയൊക്കെ ചെയ്തു തീർക്കുന്ന മുറയ്ക്ക് അധികാരം കീഴേക്കു നൽകാമെന്നത് തുണിയുടെ വലുപ്പം അനുസരിച്ച് ഉടുപ്പിനു മുറിക്കുന്നതു പോലെയിരിക്കും.

### വികേന്ദ്രീകരണത്തിന്റെ തന്ത്രം

ഈ സാഹചര്യത്തിലാണ് അധികാരവികേന്ദ്രീകരണം കേരളത്തിൽ യാഥാർത്ഥ്യമാക്കുന്നതിന് ഒരു പ്രത്യേക പ്രവർത്തന തന്ത്രം ആവിഷ്കരിക്കണമെന്ന ബോധ്യം വന്നത്. ഈ മാർഗ്ഗത്തെയാണ് ജനകീയാസൂത്രണം എന്നു വിളിച്ചത്.

മുന്നൊരുക്കങ്ങൾ പൂർത്തിയായില്ലായെന്നത് അധികാരം താഴേക്കു നൽകുന്നത് മാററി വയ്ക്കാനുള്ള ഉപായമാക്കാതെ പദ്ധതി അടങ്കലിന്റെ 35-40 ശതമാനം തുക ഏതാണ്ട് ഉപാധിരഹിതഫണ്ടായി 1997 ൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് കൈമാറുന്നതിന് തീരുമാനിച്ചു. എന്നാൽ, പലരും ഈ നടപടിയെ അവിവേകവും എടുത്തു ചാട്ടവുമായിട്ടാണു കണ്ടത്. വെള്ളത്തിലിറങ്ങാതെ നീന്തൽ പഠിക്കാനാവില്ല. പക്ഷെ, നീന്തലറിയാതെ വെള്ളത്തിലേക്ക് എടുത്തു ചാടിയാൽ മുങ്ങിച്ചാകുമെന്ന അപകടവുമുണ്ടല്ലോ. ഇതു സംഭവിക്കില്ലെന്ന് ഉറപ്പുവരുത്താനാണ് ജനകീയാസൂത്രണ പ്രസ്ഥാനം തുടങ്ങിയത്.

തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലെ ജനപ്രതിനിധികൾക്കു പിന്നിൽ പ്രസ്ഥാനത്തിന്റെ രൂപത്തിൽ ഉദ്യോഗസ്ഥരേയും വിദഗ്ദ്ധരേയും അണി

നിരത്തിക്കൊണ്ട് പദ്ധതി തയ്യാറാക്കുന്നതിനും ഫലപ്രദമായി നടപ്പിലാക്കുന്നതിനുമുള്ള പ്രാപ്തി സൃഷ്ടിക്കുന്നതിനുമാണ് ജനകീയാസൂത്രണത്തിലൂടെ ശ്രമിച്ചത്. അതോടൊപ്പം അധികാരം സംബന്ധിച്ച് കൂടുതൽ ജനാധിപത്യപരമായ ആദർശങ്ങളും പുതിയൊരു വികസന സംസ്കാരവും സൃഷ്ടിക്കുന്നതിന് ജനകീയാസൂത്രണപ്രസ്ഥാനത്തിലൂടെ ശ്രമിച്ചിട്ടുണ്ട്. ഈ പുതിയ ആദർശങ്ങളും ശൈലികളും വ്യവസ്ഥാപിതമാക്കുന്നതിനുള്ള നിയമപരവും ഭരണപരവുമായ മാററങ്ങൾക്ക് അനുകൂലമായ അന്തരീക്ഷവും രാഷ്ട്രീയ ഇച്ഛാശക്തിയും സൃഷ്ടിക്കുക എന്നതാണ് ജനകീയാസൂത്രണപ്രസ്ഥാനത്തിലൂടെ നിർവ്വഹിക്കാൻ ശ്രമിച്ചതാണ് മൂന്നാമത്തെ ധർമ്മം. ഇവയ്ക്കായി കക്ഷിരാഷ്ട്രീയ ഭേദമന്യേ വികേന്ദ്രീകരണത്തിൽ തല്പരരായ മുഴുവൻ പേരെയും ഒരുമിച്ച് അണിനിരത്തി.

**ജനകീയാസൂത്രണം; നേട്ടങ്ങൾ**

ഈ തന്ത്രം വിജയിച്ചുവോ? ജനകീയാസൂത്രണ പ്രസ്ഥാനത്തിന്റെ മുൻനിര ചുമതലക്കാരിലൊരാൾ എന്ന നിലയിൽ തിരിഞ്ഞു നോക്കുമ്പോൾ ഒട്ടേറെ ചാരിതാർത്ഥ്യമുണ്ട്. ഒന്നാമതായി വികേന്ദ്രീകരണത്തിൽ ഏററവും പിന്നിൽ കിടന്നിരുന്ന കേരള സംസ്ഥാനത്തെ, രാജ്യത്തെ മാതൃകാസംസ്ഥാനമാക്കി മാററുന്നതിനു കഴിഞ്ഞു. ഈ ലേഖനത്തിന്റെ തുടക്കത്തിൽ ഉദ്ധരിച്ചു ചേർത്തിരിക്കുന്ന, മുൻ രാഷ്ട്രപതി കെ. ആർ. നാരായണന്റെ അഭിപ്രായപ്രകടനം ഇതിനു ഏററവും നല്ല സാക്ഷ്യപത്രങ്ങളിലൊന്നാണ്. സംസ്ഥാനതലത്തിൽ വന്ന ഭരണമാററം ഭൂപരിഷ്കരണത്തിന്റെ കാര്യത്തിലെന്നപോലെ സമൂലമായ ഒരു പൊളിച്ചെഴുത്തിലേക്കു നയിച്ചില്ല. എങ്കിലും വികേന്ദ്രീകൃത സംവിധാനം വലിയൊരു പരിധിവരെ കേരളത്തിൽ വ്യവസ്ഥാപിതമാക്കപ്പെട്ടു.

രണ്ടാമതായി, പ്രായോഗികമായി എങ്ങനെയാണ് ആസൂത്രണം വികേന്ദ്രീകൃതമായി നടത്തുക എന്നതിന് ഒരു ജനകീയവും സുതാര്യവും എന്നാൽ ശാസ്ത്രീയ നിഷ്കർഷ നിലനിർത്തികൊണ്ടുമുള്ള ഒരു സമ്പ്രദായം, ആവിഷ്കരിച്ചു വിജയകരമായി നടപ്പാക്കി. ആസൂത്രണം സംബന്ധിച്ച് എത്രയോ വർഷം ക്ലാസ് മുറികളിൽ പഠിപ്പിച്ചു പരിചയമുള്ള എനിക്ക് തീർച്ച പറയാനാവും കേരളത്തിൽ ആവിഷ്ക്കരിക്കപ്പെട്ട രീതി നൂതനവും തനിമയാർന്നതുമാണെന്ന യാഥാർത്ഥ്യം.

മൂന്നാമതായി വികേന്ദ്രീകരണസമ്പ്രദായത്തിന്റെ മേന്മ തെളിയിച്ചു. ജനകീയാസൂത്രണത്തിന് ഒട്ടേറെ പരിമിതികളും പോരായ്മകളും ഉണ്ടായിരുന്നു. പുതിയൊരു സംരംഭം എന്ന നിലയിൽ ഇത് അനിവാര്യവുമായിരുന്നു. ചെയ്ത് പഠിക്കുകയായിരുന്നെങ്കിൽത്തന്നെയും കഴിഞ്ഞവർഷം പ്ലാനിംഗ് ബോർഡ് പ്രസിദ്ധീകരിച്ച കണക്കുകൾ ഒരു വസ്തുത അസന്നിഗ്ദ്ധമായി തെളിയിക്കുന്നുണ്ട്. ജനകീയാസൂത്രണത്തിന്റെ ഭാഗമായി 9-ാം പദ്ധതിക്കാലത്ത് നിർമ്മിക്കപ്പെട്ട റോഡിന്റെ നീളം, പൊതു കെട്ടിടങ്ങളുടെ വിസ്തീർണ്ണം, വീടുകളുടേയും കക്കൂസുകളുടേയും എണ്ണം തുടങ്ങിയ ഭൗതിക നേട്ടങ്ങൾ 8-ാം പദ്ധതിയിൽ കൈവരിച്ചതിന്റെ 3-4 മടങ്ങ് വരും.

**പുതുചലനങ്ങൾ**

എത്രയോ പുതിയ സാമൂഹ്യചലനങ്ങൾക്കു ജനകീയാസൂത്രണം തുടക്കം കുറിച്ചു. ഗ്രാമസഭകൾ, അയൽകൂട്ടങ്ങൾ, ഗുണഭോക്തൃകമ്മിററികൾ തുടങ്ങി എത്രയോ സൂക്ഷ്മതലജനകീയ കൂട്ടായ്മകൾ നാട്ടിൽ സൃഷ്ടിക്കപ്പെട്ടു. ഇവയെല്ലാം ഭരണത്തിലും ജനപങ്കാളിത്തത്തിനുമുള്ള പുതിയ വേദികളായി. പൊതുപ്രവർത്തനത്തിലെ സ്ത്രീ പങ്കാളിത്തത്തിന് പുതിയൊരു മാനം കൈവന്നു. ബഹുജന സംഘടനകൾക്ക് പുതിയൊരു പ്രവർത്തന മേഖല തുറന്നുകിട്ടി. വികസന രാഷ്ട്രീയമെന്നത് മുൻപന്തിയിലേക്കുവന്നു. മുൻകാലവികസന രാഷ്ട്രീയം വിതരണത്തിന്റെ മേഖലയിലാണ് ഊന്നിയിരുന്നതെങ്കിൽ പുത്തൻ വികസന രാഷ്ട്രീയം ഉല്പാദനമേഖലയിലൂന്നിയതായിരുന്നു. ഒട്ടേറെ വിദഗ്ദ്ധരെ ദന്തഗോപുരങ്ങളിൽ നിന്ന് ജനങ്ങൾക്കിടയിലേക്ക് കൈപിടിച്ചിറക്കികൊണ്ടുവന്നു. സന്നദ്ധതയുടെ ജനകീയ സാധ്യതകളിലേക്ക് വിരൽ ചൂണ്ടി. എല്ലാററിലുമുപരി, ദേശാഭിമാനത്തിന്റെയും സ്വാശ്രയത്വത്തിന്റെ

വികേന്ദ്രീകരണം ഉറപ്പുനൽകുന്ന ഒരു അവകാശമുണ്ട്. നന്മയെ ശക്തിപ്പെടുത്താനും തിന്മയെ എതിർക്കാനും പ്രാദേശികമായി മുമ്പില്ലാതിരുന്ന പുതിയ ജനാധിപത്യതലങ്ങൾ ഇന്നുണ്ട്. ഇവ പ്രയോജനപ്പെടുത്തുവാൻ നാം ഓരോരുത്തരും എന്തു ചെയ്യുന്നു എന്നതാണ് ആത്മപരിശോധന നടത്തേണ്ടത്. പ്രത്യേകിച്ച് വികേന്ദ്രീകരണം എന്നത് ഗാന്ധിജിയല്ല ലോകബാങ്കാണ് കൊണ്ടുവന്നതെന്നും നമ്മുടെ സമ്പന്നമായ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ ഉരുത്തിരിഞ്ഞുവന്ന ജനകീയാസൂത്രണ വികേന്ദ്രീകരണതന്ത്രം വിദേശ ഗൂഢാലോചനയുടെ സൃഷ്ടിയാണെന്നും ജനലക്ഷങ്ങൾ പങ്കെടുത്തു നടത്തിയ വികസന യജ്ഞം ഒരു ചെറു സംഘത്തിന്റെ നിഗൂഢപ്രവർത്തനമാണെന്നും മററുമുള്ള വ്യാഖ്യാനങ്ങൾ കേരളത്തിലെ ജനാധിപത്യ പരീക്ഷണത്തിനു ഭീഷണി ഉയർത്തുന്ന ഈ കാലയളവിൽ ഇത്തരമൊരു ആത്മപരിശോധനയ്ക്ക് പ്രത്യേക പ്രസക്തിയുണ്ട്.



**പുതിയ സാമൂഹ്യചലനങ്ങൾക്കു ജനകീയാസൂത്രണം തുടക്കം കുറിച്ചു. ഗ്രാമസഭകൾ, അയൽകൂട്ടങ്ങൾ, ഗുണഭോക്തൃകമ്മിററികൾ തുടങ്ങി എത്രയോ സൂക്ഷ്മതലജനകീയ കൂട്ടായ്മകൾ നാട്ടിൽ സൃഷ്ടിക്കപ്പെട്ടു. ഇവയെല്ലാം ഭരണത്തിലും ജനപങ്കാളിത്തത്തിനുമുള്ള പുതിയ വേദികളായി. പൊതുപ്രവർത്തനത്തിലെ സ്ത്രീ പങ്കാളിത്തത്തിന് പുതിയൊരു മാനം കൈവന്നു. ബഹുജന സംഘടനകൾക്ക് പുതിയൊരു പ്രവർത്തന മേഖല തുറന്നുകിട്ടി. വികസന രാഷ്ട്രീയമെന്നത് മുൻപന്തിയിലേക്കുവന്നു.**

യും സന്ദേശം നാട്ടിൽ പരത്തി. ലോക ബാങ്കിന്റേയും മററും വികേന്ദ്രീകരണം സംബന്ധിച്ച ആഗോള വൽക്കരണ വീക്ഷണങ്ങൾ പ്രബല മായികൊണ്ടിരിക്കുന്ന ഒരു കാലയള വിൽ ദേശീയ പ്രസ്ഥാനത്തിന്റെ പാരമ്പര്യങ്ങളെ പുനരുദ്ധരിക്കുന്നതിനാണ് ജനകീയാസൂത്രണം ശ്രമിച്ചത്.

എല്ലായിടത്തും ഇവയെല്ലാം ഒരേ പോലെ പ്രാവർത്തികമായി എന്ന അവകാശവാദമല്ല ഞാൻ ഉന്നയിക്കുന്നത്. ഏററക്കുറച്ചിലുകൾ ഉണ്ട്. നല്ല പഞ്ചായത്തുകളും മോശം പഞ്ചായത്തുകളും ഉണ്ട്. ഇത് അനിവാര്യവുമാണ്. ഒരു പരിവർത്തനദശയിൽ കറുപ്പും വെളുപ്പും ഇരുളും സ്വാഭാവികം. ഏതെങ്കിലും ഒരു നിമിഷത്തിന്റെ പരിച്ഛേദമെടുത്ത് ഇവയോരോന്നിന്റെയും തോതുകണക്കാക്കുകയല്ല പ്രധാനം. മാററത്തിന്റെ ദിശയെ തിരിച്ചറിയുക എന്നതാണ്. അങ്ങനെ നോക്കുമ്പോൾ എന്റെ നിലപാട് നിസംശയമാണ്. ഇനിയും തിരുത്തേണ്ട ഏറെക്കാര്യങ്ങൾ ഉണ്ടെങ്കിലും ശരിയായ ദിശയിലേക്കുള്ള നിർണ്ണായകമായ കാൽവയ്പാണ് നാം നടത്തിയത്. നമ്മൾ ഇരുളിൽ നിന്ന് പ്രകാശത്തിലേക്ക് നീങ്ങുകയാണ്.

ഈ ഗതിമാററം ശക്തിപ്പെടുത്തുന്നതിന് ഏതു നല്ല പൗരനും സന്ദർഭങ്ങൾ ഉണ്ട് എന്നതാണ് ജനകീയാസൂത്രണം സൃഷ്ടിച്ച ഏററവും വലിയ മാററം. എവിടെയെല്ലാം പൗരബോധവും നീതിബോധവുമുള്ള നല്ല മനുഷ്യരുണ്ടോ അവർക്ക് പ്രാദേശികമായി ഇടപെട്ട് കാര്യങ്ങൾ മെച്ചപ്പെടുത്തുന്നതിന് ഒരുകാലത്തും ഇല്ലാതിരുന്ന പുതിയ അവസരങ്ങൾ ഇന്ന് സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. വികേന്ദ്രീകരണം സദ്ഫലം തന്നെ സൃഷ്ടിക്കുമെന്ന് ഉറപ്പൊന്നും നൽകുന്നില്ല. ഫലം നല്ലതാകാം ചീത്തയുമാകാം. രണ്ടിന്റെയും അനുഭവങ്ങൾ നമ്മുടെ മുന്നിലുണ്ട്.

പക്ഷെ, വികേന്ദ്രീകരണം ഉറപ്പു നൽകുന്ന ഒരു അവകാശമുണ്ട്. നന്മയെ ശക്തിപ്പെടുത്താനും തിന്മയെ എതിർക്കാനും പ്രാദേശികമായി മുമ്പില്ലാതിരുന്ന പുതിയ ജനാധിപത്യതലങ്ങൾ ഇന്നുണ്ട്. ഇവ പ്രയോജനപ്പെടുത്തുവാൻ നാം ഓരോരുത്തരും എന്തു ചെയ്യുന്നു എന്നതാണ് ആത്മപരിശോധന നടത്തേണ്ടത്. പ്രത്യേകിച്ച് വികേന്ദ്രീകരണം എന്നത് ഗാന്ധിജിയല്ല ലോകബാങ്കാണ് കൊണ്ടുവന്നതെന്നും നമ്മുടെ സമ്പന്നമായ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ ഉരുത്തിരിഞ്ഞുവന്ന ജനകീയാസൂത്രണ വികേന്ദ്രീകരണതന്ത്രം വിദേശ ഗൂഢാലോചനയുടെ സൃഷ്ടിയാണെന്നും ജനലക്ഷങ്ങൾ പങ്കെടുത്തു നടത്തിയ വികസന യജ്ഞം ഒരു ചെറു സംഘത്തിന്റെ നിഗൂഢ പ്രവർത്തനമാണെന്നും മററുമുള്ള വ്യാഖ്യാനങ്ങൾ കേരളത്തിലെ ജനാധിപത്യ പരീക്ഷണത്തിനു ഭീഷണി ഉയർത്തുന്ന ഈ കാലയളവിൽ ഇത്തരമൊരു ആത്മപരിശോധനയ്ക്ക് പ്രത്യേക പ്രസക്തിയുണ്ട്. ■

## കവർസ്റ്റോറി

ടി.കെ. ജോസ് ഐ.എ.എസ്.



# അയൽക്കാരെ അറിയുന്ന അയൽക്കൂട്ടങ്ങൾ

**സാ**ധാരണ മനുഷ്യരെപ്പോലെ ജീവിക്കുവാൻ സാധിക്കാത്ത വലിയൊരു വിഭാഗം ജനങ്ങൾ സംസ്ഥാനത്തുണ്ടെന്ന തിരിച്ചറിവാണ് കുടുംബശ്രീ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചത്. സംസ്ഥാനത്തെ കേവലദാരിദ്ര്യം പൂർണ്ണമായി ഇല്ലായ്മചെയ്യുന്നതിന് സംസ്ഥാന സർക്കാർ ലക്ഷ്യമിട്ട ഈ ദൗത്യം കേന്ദ്രഗവൺമെന്റിന്റേയും ദേശീയ ഗ്രാമവികസന ബാങ്കിന്റേയും പങ്കാളിത്തത്തോടെയാണ് നടപ്പാക്കുന്നത്. തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളുടെ നേതൃത്വത്തിൽ ദരിദ്രകുടുംബങ്ങളിലെ സ്ത്രീകളുടെ ത്രിതല സമൂഹാധിഷ്ഠിത സംഘടനാസംവിധാനത്തിലൂടെ നടപ്പാക്കുന്ന കുടുംബശ്രീ പ്രവർത്തനങ്ങൾ ദാരിദ്ര്യത്തിനെതിരായ ഫലപ്രദവും ശക്തവുമായ ഇടപെടലുകളാണെന്ന് ഇതിനോടകം കേരള സമൂഹം തിരിച്ചറിഞ്ഞിട്ടുണ്ട്.

ഒന്നാം പഞ്ചവത്സരപദ്ധതി മുതൽ ദാരിദ്ര്യ നിർമ്മാർജ്ജനത്തിനു ദേശീയ അജണ്ടയിൽ പ്രമുഖ സ്ഥാനമുണ്ടായിരുന്നു. എന്നാൽ, ഈ മേഖലയിലെ പ്രവർത്തനങ്ങൾ വേണ്ടത്ര വിജയിച്ചില്ല എന്നാണ് ഇന്ന് ലഭ്യമായ സ്ഥിതിവിവര കണക്കുകൾ സൂചിപ്പിക്കുന്നത്. ദരിദ്ര കുടുംബങ്ങളുടെ എണ്ണം ദിനംപ്രതി പെരുകുകയും അവർക്ക് നൽകുന്ന സാമ്പത്തികാനുകൂല്യങ്ങൾ ചുരുക്കം ചില ആളുകൾ വീതംവച്ചെടുക്കുകയും ചെയ്യുന്ന പ്രവണത പലപ്പോഴും നമ്മെ ദുഃഖിപ്പിക്കുന്നു. വികസന പ്രവർത്തനങ്ങളുടെ വിശ്വാസ്യത നഷ്ടപ്പെടുത്താനും ഇത്തരം പ്രവണതകൾ ഇടയാക്കിയെന്നതും വാസ്തവമാണ്. ജീവൻ നിലനിർത്താനുള്ള ഭക്ഷണത്തിനുള്ള വരുമാനത്തിനപ്പുറം ദാരിദ്ര്യം എന്തെന്ന് തിരിച്ചറിയാൻപോലും നമുക്ക് കഴിഞ്ഞത് സ്വാതന്ത്ര്യം ലഭിച്ച് 50 വർഷങ്ങളോളം കഴിഞ്ഞാണെന്നതും വികസന പ്രക്രിയയിലെ പൊള്ളത്തരത്തെ വെളിവാക്കുന്നു. ഈ സാഹചര്യത്തിലാണ് കുടുംബശ്രീയുടെ പ്രവർത്തനങ്ങൾ പ്രസക്തമാകുന്നത്.

തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ നേതൃത്വത്തിൽ സമൂഹ പങ്കാളിത്തത്തോടെ ലഭ്യമായ വിഭവങ്ങളേയും സേവനങ്ങളേയും ആവശ്യാധിഷ്ഠിതമായി സമന്വയിപ്പിച്ചും, സ്വയം സഹായ സംവിധാന രീതിയിലൂടെ ഏകോപിപ്പിച്ചും ദരിദ്രരുടെ സമൂഹാധിഷ്ഠിത സംഘടനാ സംവിധാനത്തിലൂടെ ദാരിദ്ര്യത്തിന്റെ പ്രകടിത രൂപങ്ങളേയും, ഭാ

വങ്ങളേയും അടുത്ത പത്തു വർഷം കൊണ്ട് സംസ്ഥാനത്തുനിന്ന് പൂർണ്ണമായി നിർമ്മാർജ്ജനം ചെയ്യുക എന്ന ദൗത്യ പ്രസ്താവന മലപ്പുറത്തെ കോട്ടക്കുന്നിൽ പതിനായിരക്കണക്കിന് ദരിദ്ര സ്ത്രീകൾ, 1998 മെയ് 17-ന് ഉറക്കെ പ്രഖ്യാപിച്ചപ്പോൾ ലോകത്തിന് തന്നെ ഒരു പുതിയ വികസന മാതൃകയെന്നു ഖ്യാതിയുള്ള കുടുംബശ്രീയുടെ പ്രവർത്തനങ്ങൾക്ക് ഔപചാരികമായി തുടക്കം കുറിച്ചു.

ഇതുവരെ ദാരിദ്ര്യ നിർമ്മാർജ്ജനം ദരിദ്ര കടുംബങ്ങൾക്ക് നൽകുന്ന ചുരുക്കം ചില സബ്സിഡികളിലും തൊഴിൽദാന പദ്ധതികളിലും ഒതുങ്ങി നിന്നിരുന്നു. ദരിദ്രരിൽതന്നെ വൃദ്ധരും അഗതികളുമായവർ, വിധവകൾ, മദ്യപാനത്തിനും മയക്കുമരുന്നിനും അടിമകളായവർ, ഭർത്താവ് ഉപേക്ഷിച്ച സ്ത്രീകൾ, അവിവാഹിതകളായ അമ്മമാർ, മാറാവ്യാധികൾ ബാധിച്ചവർ, ശാരീരിക മാനസിക വെല്ലുവിളികൾ നേരിടുന്നവർ, കിടപ്പാടമില്ലാത്തവർ എന്നിവരെല്ലാംതന്നെ കേന്ദ്ര സംസ്ഥാന സർക്കാരുകൾ നൽകുന്ന സാമ്പത്തിക സഹായത്തിന് അർഹരല്ലായിരുന്നു. ഇവരിൽ നല്ല പങ്ക് ആളുകൾക്കും വോട്ടർപട്ടികയിൽ പേരോ, റേഷൻ കാർഡോ ഇല്ലായിരുന്നു. ഇതുമൂലം പിറന്ന് വീണ നാട്ടിൽ യാതൊരു അവകാശങ്ങൾക്കും ഇവർ അർഹരായിരുന്നില്ല. എന്നാൽ, കുടുംബശ്രീയുടെ പ്രവർത്തനങ്ങൾക്ക് ദരിദ്രരിൽ ദരിദ്രരായ ഇക്കൂട്ടരെ ലക്ഷ്യമിടാനും അവരുടെ സ്വപ്നങ്ങൾക്ക് ചിറകുകൾ നൽകാനും കഴിഞ്ഞുവെന്നത് വികസന പ്രക്രിയയിലെ വേറിട്ട കാഴ്ചയാണ്.

അതിലുപരി ദാരിദ്ര്യനിർമ്മാർജ്ജനം കേവലം ഔദാര്യ പ്രകടനമോ, സബ്സിഡി വിതരണമോ മാത്രമല്ല എന്ന തിരിച്ചറിവാണ് കടുംബശ്രീ പ്രവർത്തനങ്ങളുടെ സവിശേഷത. കുടുംബശ്രീ ദാരിദ്ര്യ നിർമ്മാർജ്ജനത്തിന് ഒരുങ്ങുന്നത് സ്ത്രീകളിലൂടെ കുടുംബങ്ങളിലേക്കും; കുടുംബങ്ങളിലൂടെ സമൂഹത്തിലേക്കുമെന്ന പ്രവർത്തന മുദ്രാവാകൃത്തിലൂടെയാണ്. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും എക്കാലവും പുറന്തള്ളപ്പെട്ടവരും ദാരിദ്ര്യത്തിന്റെ തീക്ഷ്ണത നേരിട്ടനുഭവിച്ചറിഞ്ഞവരുമായ ദരിദ്ര വനിതകളുടെ ശാക്തീകരണ പ്രക്രിയയ്ക്ക് ആക്കം കൂട്ടുന്ന പ്രവർത്തനങ്ങളുമാണ് കുടുംബശ്രീ ആവിഷ്കരിക്കുന്നത്. കുടുംബശ്രീയിൽ ദരിദ്രരെ കണ്ടെത്തുന്നതിത് ക്ലേശഘടകങ്ങളുടെ അടിസ്ഥാനത്തിലാണ്.

**ക്ലേശഘടകങ്ങൾ**

ദരിദ്ര കുടുംബങ്ങളെ സാമ്പത്തികേതര മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിൽ കണ്ടെത്തുന്നതിന് ഏറെ സുതാര്യമായ ക്ലേശഘടകങ്ങൾ ഉപയോഗപ്പെടുത്തുന്നു. താഴെപ്പറയുന്ന ക്ലേശഘടകങ്ങളുടെ അടിസ്ഥാനത്തിലാണ് ദരിദ്ര കുടുംബങ്ങളെ കണ്ടെത്തുന്നത്.

(1) ഉറപ്പുള്ള തറയും സ്ഥിരമായ മേൽക്കൂരയുമില്ലാത്ത വീടുള്ള കുടുംബം.

(2) വീടിന് 300 മീറ്റർ (നഗരങ്ങളിൽ 150 മീറ്റർ) അടുത്തെങ്കിലും ശുദ്ധജലം ലഭ്യമല്ലാത്ത കുടുംബം.

(3) സാനിറ്ററി ടോയ്‌ലറ്റ് സംവിധാനങ്ങളില്ലാത്ത കുടുംബം.

(4) ഒരാൾ അല്ലെങ്കിൽ ആരുംതന്നെ തൊഴിൽ ചെയ്യാനില്ലാത്ത കുടുംബം.

(5) രണ്ടുനേരം പോലും മതിയായ ആഹാരം കഴിക്കാനില്ലാത്ത കുടുംബം.

(6) അഞ്ചുവയസ്സിൽ താഴെ പ്രായമുള്ള കുട്ടികൾ ഉള്ള കുടുംബം.

(7) പ്രായപൂർത്തിയായ ഒരാളെങ്കിലും നിരക്ഷരനായ കുടുംബം.

(8) മദ്യത്തിനോ മയക്കു മരുന്നിനോ അടിമപ്പെട്ട ആരെങ്കിലും ഉള്ള കുടുംബം.

(9) പട്ടികജാതി/വർഗ്ഗ വിഭാഗങ്ങളിൽപ്പെട്ട കുടുംബം.

മേൽപ്പറഞ്ഞ 9 ക്ലേശഘടകങ്ങളിൽ നാലോ അതിൽ കൂടുതലോ ഘടകങ്ങൾ ബാധകമായ കുടുംബങ്ങളെ ക്ലേശകുടുംബങ്ങളായി കണക്കാക്കുന്നു. നഗര പ്രദേശങ്ങളിൽ ഈ ക്ലേശ ഘടകങ്ങൾ കാലാനുസൃതമായ മാറ്റത്തിന് വിധേയമാക്കിയിട്ടുണ്ട്. 2001-ൽ നഗര പ്രദേശങ്ങൾക്ക് ബാധകമായ ക്ലേശഘടകങ്ങൾ ചുവടെ ചേർക്കുന്നു.

(1) കിടപ്പാടം (ഭൂമി) ഇല്ലാത്തവർ - 5 സെന്റിനു താഴെമാത്രം ഭൂമിയുള്ളവർ.

(2) വീടില്ലാത്തവർ/ വാസയോഗ്യമായ വീടില്ലാത്തവർ.

(3) കക്കൂസില്ലാത്തവർ.

(4) 150 മീറ്ററിനുള്ളിൽ ശുദ്ധ ജലം ലഭ്യമല്ലാത്തവർ.

(5) സ്ത്രീ ഗൃഹനാഥയായിട്ടുള്ള കുടുംബം/വിധവ/ ഭർത്താവ് ഉപേക്ഷിച്ച സ്ത്രീ/അവിവാഹിതയായ സ്ത്രീ.

(6) സ്ഥിരമായ വരുമാനം ഇല്ലാത്തവർ.

(7) സമൂഹ്യമായി പിന്നോക്കം നിൽക്കുന്നവർ (പട്ടിക ജാതി/വർഗ്ഗ വിഭാഗം).

(8) ശാരീരിക മാനസിക വെല്ലുവിളികൾ നേരിടുന്നവർ/ മാറാവ്യാധികൾ ബാധിച്ചവർ.

(9) കളർ ടിവി ഇല്ലാത്ത കുടുംബം.

ഇങ്ങനെ കണ്ടെത്തുന്ന ദരിദ്ര കുടുംബങ്ങളുടെ സമൂഹാധിഷ്ഠിത സംഘടനാ സംവിധാനമാണ് അടുത്ത പടി. ഇത്തരത്തിലുള്ള ക്ളേശഘടകങ്ങളിലൂടെ ദരിദ്ര കുടുംബങ്ങളെ കണ്ടെത്തുന്നതിനാൽ സുതാര്യതയും വ്യക്തതയും ലഭിക്കുന്നു. 382 വ്യത്യസ്ത തരത്തിലുള്ള ദാരിദ്ര്യാവസ്ഥകളാണ് ഇപ്രകാരം കണ്ടെത്തപ്പെടുന്നത്. കൂടാതെ ദാരിദ്ര്യത്തിന്റെ തോതും തീവ്രതയും അനുസരിച്ച് അത്തരം കുടുംബങ്ങളെ മുൻഗണനാക്രമത്തിൽ തരംതിരിക്കുന്നതിനും ഇതുവഴി കഴിയുന്നു.

### കുടുംബശ്രീ; സമൂഹാധിഷ്ഠിത സംഘടനാ സംവിധാനം

**1. അയൽക്കൂട്ടം**

ഓരോ പ്രദേശത്തേയും ദരിദ്ര കുടുംബങ്ങളിൽ നിന്ന് പ്രായപൂർത്തിയായ ഓരോ സ്ത്രീയെ വീതം ഉൾപ്പെടുത്തി പ്രവർത്തിക്കുന്ന, 15 മുതൽ 40 വരെ അംഗങ്ങൾ ഉള്ള തൃണമൂല തല സംഘടനാ സംവിധാനമാണ് അയൽക്കൂട്ടം. ഓരോ അയൽക്കൂട്ടത്തിലെയും അംഗങ്ങളിൽ നിന്ന് ആരോഗ്യ-വിദ്യാഭ്യാസ വോളന്റിയർ, അടിസ്ഥാന സൗകര്യ വോളന്റിയർ, വരുമാനദായക വോളന്റിയർ, സെക്രട്ടറി, പ്രസിഡന്റ് എന്നീ വോളന്റിയർമാരെ ജനാധിപത്യരീതിയിൽ തെരഞ്ഞെടുക്കുന്നു. സമൂഹ വികസനവുമായി ബന്ധപ്പെട്ട വിവിധ വിഷയങ്ങളിൽ കൃത്യമായ ചുമതലകൾ നിശ്ചയിച്ചിട്ടുള്ള ഈ വോളന്റിയർ സംവിധാനം കുടുംബശ്രീയുടെ മാത്രം പ്രത്യേകതയാണ്.

**2. ഏരിയാ ഡെവലപ്പ്മെന്റ് സൊസൈറ്റി**

ഓരോ വാർഡിലേയും അയൽക്കൂട്ടങ്ങളെ വാർഡ് തലത്തിൽ ഏകോപിച്ചുകൊണ്ട് ഏരിയാ ഡെവലപ്പ്മെന്റ് സൊസൈറ്റി രൂപീകരിക്കുന്നു. അയൽക്കൂട്ടങ്ങളിലെ അഞ്ചംഗ ഭാരവാഹികൾക്ക് പ്രാതിനിധ്യം നൽകിക്കൊണ്ടാണ് എ.ഡി.എസ്സ് രൂപീകരിക്കുന്നത്. ഏരിയാ ഡെവലപ്മെന്റ് സൊസൈറ്റിക്ക് അയൽക്കൂട്ടങ്ങളിലെ അഞ്ചംഗ ഭാരവാഹികൾ ഉൾപ്പെടുന്ന പൊതുസഭയും, അതിൽ നിന്നും തെരഞ്ഞെടുക്കുന്ന 7 അംഗ ഭരണസമിതിയും ഉണ്ട്. അതാതു വാർഡിലെ അയൽക്കൂട്ടങ്ങളുടെ പ്രവർത്തനം വിലയിരുത്തുന്നതിനും, മിതവ്യയ സമ്പാദ്യ-വായ്പാ പരിപാടിയുടെ പുരോഗതി വിലയിരുത്തുന്നതിനും, അയൽക്കൂട്ടങ്ങൾക്ക് മാർഗ്ഗ നിർദ്ദേശം നല്കുന്നതിനും എ.ഡി.എസ്സിന് കഴിയുന്നുണ്ട്. അയൽക്കൂട്ടങ്ങളിലെ അംഗങ്ങൾക്ക് ഏറ്റെടുത്ത് നടപ്പാക്കാൻ കഴിയുന്ന തൊഴിൽ സംരംഭങ്ങൾ കണ്ടെത്തുകയും, പരിശീലനങ്ങൾ സംഘടിപ്പിക്കുകയും ചെയ്യുന്നത് എ.ഡി.എസ്സിന്റെ ചുമതലയാണ്.

**3. കമ്മ്യൂണിറ്റി ഡെവലപ്മെന്റ് സൊസൈറ്റി**

പഞ്ചായത്ത് തലത്തിൽ ഏരിയാ ഡെവലപ്മെന്റ് സൊസൈറ്റികളെ ഏകോപിപ്പിച്ചുകൊണ്ട് കമ്മ്യൂണിറ്റി ഡെവലപ്പ്മെന്റ് സൊസൈറ്റികൾ രൂപീകരിക്കുന്നു. ഓരോ വാർഡുസമിതിയിൽ നിന്നും 7 അംഗ ഭരണസമിതി അംഗങ്ങളെ സി.ഡി.എസ്സിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ദരിദ്രകുടുംബങ്ങളുടെ ത്രിതല സംഘടനാ സംവിധാനത്തിൽ മുകൾത്തട്ടായി സി.ഡി.എസ്സ് പ്രവർത്തിക്കുന്നു. കമ്മ്യൂണിറ്റി ഡെവലപ്മെന്റ് സൊസൈറ്റി ചാരിറ്റബിൾ സൊസൈറ്റീസ് ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആവശ്യാധിഷ്ഠിത സേവന സമന്വയത്തിലൂടെ വിവിധ സേവനതുറകളെ ഏകോപിപ്പിച്ച് ദാരിദ്ര്യ നിർമ്മാർജ്ജനം സാധിതമാക്കുന്നതിന് ഒരു പൊതുവേദിയായിട്ടാണ് സി.ഡി.എസ്സ് പ്രവർത്തിക്കേണ്ടത്. അയൽക്കൂട്ടം, എ.ഡി.എസ്സ്., സി.ഡി.എസ്സ് എന്നീ ത്രിതല സംഘടനാ സംവിധാനത്തിന്റെ രൂപീകരണത്തോടെ നഗര-ഗ്രാമ പ്രദേശങ്ങളിലെ ദരിദ്ര വനിതകളുടെ ഒരു പുതിയ നേതൃനിര സൃഷ്ടിക്കുന്നതിന് സാധിച്ചിട്ടുണ്ട്.

**അയൽക്കൂട്ടങ്ങളുടെ പ്രവർത്തന രീതി**

ഒരു നിശ്ചിത ഭൂപ്രദേശത്ത് വസിക്കുന്ന 15-40 ദരിദ്ര കുടുംബങ്ങളിൽ നിന്നും ഓരോ വനിതയെ ഉൾപ്പെടുത്തിയാണ് അയൽക്കൂട്ടം രൂപീകരിക്കുന്നത്. ഈ അയൽക്കൂട്ടങ്ങളുടെ പ്രവർത്തനത്തിലെ സുപ്രധാന ഘടകം പ്രതിവാരയോഗംചേരലാണ്. വ്യത്യസ്ത കുടുംബങ്ങളിൽപ്പെട്ട ദരിദ്ര വനിതകൾ ഒന്നിച്ചു ചേർന്ന് അവരുടെ കുടുംബത്തിന്റെ ദരിദ്രാവസ്ഥ വിലയിരുത്തുന്നതിനും പ്രശ്നങ്ങൾ ചർച്ചചെയ്യുന്നതിനും പരിഹാരം ആരായുന്നതിനും സംഘടിതമായി പ്രവർത്തിക്കുന്നതിനും ഈ പ്രതിവാര യോഗങ്ങൾ സഹായിക്കുന്നു. ഓരോ ആഴ്ചയിലേയും യോഗങ്ങൾ വ്യത്യസ്ത വീടുകളിൽ ചേരുകവഴി അയൽക്കൂട്ട സംവിധാനത്തിലൂടെ ഉരുത്തിരിയുന്ന കൂട്ടായ്മ എല്ലാ വീടുകളിലും എത്തിച്ചേരുന്നു. ഇതിലൂടെ കുടുംബത്തിലെ ഇതര അംഗങ്ങളുടെ, പ്രത്യേകിച്ചും പുരുഷന്മാരുടെ വിശ്വാസം ആർജ്ജിക്കുന്നതിനും, സഹായ സഹകരണം ഉറപ്പാക്കുന്നതിനും സാധിക്കുന്നു. പ്രതിവാര യോഗങ്ങളിൽ അയൽക്കൂട്ട അംഗങ്ങൾ നേരിടുന്ന പ്രശ്നങ്ങൾ ചർച്ച ചെയ്യുക വഴി ലാഘവത്വം അനുഭവപ്പെടുകയും ചെയ്യുന്നു. ഓരോ കുടുംബത്തിലുമുണ്ടാകുന്ന ദുഃഖങ്ങൾ പങ്കുവയ്ക്കുന്നതുപോലെതന്നെ സന്തോഷവും പങ്കുവയ്ക്കുക വഴി ഓരോ കുടുംബത്തിന്റേയും ആഹ്ലാദം ഒരു സമൂഹത്തിന്റെ ആഹ്ലാദമായി മാറുന്നു. ഒറ്റയ്ക്ക് നേരിടാൻ കഴിയാത്ത പ്രശ്നങ്ങൾ കൂട്ടായി നേരിടുന്നതിന് ആവശ്യമായ സംഘശക്തി വളർത്തിയെടുക്കുന്നതിനും പാവപ്പെട്ട വനിതകൾക്കിടയിൽ നേതൃശേഷി വികസിപ്പിക്കുന്നതിനും കൂട്ടായ തൊഴിൽ പ്രവർത്തനങ്ങൾ ആവിഷ്ക്കരിക്കുന്നതിനും പ്രതിവാര യോഗം ചേരലിലൂടെ

**ദരിദ്രരുടെ സംഘടനാ സംവിധാനം ഒറ്റ നോട്ടത്തിൽ**

സംസ്ഥാനത്ത് 30-9-2004-ന് നിലവിലുള്ള കുടുംബശ്രീ സമൂഹാധിഷ്ഠിത സംഘടനാ സംവിധാനത്തിന്റെ വിശദാംശങ്ങൾ ചുവടെ ചേർക്കുന്നു.

| | നഗരം | ഗ്രാമം | ആകെ |
|---|---|---|---|
| അയൽക്കൂട്ടം | 8610 | 135572 | 144182 |
| എ.ഡി.എസ്സ് | 918 | 13187 | 14105 |
| സി.ഡി.എസ്സ് | 59 | 991 | 1050 |

അയൽക്കൂട്ടങ്ങൾക്ക് കഴിയുന്നു. അയൽക്കൂട്ട കുടുംബങ്ങളുടെ ആവശ്യങ്ങൾ ഉയർത്തിക്കൊണ്ടു വരുന്നതിനും അയൽക്കൂട്ടതലത്തിൽ മൈക്രോപ്ലാൻ തയ്യാറാക്കുന്നതിനും ആഴ്ചതോറും ചേരുന്ന അയൽക്കൂട്ട യോഗങ്ങൾ സഹായിക്കുന്നു.

ഇതിനുപുറമെ അയൽക്കൂട്ടങ്ങൾ ആരംഭിക്കുന്ന മിതവ്യയ സമ്പാദ്യ വായ്പാ പരിപാടിയുടെ രജിസ്റ്ററുകൾ സൂക്ഷിക്കുന്നതിനും പാസ്സ് ബുക്കുകൾ എഴുതി നല്കുന്നതിനും ഉത്തരവാദിത്വത്തോടെ കണക്കുകൾ രേഖപ്പെടുത്തുന്നതിനും സംയുക്തമായി ബാങ്ക് അക്കൗണ്ടുകൾ ആരംഭിക്കുന്നതിനും അംഗങ്ങളുടെ വായ്പാ അപേക്ഷയിന്മേൽ തീരുമാനങ്ങൾ എടുത്ത് നടപ്പാക്കുന്നതിലൂടെ സാമ്പത്തിക ക്രയവിക്രയത്തിൽ അയൽക്കൂട്ടാംഗങ്ങളുടെ കാര്യശേഷി വർദ്ധിപ്പിക്കുന്നതിനും പ്രതിവാരയോഗങ്ങൾ സഹായിക്കുന്നു. ഇതിന് പുറമെ താഴെപ്പറയുന്ന മറ്റ് പ്രവർത്തനങ്ങളും അയൽക്കൂട്ടങ്ങളിലൂടെ നിർവ്വഹിക്കേണ്ടതാണ്.

1. മിതവ്യയ സമ്പാദ്യ വായ്പാ പരിപാടി.
2. സംയുക്ത ബാങ്ക് അക്കൗണ്ട്.
3. സുതാര്യമായ കണക്ക് സൂക്ഷിപ്പ്.
4. ആരോഗ്യ, വിദ്യാഭ്യാസ ബോധവത്ക്കരണ പ്രവർത്തനം.
5. വനിതകളുടെയും ശിശുക്കളുടെയും വികസനത്തിനുള്ള പ്രവർത്തനം.
6. അടിസ്ഥാന സൗകര്യ വികസന പ്രവർത്തനം.
7. വരുമാനദായക പ്രവർത്തനം.
8. കുട്ടികളുടെ വിദ്യാഭ്യാസ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ.
9. ലീസ് ലാന്റ് ഫാമിംഗിൽ ഇടപെടൽ.
10. ലിങ്കേജ് ബാങ്കിംഗ് .
11. പങ്കാളിത്തത്തോടെ ആവശ്യങ്ങൾ കണ്ടെത്തൽ.
12. ബാലസഭാ രൂപീകരണം.
13. മൈക്രോപ്ലാൻ തയ്യാറാക്കൽ.
14. ഗ്രാമസഭയിലെ പങ്കാളിത്തം.
15. വിദ്യാഭ്യാസം നേടിയിട്ടുള്ള 18-നും 35-നും മദ്ധ്യേ പ്രായമുള്ള ചെറുപ്പക്കാരുടെ വിവരശേഖരണം.

> **തങ്ങളുടെ ആവശ്യങ്ങൾ വിശദമായ ചർച്ചകളിലൂടെ അപഗ്രഥിച്ച്, അനുയോജ്യമായ പദ്ധതികളും, പരിപാടികളും മുൻഗണനാക്രമത്തിൽ ആവിഷ്കരിക്കാനും, അവ പദ്ധതി രേഖകളാക്കി മേൽത്തലത്തിലേയ്ക്ക് ശിപാർശ ചെയ്യുവാനുമുള്ള അയൽക്കൂട്ടങ്ങളുടേയും, എ.ഡി.എസ്സുകളുടെയും അവസരം ശരിയായി വിനിയോഗിക്കുന്നതിനും അതിലൂടെ തദ്ദേശ സ്വയംഭരണ സ്ഥാപനത്തിന് മുഴുവൻ പ്രയോജനപ്പെടുന്ന ദാരിദ്ര്യ നിർമ്മാർജ്ജന ഉപപദ്ധതിയുടെ രൂപീകരണത്തിൽ നിർണ്ണായകമായ പങ്ക് കുടുംബശ്രീ സംഘടനാ സംവിധാനത്തിലൂടെ നിർവ്വഹിക്കപ്പെടുന്നു.**

തങ്ങളുടെ ആവശ്യങ്ങൾ വിശദമായ ചർച്ചകളിലൂടെ അപഗ്രഥിച്ച്, അനുയോജ്യമായ പദ്ധതികളും, പരിപാടികളും മുൻഗണനാക്രമത്തിൽ ആവിഷ്കരിക്കാനും, അവ പദ്ധതി രേഖകളാക്കി മേൽത്തലത്തിലേയ്ക്ക് ശിപാർശ ചെയ്യുവാനുമുള്ള അയൽക്കൂട്ടങ്ങളുടേയും, എ.ഡി.എസ്സുകളുടെയും അവസരം ശരിയായി വിനിയോഗിക്കുന്നതിനും അതിലൂടെ തദ്ദേശ സ്വയംഭരണ സ്ഥാപനത്തിന് മുഴുവൻ പ്രയോജനപ്പെടുന്ന ദാരിദ്ര്യ നിർമ്മാർജ്ജന ഉപപദ്ധതിയുടെ രൂപീകരണത്തിൽ നിർണ്ണായകമായ പങ്ക് കുടുംബശ്രീ സംഘടനാ സംവിധാനത്തിലൂടെ നിർവ്വഹിക്കപ്പെടുന്നു. അതായത്, തങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കാനാവശ്യമായ പദ്ധതികൾ രൂപീകരിക്കാനും, പദ്ധതികളുടെ ഗുണഭോക്താക്കളെ തെരഞ്ഞെടുക്കാനും, പദ്ധതികൾ നടപ്പിലാക്കാനുമുള്ള ദരിദ്ര വനിതകളുടെ അവസരം ഉറപ്പാക്കുന്നതിലാണ് ഈ പരിപാടിയുടെ വിജയം.

ഇതര വികസന പദ്ധതികളിൽനിന്ന് വ്യത്യസ്തവും, വിഭിന്നവുമായ നൂതന പ്രവർത്തന ശൈലിയാണ് എല്ലാ സമൂഹാധിഷ്ഠിത ദാരിദ്ര്യ ലഘൂകരണ പരിപാടികളുടേയും വിജയത്തിന് നിദാനം. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും എക്കാലവും പുറന്തള്ളപ്പെട്ടവരും ദാരിദ്ര്യത്തിന്റെ തീക്ഷ്ണത നേരിട്ടനുഭവിച്ചറിയുന്നവരുമായ ദരിദ്രവനിതകളുടെ ശാക്തീകരണ പ്രക്രിയയ്ക്ക് ആക്കംകൂട്ടുന്ന പ്രവർത്തനതന്ത്രത്തിലൂടെയാണ് കുടുംബശ്രീയുടെ പ്രവർത്തനം മുന്നോട്ട് നീങ്ങുന്നത്. ദരിദ്രരായ സ്ത്രീകളുടെ കാര്യശേഷിയിലും, ആസൂത്രണവൈഭവത്തിലും പൂർണ്ണവിശ്വാസം പുലർത്തുന്നതും, തികച്ചും സുതാര്യവും വികേന്ദ്രീകൃതവുമായ സമീപനമാണ് പദ്ധതിയുടെ ആധാരശില.

**ലഘുസമ്പാദ്യ- വായ്പാ പദ്ധതി - വീട്ടു മുറ്റത്തൊരു ബാങ്ക്**

ദരിദ്രകുടുംബങ്ങളിലെ വനിതകൾ അയൽക്കൂട്ടങ്ങളിലൂടെ സംഘടിതാകു

ന്നതോടൊപ്പം സാമ്പത്തിക സ്വാശ്രയത്വം നേടുന്നതിന് ഉതകുന്ന തരത്തിൽ അയൽക്കൂട്ടങ്ങൾ സ്വയംസഹായസംഘങ്ങളായും പ്രവർത്തിക്കുന്നു. ഓരോ കുടുംബവും അവരുടെ നിത്യനിദാന ചെലവുകളിൽ കുറവു വരുത്തി കണ്ടെത്തുന്ന മിച്ചം തുക അയൽക്കൂട്ടത്തിൽ നിക്ഷേപിക്കുന്നു. നിശ്ചിത കാലാവധിക്കുശേഷം അടിയന്തിര ജീവിത ആവശ്യങ്ങൾക്ക് ഈ നിക്ഷേപത്തിൽ നിന്നും ആവശ്യമായ വായ്പ ലഭ്യമാക്കുന്നു. അയൽക്കൂട്ടങ്ങളിൽ ആരംഭിക്കുന്ന നിക്ഷേപ വായ്പാ സംവിധാനത്തിലൂടെ ഏറ്റവും പാവപ്പെട്ടവർക്കുപോലും കൊച്ചു കൊച്ചു തുകകൾ സമ്പാദിക്കാൻ കഴിയും. ഈ തുകകൾ ഒന്നിച്ചുചേർത്താൽ ലഭ്യമാകുന്ന വലിയ തുക ദരിദ്രരുടെ ആവശ്യങ്ങൾക്ക് വേഗത്തിൽ ലഭ്യമാകുന്നു. വായ്പാവശ്യങ്ങളെ പ്രധാനമായും നാലായി തരം തിരിക്കാം.

ഉപഭോഗാവശ്യങ്ങൾ, അടിയന്തിരാവശ്യങ്ങൾ, ആഘോഷാവശ്യങ്ങൾ, വരുമാനദായക പ്രവർത്തനങ്ങൾക്കുള്ള ചെലവുകൾ ഇത്തരത്തിലുള്ള ദരിദ്രരുടെ - കൊച്ചു കൊച്ച് ആവശ്യങ്ങൾക്ക് സ്വകാര്യ പണമിടപാടുകാരെ ആശ്രയിക്കാതെ വായ്പാ സൗകര്യം ലഭ്യമാക്കുകയെന്നതാണ് ഈ ലഘു നിക്ഷേപ വായ്പാ സംഘങ്ങളിലൂടെ ഉദ്ദേശിക്കുന്നത്.

**ലിങ്കേജ് ബാങ്കിംഗ്**

അയൽക്കൂട്ടപ്രവർത്തനങ്ങളുടെ കാര്യക്ഷമതയുടെ ഫലപ്രദമായ ഒരു ചൂണ്ടുപലകയാണ് ലിങ്കേജ് ബാങ്കിംഗ്. കുടുംബശ്രീയുടെ അയൽക്കൂട്ടങ്ങളുടെ പ്രവർത്തനം സസൂക്ഷ്മം നിരീക്ഷിക്കുന്ന ബാങ്കുകൾ ഈ യൂണിറ്റുകൾക്ക് ധനസഹായം ലഭ്യമാക്കുന്നു എന്നതാണ് ലിങ്കേജ് ബാങ്കിംഗ് പ്രവർത്തനത്തിന്റെ അന്തസത്ത. നബാർഡ് ആവിഷ്കരിച്ച ലിങ്കേജ് ബാങ്കിംഗ് പദ്ധതി പ്രകാരം നല്ലനിലയിൽ പ്രവർത്തിക്കുന്ന അയൽക്കൂട്ടങ്ങൾക്ക് അവയുടെ സമ്പാദ്യത്തിന് ആനുപാതികമായി വായ്പ ബാങ്കുകൾ ലഭ്യമാക്കുന്നതാണ്. ഇതിലേക്കാവശ്യമായ അയൽക്കൂട്ടങ്ങളുടെ പ്രവർത്തനം ബാങ്കുകൾ വിലയിരുത്തുകയും അതിന്റെ അടിസ്ഥാനത്തിൽ വായ്പ ലഭ്യമാക്കുകയുമാണ് ചെയ്യുന്നത്. വിലയിരുത്തലിന്റെ ആവശ്യത്തിലേക്കായി ബാങ്കുകൾക്ക് ഉപയോഗിക്കാവുന്ന പ്രധാന മാനദണ്ഡങ്ങൾ നബാർഡ് ചിട്ടപ്പെടുത്തിയിട്ടുണ്ട്. അയൽക്കൂട്ടയോഗത്തിലെ ഹാജർ, തീരുമാനമെടുക്കുന്നതിലെ കൂട്ടായ്മ, അയൽക്കൂട്ടത്തിന് സമാഹരിക്കാൻ കഴിയുന്ന ലഘുസമ്പാദ്യം, ഇതിൽ നിന്നും ലഭ്യമാക്കുന്ന ലഘുവായ്പ, വായ്പയുടെ തിരിച്ചടവിലെ കൃത്യത, പലിശ നിരക്ക്, അയൽക്കൂട്ടരേഖകളും രജിസ്റ്ററുകളും സൂക്ഷിക്കുന്നതിലെ കൃത്യത എന്നിവയ്ക്കാണ് മുൻതൂക്കം നല്കുന്നത്. ഇത്തരത്തിൽ അയൽക്കൂട്ടങ്ങളെ ലിങ്കേജ് ബാങ്കിംഗിന്റെ പരിധിയിൽ കൊണ്ടുവരിക വഴി അയൽക്കൂട്ടങ്ങളുടെ കൈവശമുള്ള വിഭവത്തിന്റെ ലഭ്യത വർദ്ധിപ്പിക്കാൻ കഴിയുന്നു. ഇതു കൂടാതെ അയൽക്കൂട്ടത്തിന്റെ പ്രവർത്തനത്തിൽ ബാങ്കുകളുടെ കൂടി മേൽനോട്ടം ഉറപ്പാക്കാൻ കഴിയുന്നു. സംഘടനാപരമായും ധനപരമായും ചിട്ടകൾ പാലിക്കുന്ന അയൽക്കൂട്ടങ്ങളെ മാത്രമേ ലിങ്ക് ചെയ്യുന്നുള്ളു എന്നതിനാൽ ഇത് അയൽക്കൂട്ടങ്ങളുടെ കാര്യക്ഷമതയുടെ കൂടി സൂചകമാണ്. ഈ രംഗത്താണ് ദരിദ്ര കുടുംബങ്ങളിലെയാളുകളുടെ മൈക്രോ സംരംഭത്തെ കുടുംബശ്രീ പ്രോത്സാഹിപ്പിക്കുന്നത്.

ഇക്കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ കുടുംബശ്രീ 16900 അയൽക്കൂട്ടങ്ങളെ ലിങ്ക് ചെയ്യണമെന്ന് ലക്ഷ്യമിട്ടപ്പോൾ 63027 അയൽക്കൂട്ടങ്ങളെ ഗ്രേഡ് ചെയ്യുകയും 36693 അയൽക്കൂട്ടങ്ങളെ ലിങ്കുചെയ്യുകയും ചെയ്തു. ഇതുവഴി അയൽക്കൂട്ടങ്ങളിലേക്ക് 112.57 കോടി രൂപ അധിക വിഭവമായി എത്തിക്കുവാനും കഴിഞ്ഞു.

**മൈക്രോ സംരംഭങ്ങൾ**

നമ്മുടെ സംസ്ഥാനത്ത് വിദ്യാഭ്യാസം സിദ്ധിച്ച ചെറുപ്പക്കാർ തൊഴിൽരഹിതരായി കഴിയേണ്ടിവരുന്ന അവസ്ഥ വർദ്ധിച്ചുവരികയാണ്. സ്വന്തം കഴിവുകൾ സമൂഹത്തിന് ഉപയുക്തമായ രീതിയിൽ പ്രയോജനപ്പെടുത്താൻ കഴിയാതെ വരുന്നത് ഏറെ ദുഃഖകര

**അയൽക്കൂട്ടങ്ങളെ ലിങ്കേജ് ബാങ്കിംഗിന്റെ പരിധിയിൽ കൊണ്ടുവരിക വഴി അയൽക്കൂട്ടങ്ങളുടെ കൈവശമുള്ള വിഭവത്തിന്റെ ലഭ്യത വർദ്ധിപ്പിക്കാൻ കഴിയുന്നു. ഇതു കൂടാതെ അയൽക്കൂട്ടത്തിന്റെ പ്രവർത്തനത്തിൽ ബാങ്കുകളുടെ കൂടി മേൽനോട്ടം ഉറപ്പാക്കാൻ കഴിയുന്നു. സംഘടനാപരമായും ധനപരമായും ചിട്ടകൾ പാലിക്കുന്ന അയൽക്കൂട്ടങ്ങളെ മാത്രമേ ലിങ്ക് ചെയ്യുന്നുള്ളു എന്നതിനാൽ ഇത് അയൽക്കൂട്ടങ്ങളുടെ കാര്യക്ഷമതയുടെ കൂടി സൂചകമാണ്. ഈ രംഗത്താണ് ദരിദ്ര കുടുംബങ്ങളിലെയാളുകളുടെ മൈക്രോ സംരംഭത്തെ കുടുംബശ്രീ പ്രോത്സാഹിപ്പിക്കുന്നത്.**

മാണ്. സംഘടിത മേഖലയിൽ തൊഴിലവസരം കണ്ടെത്തുക എന്നത് ഇന്നത്തെ സാമ്പത്തിക അവസ്ഥയിൽ സാധ്യമായ ഒന്നല്ല. പൊതുമേഖലയിലും സ്വകാര്യമേഖലയിലും വികസിപ്പിക്കാവുന്ന തൊഴിലവസരങ്ങൾക്ക് പരിമിതിയുണ്ട്.

നമ്മുടെ സംസ്ഥാനത്ത് മൈക്രോ സംരംഭങ്ങൾക്ക് വ്യക്തമായ ഒരു നിർവ്വചനം പോലും ലഭ്യമല്ലായിരുന്നു. ഈ സാഹചര്യത്തിൽ ഏതു പാവപ്പെട്ടവർക്കും ആരംഭിക്കാവുന്ന ഒന്നായിട്ടാണ് കുടുംബശ്രീ മൈക്രോ സംരംഭം എന്ന ആശയത്തെ അവതരിപ്പിച്ചത്. മൈക്രോ സംരംഭങ്ങളുടെ സവിശേഷതകൾ ചുവടെ ചേർക്കുന്നു.

(1) 5,000 രൂപ മുതൽ 2,50,000 രൂപ വരെ മുടക്കു മുതൽ.

(2) വ്യക്തിഗതമായോ, ഗ്രൂപ്പായോ ദാരിദ്ര്യരേഖയ്ക്ക് താഴെയുള്ള കുടുംബങ്ങളിൽപ്പെട്ട സംരംഭകർ.

(3) സംരംഭകയ്ക്ക് / സംരംഭകന് എല്ലാ ചെലവുകളും കഴിഞ്ഞ് പ്രതിമാസം 1500 രൂപ എങ്കിലും അധിക വരുമാനം ലഭിക്കണം.

(4) പ്രതിവർഷം ഒരു ലക്ഷം രൂപ മുതൽ അഞ്ചു ലക്ഷം രൂപ വരെ വിറ്റുവരവു ലക്ഷ്യമിടുന്നു.

(5) ഉടമ - മാനേജർ - തൊഴിലാളി എന്നിവർ ഒന്നു തന്നെയായിരിക്കണം.

സംസ്ഥാനത്ത് സംരംഭകത്വ ആശയങ്ങൾ കണ്ടെത്തുന്നതിന് കുടുംബശ്രീ തികച്ചും നൂതനമായ ഒരു പാതയാണ് പിൻതുടർന്നത്. ഏതു പ്രശ്നത്തിലും ഒരു സംരംഭക സാധ്യത ഒളിഞ്ഞിരിക്കുന്നു എന്ന് കുടുംബശ്രീ തിരിച്ചറിഞ്ഞു. നാളികേരത്തിന്റെ വിലയിടിവ് തടയുന്നതിന് കേരശ്രീ യൂണിറ്റുകൾ ആരംഭിച്ചു. നഗര പ്രദേശത്തിൽ കുന്നുകൂടുന്ന ചപ്പുചവറുകൾ ഒരു പ്രശ്നമായി വന്നപ്പോൾ ഖരമാലിന്യ നിർമ്മാർജ്ജന യൂണിറ്റുകൾക്കും, ക്ലീൻ കേരള യൂണിറ്റുകൾക്കും കുടുംബശ്രീ രൂപം നല്കി. വയനാട്ടിൽ കാപ്പിയുടെ വിലയിടിവ് നേരിടുന്നതിനും കുടുംബശ്രീയുടെ നേതൃത്വത്തിൽ ഇടപെടുകയുണ്ടായി. ചുരുക്കത്തിൽ, പ്രശ്നപരിഹാരത്തിലൂടെ യൂണിറ്റുകൾ എന്ന ഒരു കാഴ്ചപ്പാട് കുടുംബശ്രീ വികസിപ്പിച്ചെടുത്തു.

സംരംഭ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവരെ നിരന്തരം സഹായിക്കുന്ന ഒരു സമീപനം കുടുംബശ്രീ അവലംബിച്ചു. ആരംഭിക്കുന്നതിനു മുൻപുള്ള പരിശീലനം, വൈദഗ്ധ്യ വികസനം, പ്രവർത്തന പുരോഗതി വിപുലീകരിക്കുന്നതിനാവശ്യമായ പരിശീലനം എന്നു തുടങ്ങി വളരെ ചിട്ടയായ പിൻതുണ സംരംഭകർക്ക് കുടുംബശ്രീ പ്രദാനം ചെയ്തു. സംരംഭം ആരംഭിക്കുന്നവർക്ക് കൈപിടിച്ചു നടക്കുന്നതിനും തുടർന്ന് പ്രശ്നമേഖലകളിൽ ഇവരെ അനുധാവനം ചെയ്യുന്നതിനും തുടർന്ന് ആവശ്യമായ ഘട്ടങ്ങളിൽ ഇവർക്കാവശ്യമായ പശ്ചാത്തല സംഘാടന പ്രവർത്തനങ്ങൾ ഉറപ്പു വരുത്തുന്നതിനും കുടുംബശ്രീ സന്നദ്ധമായിരുന്നു. ഫലത്തിൽ തങ്ങളുടെ പ്രദേശത്ത് ലഭ്യമായ വിഭവങ്ങളെ സാങ്കേതികവിദ്യയുടെ പിൻബലത്തോടെയും മനുഷ്യവിഭവത്തിന്റെ സഹായത്തോടെയും ധനകാര്യസ്ഥാപനങ്ങളുടെ പിൻതുണയോടെ ചിട്ടയായും ക്രമമായും വളർത്തിയെടുക്കുന്ന ഒരു പ്രക്രിയയ്ക്കാണ് കുടുംബശ്രീ നേതൃത്വം നല്കിയത്. ഇതിന്റെ ഫലമായി സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ 28,457 വ്യക്തിഗത സംരംഭങ്ങൾക്കും 20,549 ഗ്രൂപ്പ് സംരംഭങ്ങൾക്കും രൂപം നല്കാൻ കഴിഞ്ഞു.

### ലീസ് ലാന്റ് ഫാമിംഗ് - ഹരിതശ്രീ

കാർഷിക മേഖലയിൽ പുതിയ ചലനങ്ങൾ സൃഷ്ടിക്കാൻ പ്രാപ്തമായ വിധത്തിൽ അയൽക്കൂട്ടങ്ങൾ സംഘടിതമായി തരിശ് ഇട്ടിരിക്കുന്ന പാടശേഖരങ്ങളും കൃഷിഭൂമികളും ഉടമസ്ഥർക്ക് വാടക നല്കി ഏറ്റെടുത്ത് കൃഷി ഇറക്കുന്ന പ്രവർത്തനം വർദ്ധിച്ചു വരുന്നു. കഴിഞ്ഞ സാമ്പത്തിക വർഷം 687 ഗ്രാമ പഞ്ചായത്തുകളിൽ 18,377 അയൽക്കൂട്ടങ്ങളിലെ 2,24,686 കുടുംബങ്ങൾ 11001.90 ഹെക്ടർ സ്ഥലത്ത് ഇത്തരത്തിൽ കൃഷി ചെയ്യുകയുണ്ടായി. തണ്ണിമത്തൻ, മരച്ചീനി, വാഴ, നെല്ല്, പച്ചക്കറി എന്നിവയാണ് പ്രധാനമായും കൃഷിചെയ്തുവരുന്നത്.

### വിദ്യാശ്രീ

കമ്പ്യൂട്ടർ വിദ്യാഭ്യാസം സ്കൂൾ വിദ്യാഭ്യാസത്തിന്റെ ഭാഗമാക്കാൻ തീരുമാനിച്ചതോടുകൂടി കുടുംബശ്രീ അയൽക്കൂട്ടങ്ങളിലെ അഭ്യസ്തവിദ്യരായ വനിതകൾക്ക് ലഭിച്ച അസുലഭ തൊഴിൽ അവസരമാണ് വിദ്യാശ്രീ. സംസ്ഥാനത്ത് ഇതിനകം 151 സ്കൂളുകളിൽ വിദ്യാശ്രീ യൂണിറ്റുകൾ പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞു. 5-10 വരെ സ്ത്രീകൾ ചേർന്നാണ് ഈ യൂണിറ്റുകൾ നടത്തുന്നത്. 2.5 ലക്ഷം രൂപ മുതൽ 5 ലക്ഷം രൂപ വരെ മുതൽമുടക്ക് ഈ യൂണിറ്റുകൾക്ക് ആവശ്യമുണ്ട്. ബാങ്കുകളിൽ നിന്നും ലഭിക്കുന്ന വായ്പയും, പ്രത്യേക കേന്ദ്ര സഹായത്തിലൂടെ ലഭിക്കുന്ന സബ്സിഡിയും ഉപയോഗിച്ചാണ് യൂണിറ്റുകൾ പ്രവർത്തിക്കുന്നത്.

### കേരശ്രീ

മൂല്യ വർദ്ധനവിന്റെ രംഗത്ത് ശക്തമായൊരിടപെടൽ ഉറപ്പാക്കാൻ കേരശ്രീ യൂണിറ്റുകളുടെ പ്രവർത്തനം വഴി കുടുംബശ്രീ യൂണിറ്റുകൾക്ക് കഴിഞ്ഞിട്ടുണ്ട്. കേരളത്തിൽ വിവിധ ജില്ലകളിലായി 90 കേരശ്രീ യൂണിറ്റുകൾ പ്രവർത്തനമാരംഭിച്ചിട്ടുണ്ട്. ഇതിൽ 71 ഓളം യൂണിറ്റുകൾ വ്യാവസായികടിസ്ഥാനത്തിൽ ഉല്പാദനം ആരംഭിച്ചു. നാളികേരത്തിന്റെ വില ഉറപ്പാക്കുവാനും ശുദ്ധമായ വെളിച്ചെണ്ണ ലഭ്യമാക്കാനും കൂടാതെ ഉല്പാദനമേഖലയിൽ തൊഴിലവസരം കണ്ടെത്തുന്നതിനും കുടുംബശ്രീയുടെ ഈ ഇടപെടലിന് കഴിഞ്ഞിട്ടുണ്ട്. കേരശ്രീ വെളിച്ചെണ്ണയിന്ന് കേരളത്തിലെ ജനങ്ങൾക്കു സുപരിചിതമായ ഒരു ബ്രാൻഡാണ്.

**ബാലസഭ**

സമീപകാലത്തായി കുടുംബശ്രീ പ്രവർത്തനം സ്വാഭാവികമായി വ്യാപിച്ച ഒരു മേഖലയാണ് ബാലസഭയുടേത്.അമ്മമാരുടെ അയൽക്കൂട്ട യോഗങ്ങൾ കണ്ട് അതിൽ നിന്നും ആവേശം ഉൾക്കൊണ്ട് കുട്ടികൾ സ്വയം രൂപം നൽകിയ ഒന്നാണ് ബാലസഭ . ആഴ്ചയിൽ ഒരിക്കൽ വീട്ടുമുറ്റത്തും, സ്കൂളിലും, വായനശാലകളിലുമായി ഇവർ ഒത്തുചേരുന്നു. കളികളും പാട്ടുകളും നിർമ്മാണ പ്രവർത്തനങ്ങളുമായി മുന്നേറുന്ന ഇവർ ആനന്ദത്തിന്റേയും അറിവിന്റേയും ഒരു പുതിയ മേഖല സ്വയം കണ്ടെത്തുന്നു. കുടുംബശ്രീ പ്രത്യേകം പരിശീലിപ്പിച്ച ബാലസഭാ പ്രവർത്തകർ ബാലസഭാ യോഗങ്ങളിലെത്തി ഇവർക്ക് പാഠ്യവിഷയങ്ങളിൽ കൂടുതൽ പിന്തുണ നൽകുന്നു. ഇതുവഴി പാഠ്യവിഷയങ്ങളിൽ പിന്നോക്കം നിൽക്കുന്ന മേഖലകളിൽ തങ്ങളുടെ പോരായ്മകൾ കണ്ടെത്താനും പരിഹരിക്കാനും ഇവർക്ക് കഴിയുന്നു. നാളിതുവരെ 2,84,236 കുട്ടികൾ പങ്കെടുക്കുന്ന 17,941 ബാലസഭകൾ രൂപീകരിക്കാൻ കഴിഞ്ഞിട്ടുണ്ട്.

ഇക്കഴിഞ്ഞ വേനലവധിക്കാലത്ത് സംസ്ഥാനത്ത് എല്ലാ നഗരസഭകളിലും 8, 9, 10 ക്ലാസുകളിലേക്ക് വിജയിച്ച കുട്ടികൾക്ക് കണക്ക്, ഇംഗ്ലീഷ്, സയൻസ് എന്നീ വിഷയങ്ങളിൽ പരിഹാരബോധനം നൽകുന്നതിന് കുടുംബശ്രീയ്ക്ക് കഴിഞ്ഞത് ഈ മേഖലയിലെ പ്രധാന കാൽവയ്പാണ്. തങ്ങളുടെ അമ്മമാരുടെ മൈക്രോ സംരംഭങ്ങളുടെ ഉല്പന്നങ്ങൾ വിപണനം ചെയ്യുന്നതിനും ഈ കുട്ടികൾ മുന്നോട്ട് ഇറങ്ങിയിട്ടുണ്ട്. ഇതുവഴി, വളർന്നുവരുന്ന ഒരു സംരംഭകത്വ തലമുറ സൃഷ്ടിക്കാൻ ബാലസഭകൾക്ക് കഴിയും. ചുരുക്കത്തിൽ, വരുംതലമുറകളിൽ നിന്നുകൂടി ദാരിദ്ര്യനിർമ്മാർജ്ജനം ചെയ്യുക എന്ന മഹത്തായ പ്രവർത്തനമാണ് കുടുംബശ്രീ ബാലസഭകളിലൂടെ സാർത്ഥകമാക്കുന്നത്.

ആശ്രയ - അഗതി കുടുംബങ്ങളുടെ പുനരധിവാസ പദ്ധതി - കേരളം കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും പ്രകടമായ മനുഷ്യത്വത്തിന്റെയും കാരുണ്യത്തിന്റെയും പദ്ധതിയാണ്. ദരിദ്രരിൽ ദരിദ്രരായ അഗതി കുടുംബങ്ങളെ കണ്ടെത്തി പുനരധിവസിപ്പിക്കുന്നതിനുള്ള പദ്ധതിയാണ് ആശ്രയ. പദ്ധതി പ്രവർത്തനങ്ങളുടെ ആരംഭകാലം മുതൽ ദാരിദ്ര്യം ഇല്ലായ്മ ചെയ്യുന്നതിനുള്ള ശ്രമങ്ങൾ കേന്ദ്ര-സംസ്ഥാന സർക്കാരുകൾ ആവിഷ്ക്കരിച്ചു നടപ്പാക്കി വരുന്നുണ്ട്. ഇത്തരം പരിപാടികൾ കാര്യക്ഷമമായി നടപ്പാക്കുമ്പോഴും ഈ പരിപാടികളുടെ പരിധിയിൽ നിന്നും വിട്ടുപോയ ഒരു വിഭാഗം ഇന്നും അവശേഷിക്കുന്നു. ഇവരെ സംബന്ധിച്ചിടത്തോളം കിടപ്പാടമുണ്ടാകില്ല, സുരക്ഷിതമായ പാർപ്പിട സൗകര്യം ഉണ്ടാകില്ല, താമസസ്ഥലത്തിന് സമീപം ശുദ്ധജലം ലഭ്യമായിരിക്കില്ല, സാനിറ്ററി കക്കൂസ് ഉണ്ടാവില്ല, ഒരു നേരം പോലും മതിയായ ആഹാരം കഴിക്കാനുള്ള വകയില്ല, തീരാവ്യാധികൾ പിടിപെട്ടിരിക്കാം, അകാലത്തിലുണ്ടായ വൈധവ്യം മൂലം കുടുംബത്തിന്റെ ചുമതല ഏറ്റെടുക്കാൻ നിർബ്ബന്ധിതയായിരിക്കാം, സമൂഹത്തിൽ നിന്നും ബഹിഷ്കൃതയായ അവിവാഹിതരായ അമ്മയും, ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ട സ്ത്രീയും, ശാരീരിക/മാനസിക വെല്ലുവിളികൾ നേരിടുന്നവരുമായ അംഗങ്ങൾ ഉള്ള കുടുംബങ്ങളും വിവാഹപ്രായം കഴിഞ്ഞും അവിവാഹിതരായി തുടരുന്ന സ്ത്രീകൾ സാമ്പത്തിക/ഭൗതിക പരാധീനതകൾ അനുഭവിക്കുന്നവരാണെങ്കിൽ അഗതികളായിരിക്കാം. ചുരുക്കത്തിൽ, നിരാലംബരും നിരാശ്രയരും ആശയറ്റവരും അടിസ്ഥാന ജീവിതസൗകര്യങ്ങൾ നിഷേധിക്കപ്പെട്ടവരും സാമൂഹ്യമായി ബഹിഷ്കൃതരും പാർശ്വവൽക്കരിക്കപ്പെട്ടവരും യാതൊരുവിധ കണക്കെടുപ്പിലും പെടാത്തവരുമാണ് അഗതികൾ. ഇത്തരം കുടുംബങ്ങളെ കണ്ടെത്തുകയും അവരുടെ ആവശ്യങ്ങൾ മനസിലാക്കുകയും ചെയ്തുകൊണ്ട് അവർ നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുവേണ്ട നിർദ്ദേശങ്ങൾ ഉൾപ്പെടുത്തി ഓരോ കുടുംബത്തിനും പ്രത്യേക പ്രോജക്ട് ഗ്രാമപഞ്ചായത്തുകൾ തയ്യാറാക്കുന്നു. ഇത്തരം കുടുംബങ്ങളിൽ ബഹുഭൂരിപക്ഷത്തിനും, സ്വന്തമായി റേഷൻ കാർഡുപോലും ഉണ്ടായിരുന്നില്ല. വോട്ടർ പട്ടികയിൽ പേരുണ്ടായിരുന്നവർ പോലും ചുരുക്കം.

ആശ്രയ പദ്ധതിയിൽ ആദ്യഘട്ടമായി 2002-03 സാമ്പത്തിക വർഷം 101 പഞ്ചായത്തുകൾ പ്രത്യേക പ്രോജക്ടുകൾ തയ്യാറാക്കുകയുണ്ടായി. 8 ,239 കുടുംബങ്ങളുടെ പുനരിധിവാസത്തിനായി 4,126 ലക്ഷം രൂപ മതിപ്പ് ചെലവ് പ്രതീക്ഷിക്കുന്ന പ്രോജക്ടുകളാണ് പഞ്ചായത്തുകൾ തയ്യാറാക്കിയിട്ടുള്ളത്. 2003-04 സാമ്പത്തിക വർഷം 78 ഗ്രാമ പഞ്ചായത്തുകൾ കണ്ടെത്തിയ 6,551 കുടുംബങ്ങളുടെ പുനരധിവാസത്തിനായി 32.98 കോടി രൂപ മതിപ്പ് ചെലവ് പ്രതീക്ഷിക്കുന്ന പ്രോജക്ടുകൾ തയ്യാറാക്കി സമർപ്പിച്ചിട്ടുണ്ട്. ഈ വർഷം ഡിസംബർ മാസത്തിന് മുമ്പായി 100 പുതിയ പഞ്ചായത്തുകളിലും അടുത്ത സാമ്പത്തിക വർഷത്തോടെ കേരളമൊട്ടാകെയും വ്യാപിപ്പിക്കാൻ കഴിയുമെന്ന് പ്രത്യാശിക്കുന്നു.

**മൈക്രോ ഹൗസിംങ് - ഭവനശ്രീ**

സംസ്ഥാനത്തെ ദേശസാൽകൃത ബാങ്കുകളിൽ നിന്നും ഭവനരഹിതരായ പാവപ്പെട്ട കുടുംബങ്ങൾക്ക് ഭവനനിർമ്മാണത്തിന് വായ്പ ലഭ്യമാക്കുന്ന പദ്ധതിയാണ് മൈക്രോ ഹൗസിങ്ങ്. 30000/- രൂപ മുതൽ 40000/- രൂപ വരെ 7.25 ശതമാനം പലിശ നിരക്കിൽ 120 പ്രതിമാസ തവണകളിലായി തിരിച്ചടയ്ക്കുന്ന രീതിയിലാണ് പദ്ധതി ആവിഷ്ക്കരിച്ചിട്ടുള്ളത്. സംസ്ഥാന വ്യാപകമായി പദ്ധതി നടപ്പാക്കുന്നതിന് സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ, സെൻട്രൽ ബാങ്ക് ഓഫ് ഇന്ത്യ, കാനറാ ബാങ്ക്, ഇന്ത്യൻ ബാങ്ക്, ഇന്ത്യൻ ഓവർസീസ് ബാങ്ക്, ബാങ്ക് ഓഫ് ഇന്ത്യ, സിൻഡിക്കേറ്റ് ബാങ്ക്, ധനലക്ഷ്മി ബാങ്ക്, ഐ.സി.ഐ.സി.ഐ ബാങ്ക് എന്നീ ബാങ്കുകൾ തയ്യാറായി

ട്ടുണ്ട്. അയൽക്കൂട്ടങ്ങളിൽ കുറഞ്ഞത് ആറു മാസം പ്രവർത്തന പരിചയമുള്ളതും, മുടക്കം കൂടാതെ ലഘു നിക്ഷേപ വായ്പാ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടുള്ളവരും, വായ്പാ കുടിശ്ശിക ഇല്ലാത്തവരുമായ അംഗങ്ങൾക്ക് ഭവനശ്രീ വായ്പ ലഭ്യമാണ്. ഒന്നര സെന്റ് ഭൂമിയെങ്കിലും അപേക്ഷകയുടെ കുടുംബത്തിനുണ്ടായിരിക്കണം. പ്രസ്തുത ഭൂമിയും അതിൽ നിർമ്മിക്കുന്ന വീടുമായിരിക്കും വായ്പയ്ക്ക് ഈടായി നൽകേണ്ടിവരുക. ധനകാര്യ സ്ഥാപനങ്ങൾ ഭവനശ്രീ വായ്പ കമ്മ്യൂണിറ്റി ഡെവലപ്പ്മെന്റ് സൊസൈറ്റിക്ക് മൊത്തത്തിൽ നൽകുകയും കമ്മ്യൂണിറ്റി ഡെവലപ്പ്മെന്റ് സൊസൈറ്റി അപേക്ഷകരായ അംഗങ്ങൾക്ക് വിതരണം ചെയ്യുകയും ചെയ്യുന്ന രീതിയാണ് പദ്ധതിയിൽ ആവിഷ്ക്കരിച്ചിട്ടുള്ളത്. കുറഞ്ഞ പലിശ നിരക്കിൽ കാലതാമസം കൂടാതെ ലളിതമായ വ്യവസ്ഥകളിൽ ഭവന നിർമ്മാണത്തിന് ഭവനരഹിതരായ അയൽക്കൂട്ട കുടുംബങ്ങൾക്ക് വായ്പ ലഭ്യമാക്കുന്നു എന്നതാണ് ഈ പദ്ധതിയുടെ ഏറ്റവും മികച്ച പ്രത്യേകത.

**അഭ്യസ്തവിദ്യരായ 50000 യുവതീ യുവാക്കൾക്ക് തൊഴിലവസരം**

സംസ്ഥാനത്തെ രൂക്ഷമായ തൊഴിലില്ലായ്മ പരിഹരിക്കുന്നതിന് കുടുംബശ്രീ സംവിധാനത്തിലൂടെ 50 000 യുവതീയുവാക്കൾക്ക് പുതിയ തൊഴിലവസരം ലഭ്യമാക്കുന്നതിന് 2004-2005 സാമ്പത്തികവർഷം ലക്ഷ്യമിടുന്നു. സ്വയംതൊഴിൽ സംരംഭമേഖലയിൽ കുടുംബശ്രീ ഇതിനകം കൈവരിച്ച നേട്ടങ്ങളിലൂന്നിയാണ് പുതിയ പരിപാടി ആവിഷ്കരിച്ചിട്ടുള്ളത്. പദ്ധതി നടപ്പാക്കുമ്പോൾ പ്രധാനമായും താഴെപ്പറയുന്ന രീതികൾ സ്വീകരിക്കും.

**1. സ്വയംതൊഴിൽ സംരംഭം**

സംസ്ഥാന വ്യാപകമായി തൊഴിലില്ലാത്ത അഭ്യസ്തവിദ്യരായ യുവതീ യുവാക്കളെ സ്വയംതൊഴിൽ സംരംഭങ്ങളിൽ ഏർപ്പെടുന്നതിന് സഹായിക്കും. ഇതിനുവേണ്ടി അവർക്ക് പുതിയ പ്രോജക്ട് ആശയങ്ങൾ കണ്ടെത്തുകയും മതിയായ പരിശീലനവും വായ്പയും സബ്സിഡിയും ലഭ്യമാക്കും. വ്യക്തിഗത സംരംഭങ്ങളിലും ഗ്രൂപ്പ് സംരംഭങ്ങളിലും ഏർപ്പെടുന്നതിനും അവസരം ഉണ്ടാകും. സ്ത്രീകളുടെ മാത്രമായ ഗ്രൂപ്പുകളോ പുരുഷന്മാരുടെ മാത്രമായ ഗ്രൂപ്പുകളോ സ്ത്രീകളും പുരുഷന്മാരും ചേർന്ന ഗ്രൂപ്പുകളോ രൂപീകരിക്കുന്നതിന് അനുവദിക്കും. ഗ്രൂപ്പ് സംരംഭങ്ങൾ 10 പേരുടേതോ 5 പേർ ചേർന്നതോ 5 നും 10 നും ഇടയിലുള്ളതോ ആവാം. ഏറ്റെടുക്കുന്ന സംരംഭത്തിന്റെ ആവശ്യം അനുസരിച്ച് അംഗങ്ങളെ നിശ്ചയിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കും. ഈ പദ്ധതിയിൽ ബാങ്ക് ലോണിനോടൊപ്പം ചുരുങ്ങിയ ഒരു സബ്സിഡിക്കും സാദ്ധ്യതയുണ്ട്.

**2. പുതിയതൊഴിൽ മേഖലകളിൽ വ്യാപരിക്കുന്നതിന് യുവജനങ്ങളെ പ്രാപ്തരാക്കൽ**

അഭ്യസ്തവിദ്യരായ യുവജനങ്ങളെ ബി.പി.ഒ, കാൾസെന്റർ, ഇൻഷുറൻസ് മേഖല, ബാങ്കിംഗ് സെക്ടർ, അക്കൗണ്ടിംഗ് തുടങ്ങിയ പുതിയ തൊഴിൽമേഖലകളിൽ ഏർപ്പെടുന്നതിന് അവശ്യം വേണ്ട കഴിവും പ്രാപ്തിയും നേടുന്നതിനുള്ള അവസരം ഉണ്ടാക്കുകയും ഈ മേഖലകളിലെ തൊഴിൽദാതാക്കളുമായി ബന്ധപ്പെടുന്നതിനുള്ള സംവിധാനം ഏർപ്പെടുത്തുകയും ചെയ്യുന്നു.



**3. മൈക്രോ സംരംഭ കൺസൾട്ടന്റ്**

സ്വയം തൊഴിൽ സംരംഭകരെ കണ്ടെത്തുന്നതിനും സംരംഭകത്വ ആശയങ്ങൾ വികസിപ്പിക്കുന്നതിനും സംരംഭകർ നേരിടാൻ ഇടയുള്ള പ്രശ്നങ്ങൾ അപ്പപ്പോൾ പരിഹരിക്കുന്നതിനും സംരംഭകർക്കുവേണ്ട പിന്തുണയും ഒത്താശയും നൽകുന്നതിനും അഭ്യസ്ഥവിദ്യരായ യുവജനങ്ങളെ തന്നെ മൈക്രോ സംരംഭ കൺസൾട്ടന്റുമാരായി നിയോഗിക്കുന്നുണ്ട്. സന്നദ്ധ പ്രവർത്തനത്തിൽ അധിഷ്ഠിതമായ ഈ സമീപനം സംസ്ഥാനത്തു തന്നെ ആദ്യമായാണ് നടപ്പാക്കുന്നത്. സംസ്ഥാന വ്യാപകമായി കണ്ടെത്തിയ 280 കൺസൾട്ടന്റുമാർക്ക് തിരുവനന്തപുരത്ത് മാർ ഈവാനിയോസ് കോളേജിലെ പരിശീലന കേന്ദ്രത്തിൽ വച്ച് പരിശീലനം നല്കി വരുന്നു. ഈ വർഷം കുടുംബശ്രീ ഏറ്റെടുക്കുന്ന ഏറ്റവും ബൃഹത്തും മികവുറ്റതുമായ നൂതന പരിപാടിയാണിത്.

**കുടുംബശ്രീ പിന്നിട്ട നാഴികക്കല്ലുകൾ**

ദാരിദ്ര്യ ലഘൂകരണ പരിപാടികൾ ഫലപ്രദമായും അർത്ഥവത്തായും സമയബന്ധിതമായും നടപ്പിലാക്കാൻകഴി

യുന്ന നൂതന മാതൃകയായി പരക്കെ അംഗീകാരം പിടിച്ചുപറ്റാൻ ഇതിനകം തന്നെ കഴിഞ്ഞു. കുടുംബശ്രീയിലൂടെ സംസ്ഥാനത്തെ 29.71 ലക്ഷത്തോളം ദരിദ്ര കുടുംബങ്ങൾ ഈ വിപുലമായ ദാരിദ്ര്യ ലഘൂകരണ പരിപാടിയിൽ ഇന്ന് പങ്കാളികളാണ്. കുടുംബശ്രീക്ക് 144182 അയൽക്കൂട്ടങ്ങളും 14105 എ.ഡി.എസ്സുകളും, 1050 സി.ഡി.എസ്സുകളും സംസ്ഥാനത്ത് രൂപീകരിക്കാൻ കഴിഞ്ഞിട്ടുണ്ട്. കുടുംബശ്രീ അയൽക്കൂട്ടങ്ങൾക്ക് 393.42 കോടിയിലധികം രൂപ ത്രിഫ്റ്റിനത്തിൽ സമാഹരിക്കാനും, അതിൽ 754.33 കോടിയിലധികം രൂപ വായ്പയായി അയൽക്കൂട്ടാംഗങ്ങൾക്കിടയിൽ ഉപയോഗപ്പെടുത്താനും കഴിഞ്ഞു. ഇതുവരെ 36693 അയൽക്കൂട്ടങ്ങൾ ലിങ്കേജ് ബാങ്കിൽപ്പെടുത്തിക്കഴിഞ്ഞു. ഇതൊക്കെ സൂചിപ്പിക്കുന്നത് സംസ്ഥാനത്ത് അരങ്ങേറിയ നിശബ്ദവിപ്ലവത്തിന്റെ വിജയഗാഥയാണ്. നഗരപ്രദേശങ്ങളിൽ 26668 കുടുംബങ്ങളും, ഗ്രാമപ്രദേശങ്ങളിൽ ഏകദേശം 1,10,564 ത്തോളം കുടുംബങ്ങൾക്കും പ്രയോജനപ്പെടുന്ന വിധത്തിൽ മൈക്രോ സംരംഭങ്ങൾ വഴി 1;37,232 പേരെ സംരംഭകരാക്കാൻ കുടുംബശ്രീക്ക് കഴിഞ്ഞുവെന്ന വസ്തുത കേരളത്തെ നിക്ഷേപവിരുദ്ധ സംസ്ഥാനമായി വിമർശിക്കുന്നവരുടെ കണ്ണുതുറപ്പിക്കുന്നു. ഈ വിജയങ്ങളെല്ലാം കുടുംബശ്രീ നേടിയെടുത്തത് യാഥാർത്ഥ്യ ബോധത്തോടെയും ചിട്ടയായുമുള്ള കർമ്മ പരിപാടികളിലൂടെയാണ്. സ്ഥായിയായ വികാസവും, പുരോഗതിയും നേടിയെടുക്കാനുള്ള മാർഗ്ഗമാണ് കുടുംബശ്രീയെന്ന ബോധം നിരന്തരമായ പരിശീലനത്തിലൂടെയും, ബോധവത്ക്കരണ പരിപാടികളിലൂടെയും ദരിദ്ര ജനവിഭാഗത്തിനിടയിൽ ഉളവാക്കാൻ ഇതിനോടകം കഴിഞ്ഞിട്ടുണ്ട്. 1998-ൽ കേരളത്തിലെ നഗര സി.ഡി.എസ്സ്. മാതൃകയെ ലോകത്തിലെ മെച്ചപ്പെട്ട 100 പ്രവർത്തന മാതൃകകളിൽ ഒന്നായി തെരഞ്ഞെടുത്തിരുന്നു.

നൂതന ആശയങ്ങളുടെ അടിസ്ഥാനത്തിൽ, ജനപങ്കാളിത്തത്തോടുകൂടി നടപ്പിലാക്കുന്ന മികച്ച ജനസേവന പരിപാടിക്ക് കോമൺവെൽത്ത് അസ്സോസിയേഷൻ ഫോർ പബ്ലിക് അഡ്മിനിസ്ട്രേഷൻ ആന്റ് മാനേജ്മെന്റ് (CAPAM) ഏർപ്പെടുത്തിയിട്ടുള്ള അന്താരാഷ്ട്ര സുവർണ്ണ പുരസ്കാരം, 69 രാജ്യങ്ങളിൽ നിന്നുള്ള 119 എൻട്രികളോട് മത്സരിച്ച്, 2000 ആണ്ടിൽ നേടിയെടുക്കാൻ കുടുംബശ്രീയ്ക്ക് കഴിഞ്ഞു. 2001-ൽ ലോകബാങ്ക് ഏർപ്പെടുത്തിയിട്ടുള്ള ഡെവലപ്മെന്റ് മാർക്കറ്റ് പ്ലെയ്സ് അവാർഡിന്റെ ഫൈനൽ റൗണ്ടിലുമെത്തി കുടുംബശ്രീ ആദരിക്കപ്പെട്ടു. 2002 ലെ കോമൺവെൽത്ത് അസ്സോസിയേഷൻ ഫോർ പബ്ലിക് അഡ്മിനിസ്ട്രേഷൻ ആന്റ് മാനേജ്മെന്റ് (CAPAM) ന്റെ, പത്ത് ഇന്റർനാഷണൽ ഇന്നൊവേഷൻസിലൊന്നായി നഗര സി.ഡി.എസ്സ് മാതൃക തെരഞ്ഞെടുക്കപ്പെട്ടു.

**$S^3$ പഞ്ചായത്തുകൾ**

ദാരിദ്ര്യനിർമ്മാർജ്ജന രംഗത്ത് നടത്തിയ ഇടപെടലുകൾ ശക്തവും ഫലപ്രദവുമാണെന്ന് തിരിച്ചറിഞ്ഞതിലൂടെയാണ് $S^3$ (സ്വാശ്രയ, സ്വയംപര്യാപ്ത, സുസ്ഥിര ഗ്രാമം) പഞ്ചായത്തുകളുടെ മാതൃക സംസ്ഥാനത്ത് സൃഷ്ടിക്കാൻ കുടുംബശ്രീ നേതൃത്വം നൽകിയത്. തിരുവനന്തപുരം ജില്ലയിലെ വെങ്ങാനൂരും, തൃശ്ശൂർ ജില്ലയിലെ കൊടകരയും, മലപ്പുറം ജില്ലയിലെ മുന്നിയൂരും $S^3$ പഞ്ചായത്തിന്റെ ജീവിക്കുന്ന മാതൃകകളായി മാറിയപ്പോൾ സമ്പൂർണ്ണ സ്വരാജ് എന്ന മഹാത്മജിയുടെ സ്വപ്നം ഭാഗികമായെങ്കിലും പ്രവർത്തിപഥത്തിൽ എത്തുകയായിരുന്നു. സ്വാശ്രയ, സ്വയം പര്യാപ്ത, സുസ്ഥിര ഗ്രാമപഞ്ചായത്തുകൾ നിലവിൽ വരുന്നതോടെമാത്രമേ സംസ്ഥാനത്തിന്റെ വികസനം സാധ്യമാവുകയുള്ളൂവെന്ന് കുടുംബശ്രീ വിശ്വസിക്കുന്നു. ഈ നൂതന പരീക്ഷണം ഓരോ ജില്ലയിലും ഓരോ പഞ്ചായത്തുകളിലും കൂടി വ്യാപിപ്പിച്ചുകൊണ്ട് ജില്ലാതല മാതൃകകൾ സൃഷ്ടിക്കുകയായിരുന്നു കുടുംബശ്രീ. പിന്നീട് ഈ പരീക്ഷണം ഓരോ ജില്ലയിലും 5 പഞ്ചായത്തുകളിൽ കൂടി വ്യാപിപ്പിക്കുകയുണ്ടായി. അങ്ങനെ ഇപ്പോൾ 87 ഗ്രാമപഞ്ചായത്തുകളിൽ കൂടി ഈ പദ്ധതി വ്യാപിപ്പിച്ചുകഴിഞ്ഞു.

എന്തൊക്കെയാണ് $S^3$ പഞ്ചായത്തുകൾ ഏറ്റെടുക്കേണ്ട അധിക നാഴികക്കല്ലുകൾ? മുഴുവൻ ക്ലേശകുടുംബങ്ങളും സമൂഹാധിഷ്ഠിത സംഘടനയിൽ അംഗത്വം നേടുക, ആറുമാസക്കാലംകൊണ്ട് ലഘു സമ്പാ

**സ്ത്രീകളിലൂടെ കുടുംബങ്ങളിലേക്കും കുടുംബങ്ങളിലൂടെ സമൂഹത്തിലേക്കും എന്ന പ്രവർത്തന സമീപനവുമായി കുടുംബശ്രീയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ മറ്റു സന്നദ്ധ സംഘടനകളുമായി കൈകോർത്തു പ്രവർത്തിക്കുവാൻ കഴിയണം. ചലരീതിയിൽ പലവഴികളിലൂടെ സമാനമായ പ്രവർത്തനങ്ങൾ നടത്തുന്ന സന്നദ്ധ സംഘടനകളുടെ പ്രവർത്തനങ്ങളും കുടുംബശ്രീയുടെ പ്രവർത്തനങ്ങളും പഞ്ചായത്ത് തലത്തിൽ ഏകോപിപ്പിക്കാൻ കഴിഞ്ഞാൽ കൂടുതൽ വേഗത്തിൽ കേരളത്തിൽ ദാരിദ്ര്യ നിർമ്മാർജ്ജനം സാധ്യമാകുമെന്നതിൽ സംശയമില്ല.**

**ദാരിദ്ര്യ നിർമ്മാർജ്ജന രംഗത്ത് ആനുകൂല്യങ്ങൾ വിതരണം ചെയ്യുന്ന ഒരു ദാതാവായല്ല മറിച്ച് ദരിദ്ര കുടുംബങ്ങളുടെ ആവശ്യങ്ങളും അവകാശങ്ങളും അവർ തന്നെ തിരിച്ചറിയുന്നതിനും അത് നേടിയെടുക്കുവാൻ വേണ്ടി അവരെ പ്രാപ്തരാക്കുന്നതിനുമുള്ള പ്രേരകശക്തിയായി പ്രവർത്തിക്കുന്നതിനാണ് കുടുംബശ്രീ ലക്ഷ്യമിടുന്നത്. നഗര-ഗ്രാമപ്രദേശങ്ങളിൽ സൃഷ്ടിക്കപ്പെടുന്ന സ്ത്രീകളുടെ അയൽക്കൂട്ടങ്ങൾ തുടങ്ങിയുള്ള സമൂഹ സംഘടനാ സംവിധാനത്തിലൂടെ ഈ ലക്ഷ്യം വേഗത്തിൽ കണ്ടെത്താൻ കഴിയുമെന്ന് പ്രത്യാശിക്കുന്നു.**

ദ്യത്തിൽ 50% വർധനവ് ലഘുനിക്ഷേത്തിൽ നിന്നുള്ള വായ്പകളിൽ ആറുമാസം കൊണ്ട് 100% എങ്കിലും വർധനവ്, ലീസ് ലാന്റ് ഫാമിംഗിൽ 100% വർധനവ് ആകെയുള്ള അയൽക്കൂട്ടങ്ങളുടെ 50% എങ്കിലും ബാങ്ക് ലിങ്കേജ് നേടിയെടുക്കുക. ചുരുങ്ങിയത് 50 ഗ്രൂപ്പ് മൈക്രോ സംരംഭങ്ങളിലെങ്കിലും ഉണ്ടാവുക, കുടിവെള്ളം, സാനിട്ടേഷൻ, ഭവനരഹിതർക്ക് പാർപ്പിടം," എന്നിവയിൽ 100% കവറേജ് നേടുക, എല്ലാ വാർഡുകളിലും ദാരിദ്ര്യത്തിന്റെ തലമുറകളിലേക്കുള്ള വ്യാപനം തടയുന്നതിനായി ബാലസഭകൾ രൂപീകരിച്ച് ക്ളേശകുടുംബങ്ങളിലെ കുട്ടികളെ മുഴുവൻ അംഗങ്ങളാക്കുക, ആശ്രയ പദ്ധതിയിലൂടെ അഗതി കുടുംബങ്ങളുടെ പുനരധിവാസം പൂർണ്ണമാക്കുക, അയൽകൂട്ടത്തിലെ വോളണ്ടിയർമാരെ പരിശീലിപ്പിച്ച് പൊതുജനാരോഗ്യ പ്രവർത്തനത്തിനു സജ്ജരാക്കുക, വനിതകൾ, കുട്ടികൾ, പ്രായമായവർ, യുവജനങ്ങൾ, എന്നിവർക്കും ശാരീരികവും, മാനസികവുമായ വെല്ലുവിളികൾ നേരിടുന്നവർ എന്നിവർക്ക് പ്രത്യേകം പദ്ധതികൾ വഴി അവരുടെ പ്രശ്നങ്ങൾ പരിഹരിക്കുക വിവിധ ഗവൺമെന്റ് ഏജൻസികൾ, വകുപ്പുകൾ, സന്നദ്ധസംഘടനകൾ, അക്കാദമിക് ഗവേഷണ സ്ഥാപനങ്ങൾ എന്നിവയുമായി പങ്കാളിത്തപ്രക്രിയവഴി വികസനം നടത്തുക, ദാരിദ്ര്യ നിർമ്മാർജ്ജന ഉപപദ്ധതി തയ്യാറാക്കി നടപ്പാക്കുക എന്നിവയാണ് $S^3$ പഞ്ചായത്തുകളുടെ പ്രധാനപ്പെട്ട ചില നാഴികക്കല്ലുകൾ.

$S^3$ പഞ്ചായത്തുകളെന്നാൽ കുടുംബശ്രീയിൽ നിന്നോ, സംസ്ഥാന സർക്കാരിൽ നിന്നോ കുറച്ചു പണം ഔദാര്യമായി നൽകുകയല്ല മറിച്ച്, സ്വന്തം പഞ്ചായത്തിലെ കേവല ദാരിദ്ര്യം പരമാവധി 3 വർഷത്തിനുള്ളിൽ പൂർണ്ണമായി ഇല്ലാതാക്കുന്നതിനും, ഓരോ ദരിദ്രകുടുംബത്തേയും പ്രത്യേക ശ്രദ്ധയും പരിഗണനയും നൽകി, കൈപിടിച്ച് സ്വാശ്രയത്വത്തിലേക്കും സ്വയം പര്യാപ്തതയിലേക്കും നടന്നു കയറാൻ സഹായിക്കുകയെന്നതാണ്. നിലവിലുള്ള പദ്ധതികളും പണവും ഇതിനുപയോഗിക്കാൻ അവരെ പ്രാപ്തരാക്കുന്ന പരിശീലന പ്രവർത്തനങ്ങളും കഴിവു വളർത്തൽ പ്രക്രിയയുമാണ് കുടുംബശ്രീ നൽകുന്നത്. യഥാർത്ഥ വികസനത്തിനായുള്ള ഒരു വെല്ലുവിളി ഏറ്റെടുക്കാൻ കഴിയുന്ന പഞ്ചായത്തുകൾക്കുമാത്രമാണ് ഇതിനു കഴിയുക.

ദാരിദ്ര്യനിർമ്മാർജ്ജനം ലക്ഷ്യമിടുന്ന കുടുംബശ്രീ തദ്ദേശഗവൺമെന്റുകളുടെ നേതൃത്വത്തിലാണ് പ്രവർത്തിക്കുന്നത്. തദ്ദേശ ഗവൺമെന്റുകളുടെ വിവിധ പ്രവർത്തനമേഖലകളിലും സിഡിഎസ്സുകളുടെ സംഘടനാ സംവിധാനം ഫലപ്രദമായി ഉപയോഗപ്പെടുത്താനാവും. സംസ്ഥാന ഗവൺമെന്റ് വികേന്ദ്രീകൃതാസൂത്രണത്തെ കേരളവികസന പദ്ധതിയായിട്ടാണ് പത്താം പഞ്ചവത്സര പദ്ധതിയിൽ വിഭാവനം ചെയ്തിരിക്കുന്നത്. ഉല്പാദന മേഖല ശക്തിപ്പെടുത്തുകയും പരിപോഷിപ്പിക്കുകയും നിലവിലുള്ള ആസ്തികളുടെ മെച്ചപ്പെട്ട പരിപാലനവും സേവനമേഖല കാര്യക്ഷമവും, ചടുലവുമാക്കുകയും ലക്ഷ്യമിടുന്നു. ഈ രംഗങ്ങളിലെല്ലാം കുടുംബശ്രീ സംവിധാനത്തിന്റെ പ്രസക്തി വളരെയേറെയുണ്ട്. കേരള വികസന പദ്ധതി വിജയിക്കേണ്ടത് കുടുംബശ്രീയുടെ പ്രഖ്യാപിത ലക്ഷ്യങ്ങൾ നേടുന്നതിന് അത്യാവശ്യമാണ്.

ദാരിദ്ര്യ നിർമ്മാർജ്ജന രംഗത്ത് ആനുകൂല്യങ്ങൾ വിതരണം ചെയ്യുന്ന ഒരു ദാതാവായല്ല മറിച്ച് ദരിദ്ര കുടുംബങ്ങളുടെ ആവശ്യങ്ങളും അവകാശങ്ങളും അവർ തന്നെ തിരിച്ചറിയുന്നതിനും അത് നേടിയെടുക്കുവാൻ വേണ്ടി അവരെ പ്രാപ്തരാക്കുന്നതിനുമുള്ള പ്രേരകശക്തിയായി പ്രവർത്തിക്കുന്നതിനാണ് കുടുംബശ്രീ ലക്ഷ്യമിടുന്നത്. നഗര-ഗ്രാമപ്രദേശങ്ങളിൽ സൃഷ്ടിക്കപ്പെടുന്ന സ്ത്രീകളുടെ അയൽക്കൂട്ടങ്ങൾ തുടങ്ങിയുള്ള സമൂഹ സംഘടനാ സംവിധാനത്തിലൂടെ ഈ ലക്ഷ്യം വേഗത്തിൽ കണ്ടെത്താൻ കഴിയുമെന്ന് പ്രത്യാശിക്കുന്നു.

സ്ത്രീകളിലൂടെ കുടുംബങ്ങളിലേക്കും കുടുംബങ്ങളിലൂടെ സമൂഹത്തിലേക്കും എന്ന പ്രവർത്തന സമീപനവുമായി കുടുംബശ്രീയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ മറ്റു സന്നദ്ധ സംഘടനകളുമായി കൈകോർത്തു പ്രവർത്തിക്കുവാൻ കഴിയണം. പലരീതിയിൽ പലവഴികളിലൂടെ സമാനമായ പ്രവർത്തനങ്ങൾ നടത്തുന്ന സന്നദ്ധ സംഘടനകളുടെ പ്രവർത്തനങ്ങളും കുടുംബശ്രീയുടെ പ്രവർത്തനങ്ങളും പഞ്ചായത്ത് തലത്തിൽ ഏകോപിപ്പിക്കാൻ കഴിഞ്ഞാൽ കൂടുതൽ വേഗത്തിൽ കേരളത്തിൽ ദാരിദ്ര്യ നിർമ്മാർജ്ജനം സാധ്യമാകുമെന്നതിൽ സംശയമില്ല. ■

## കവർസ്റ്റോറി

റവ. ഫാ. മാത്യു കടകംപള്ളിൽ




# പടവുകൾ കയറി മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി

ഒരു നാണയത്തിന്റെ രണ്ടു വശങ്ങൾ പോലെയാണ് സഭയും സാമൂഹ്യപ്രവർത്തനവും. സഭ ക്രിസ്തുവിന്റെ പ്രബോധനങ്ങൾ അനുസ്യൂതം തുടർന്നുകൊണ്ട് പോകുന്നതിനു വേണ്ടിയാണ് സ്ഥാപിതമായിരിക്കുന്നത്. നിങ്ങൾ "ലോകമൊക്കെയും പോയി എന്റെ സുവിശേഷം അറിയിക്കുവിൻ" എന്ന തത്വം ഉൾക്കൊണ്ടുകൊണ്ട് സഭ ലോകാവസാനംവരെ പ്രവർത്തിക്കുന്നതിന് വേണ്ടി സ്ഥാപിതമായതാണ്.

മനുഷ്യൻ ആത്മാവും ശരീരവും ഉള്ള വ്യക്തിയാണ്. ആത്മാവിന്റെയും, ശരീരത്തിന്റെയും കാര്യങ്ങൾക്ക് തുല്യ പ്രാധാന്യം നൽകി രണ്ടിന്റെയും ഉന്നമനത്തിനായി പ്രവർത്തിക്കേണ്ടതാണ്. ആത്മാവിന്റെ രക്ഷ സാധ്യമാകണമെങ്കിൽ ശരീരത്തിന്റെ കാര്യങ്ങൾക്കായുള്ള സാമൂഹ്യപ്രവർത്തനവും ആവശ്യമാണ്. ഒരുവൻ സ്വർഗ്ഗരാജ്യം കരസ്ഥമാക്കണമെങ്കിൽ, യേശുക്രിസ്തു നിശ്ചയിച്ചിരിക്കുന്ന മാനദണ്ഡം സാമൂഹ്യ പ്രവർത്തനത്തിൽ അധിഷ്ഠിതമാണെന്ന് തെളിയിക്കുന്ന വചനമാണ് വി. മത്തായിയുടെ സുവിശേഷം 25-ാം അദ്ധ്യായം 35:36 വാക്യങ്ങൾ. "എനിക്കു വിശന്നു നിങ്ങൾ ഭക്ഷിക്കാൻ തന്നു. ഞാൻ പരദേശിയായിരുന്നു നിങ്ങൾ എന്നെ സ്വീകരിച്ചു. ഞാൻ നഗ്നനായിരുന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചു. ഞാൻ രോഗിയായിരുന്നു നിങ്ങൾ എന്നെ സന്ദർശിച്ചു. ഞാൻ കാരാഗൃഹത്തിലായിരുന്നു നിങ്ങൾ എന്റെയടുത്തുവന്നു". യഥാർത്ഥത്തിൽ ഇത് തന്നെയാണ് സാമൂഹ്യപ്രവർത്തനങ്ങളിൽക്കൂടി സഭ ചെയ്തുകൊണ്ടിരിക്കുന്നതും.

ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനി കത്തോലിക്കാസഭയുമായി പുനരൈക്യപ്പെട്ട നിമിഷം മുതൽ മലങ്കര സഭയുടെ സുവിശേഷ പ്രവർത്തനങ്ങൾക്കും സാമൂഹ്യ പ്രവർത്തനങ്ങൾക്കും ഒരു പോലെ പ്രാധാന്യം നൽകിയിരുന്നു. ആരാധനാലയങ്ങൾ സ്ഥാപിച്ചും അതിനോടനുബന്ധിച്ച് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ടാക്കിയും അദ്ദേഹം സാമൂഹ്യപ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചു.

അദ്ദേഹത്തിന്റെ പിൻഗാമിയായി നാലുപതിറ്റാണ്ടുകാലം സഭയെ ഭരിച്ച ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയാണ് തിരുവനന്തപുരം അതിഭദ്രാസനത്തിലെ സാമൂഹ്യപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ മഹത്വ്യക്തി. സാമൂഹ്യപ്രവർത്തനങ്ങൾ സുഗമമായ രീതിയിൽ നടത്തിക്കൊണ്ട് പോകുന്നതിനായി ഒരു സോഷ്യൽ ഡയറക്ടറെ നിയമിക്കുകയും, ഒരു പ്രത്യേക സാമൂഹ്യപ്രവർത്തന വിഭാഗം രൂപീകരിക്കുകയും ചെയ്തു. മാർത്താണ്ഡം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തയായ അഭിവന്ദ്യ ലോറൻസ് മാർ അപ്രേം തിരുമേനി തിരുവനന്തപുരം അതിഭദ്രാസനത്തിൽ വൈദികനായിരിക്കു

മ്പോൾ 1961 ൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി എന്ന സംഘടന രജിസ്റ്റർ ചെയ്ത് അതിഭദ്രാസനത്തിലെ സാമൂഹ്യപ്രവർത്തനം ആരംഭിച്ചു. ഔദ്യോഗികമായി അന്നാണ് രജിസ്റ്റർ ചെയ്തതെങ്കിലും 1953 മുതലേ ഈ പ്രസ്ഥാനം അതിന്റെ കർമ്മപാതയ്ക്ക് രൂപം കൊടുത്തിരുന്നു.

സെൻഡ്രൽ സോഷ്യൽ വെൽഫയർ ബോർഡിൽ നിന്നും ഗ്രാന്റ് ആയി ലഭിച്ച സാമ്പത്തിക സഹായം വഴി അതിഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ വച്ച് നടത്തിയ ക്യാമ്പുകൾ സമൂഹത്തിലെ അവശത അനുഭവിച്ചുകൊണ്ടിരുന്ന വിഭാഗങ്ങളിലെ വിദ്യാർത്ഥി, വിദ്യാർത്ഥിനികൾക്ക് സാമൂഹ്യബോധം ഉത്തേജിപ്പിക്കുന്നതിനും വളരെ സഹായിച്ചിട്ടുണ്ട്. സർവ്വോപരി, അവധിക്കാലം സന്തോഷകരമായി കഴിയാൻ സാധ്യമാകാതെയിരുന്ന കുഞ്ഞുങ്ങൾക്ക് ഇപ്രകാമുള്ള ക്യാമ്പുകൾ ഉപകാരപ്പെട്ടു. ഇതുവഴി സമൂഹത്തിലെ അവശവിഭാഗത്തിൽപ്പെട്ട കുഞ്ഞുങ്ങൾ സാമൂഹ്യമായും സാംസ്കാരികമായും വളർന്ന് വരുന്നതിനും സാധിച്ചു. പല വർഷങ്ങളിലായി നൂറ് കണക്കിന് കുഞ്ഞുങ്ങൾ ഇതുപോലെയുള്ള ക്യാമ്പുകളിൽ സംബന്ധിച്ചത് ഇന്ന് സമൂഹത്തിന്റെ വിവിധ തലങ്ങളിൽ പ്രവർത്തിക്കുന്നവർ നന്ദിയോടെ സ്മരിക്കുന്നുണ്ട്.

സി.ആർ.എസ്സ്. കാത്തലിക് റിലീഫ് സർവ്വീസിന്റെ ആഭിമുഖ്യത്തിൽ ലഭിച്ച അമേരിക്കൻ ഭക്ഷ്യസാധനങ്ങൾ തിരുവനന്തപുരം അതിഭദ്രാസനംവഴി ജാതിമതഭേദമന്യേ വിതരണം ചെയ്യുന്നത് അറുപതുകളിൽ വലിയ ആശ്വാസം ആയിരുന്നു. 'തൊഴിലിന് ഭക്ഷണം' എന്ന പദ്ധതി പ്രകാരം അതിഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ ധാരാളം പ്രവർത്തന പദ്ധതികൾ സംഘടിപ്പിച്ചു. വീടുകൾ, റോഡുകൾ, കക്കൂസുകൾ, കിണറുകൾ മുതലായ പരിപാടികൾ നടത്തി. ഇതിന്റെ ഫലമായി ചെറുകുടിലുകളിൽ കിടന്ന പലർക്കും മനോഹരമായ വീടുകൾ ലഭിക്കുന്നതിനും ഇടയായി. ശുദ്ധജലം കുടിക്കുന്നതിന് കിണറുകൾ ലഭിച്ചു. യാത്രസൗകര്യങ്ങൾ ഇല്ലാതെയിരുന്ന ഗ്രാമങ്ങളിൽ ചെറിയ റോഡുകൾ നിർമ്മിക്കുന്നതിനും ഇടയായി. സമൂഹത്തിന്റെ വളർച്ചയ്ക്ക് വേണ്ടിയാണ് സാമൂഹ്യപ്രവർത്തനങ്ങൾ എന്ന് തെളിയിച്ചു.

അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ ഫലമായി പല പദ്ധതികളും രൂപീകൃതമായി. അന്ന് അവയെല്ലാം പരാജയമടഞ്ഞുവെന്ന് വിമർശിക്കപ്പെട്ടെങ്കിലും ഇന്ന് അതുകൊണ്ട് ഉപജീവനം നടത്തുന്ന അനേകം കുടുംബങ്ങൾ ഉണ്ട്. ഉദാഹരണമായി കാടപക്ഷിയെ വളർത്തുന്നവർ, കൂൺ കൃഷി ചെയ്യുന്നവർ, മാഞ്ചിയം കൃഷി ചെയ്യുന്നവർ.

അഭിവന്ദ്യ ഗ്രിഗോറിയോസ് തിരുമേനി വളരെ അധികം മുന്നറിയിപ്പ് നൽകിയിട്ടുള്ള ഒരു സംഗതിയാണ് വെള്ളത്തിന്റെ കാര്യം. ഏതാനും വർഷങ്ങൾ കഴിയുമ്പോൾ വെള്ളം ഒരു അപൂർവ്വ വസ്തുവായി മാറുമെന്നും അതുകൊണ്ട് വെള്ളം ദുരുപയോഗിക്കരുതെന്നും പറയുമായിരുന്നു. കെട്ടിടങ്ങളുടെ മുകളിൽ നിന്നും മഴവെള്ളം ശേഖരിക്കുന്ന പദ്ധതി ഏകദേശം മുപ്പത്തിയഞ്ച് വർഷങ്ങൾക്ക് മുൻപ് കാണിച്ചുതന്ന മാർഗ്ഗം ഇന്ന് പലർക്കും ഉപകാരമായിട്ടുണ്ട് എന്നുള്ളത് സത്യം തന്നെയാണ്. മഴവെള്ളം ഒലിച്ച് പോകാതെ ഭൂമിയിൽ തന്നെ നിലനിർത്തുന്നതിനുള്ള പദ്ധതികൾ ഇപ്പോഴെങ്കിലും ഗവൺമെന്റ് തലത്തിൽ ആവിഷ്ക്കരിച്ചു എന്നുള്ളത് വളരെ ആശ്വാസം നൽകുന്ന ഒന്നാണ്.

അഭിവന്ദ്യ പിതാവിന്റെ ദീർഘവീക്ഷണത്തിന്റെ ഫലമാണ് മുക്കമ്പാല ബഥനി എസ്റ്റേറ്റിൽ നടത്തിയ മണ്ണ് ഒലിപ്പ് തടയൽ പദ്ധതി എല്ലാവർക്കും മാതൃകയായി നിലകൊള്ളുന്നു. കൊക്കൊ, ഗ്രാമ്പു, ജാതി, കറുക എന്നീ കൃഷികൾ പ്രോത്സാഹിപ്പിക്കുന്നതിനും അതുവഴിയായി കൂടുതൽ സാമ്പത്തിക വരുമാനം കർഷകർക്ക് ലഭിക്കുന്നതിനും വളരെയധികം പ്രചോദനം നൽകിയ വ്യക്തിയാണ് ആ മഹാത്മാവ്.

അഭ്യസ്തവിദ്യരുടെ ഇടയിലേക്കുള്ള തൊഴിലില്ലായ്മ പരിഹരിക്കുന്നതിനായി അഭിവന്ദ്യ തിരുമേനി പരിശീലിപ്പിക്കാൻ പരിശ്രമിച്ച ആശാരിപ്പണിയും കെട്ടിടനിർമ്മാണത്തിൽ പരിശീലനം ലഭിച്ച മേസ്തിരിമാരും തങ്ങളുടെ അദ്ധ്വാനത്തിന്റെ ഫലമായി ജീവിക്കാൻ സാധിക്കുന്നതിൽ കൃതാർത്ഥരാണ്. ഒരുപക്ഷെ, തൊഴിലിന്റെ മാഹാത്മ്യം മനസ്സിലാക്കി ധാരാളം പേർ ഈ പ്രവർത്തനങ്ങൾക്ക് മുന്നോട്ട് വരില്ല എന്ന് ആരറിഞ്ഞു. അതിഭദ്രാസനത്തിലെ സാമൂഹ്യപ്രവർത്തനങ്ങൾ വഴി അഭിവന്ദ്യ തിരുമേനിയുടെ ആശയങ്ങൾ ഉൾക്കൊണ്ട് പ്രവർത്തിക്കുവാൻ ഇന്നും സാധിച്ചിട്ടില്ല. അത്രമാത്രം വിസ്തൃതമാണ് അദ്ദേഹത്തിന്റെ കർമ്മരംഗം.

ഇപ്പോൾ അതിഭദ്രാസനത്തെ നയിക്കുന്ന അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനി ബത്തേരി ഭദ്രാസനത്തിൽ ആയിരുന്നപ്പോൾ വളരെ അഭികാമ്യമെന്ന് എല്ലാവരാലും പുകഴ്ത്തപ്പെട്ട ശ്രേയസ്സ് വഴി ധാരാളം സാമൂഹ്യപ്രവർത്തനങ്ങൾ നടത്തിയിട്ടുണ്ട്. ആ അനുഭവ ജ്ഞാനത്തിൽ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സാമൂഹ്യപ്രവർത്തനങ്ങളിൽ വളരെയധികം വ്യതിയാനങ്ങൾ വരുത്തി അതിഭദ്രാസനത്തിന്റെ സാമൂഹ്യപ്രവർത്തനം എല്ലാവർക്കും മാതൃകയായിക്കൊണ്ടിരിക്കുകയാണ്. ഒരു സോഷ്യൽ ഡയറക്ടർ മാത്രം ഒരു കൊച്ചുമുറിയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന രംഗം മാറി അതിമനോഹരമായ നാലുനില കെട്ടിടത്തിൽ കമ്പ്യൂട്ടറും ഇന്റർനെറ്റും. മറ്റത്യാധുനിക സജ്ജീകരണങ്ങളുമായി ആവശ്യനേരങ്ങളിൽ കരംനീട്ടി സഹായിക്കുന്ന ഒരു ഉറവിടമായി മാറി സ്രോതസ്സ്. സാമൂഹ്യപ്രവർത്തനത്തിൽ ബിരുദങ്ങളും ബിരുദാനന്തര ബിരുദങ്ങളും നേടിയ ധാരാളം യുവതീയുവാക്കളെ ഉൾപ്പെടുത്തി അതിഭദ്രാസനത്തിലെ സാമൂഹ്യപ്രവർത്തനങ്ങൾ വിപുലീകരിച്ചുകൊണ്ടിരിക്കുന്നു. അതിന് നേതൃത്വം നൽകിക്കൊണ്ടിരിക്കുന്ന അതിഭദ്രാസന സോഷ്യൽ ഡയറക്ടർ ബഹുമാനപ്പെട്ട ജോസ് കിഴക്കേടത്ത് അച്ചനെ ഹൃദയംഗമമായി അഭിനന്ദിക്കുന്നു. ഒപ്പം പ്രവർത്തന മണ്ഡലങ്ങളിൽ എല്ലാവർക്കും താങ്ങും തണലും പകരാൻ കഴിയുന്ന ഒരു സ്രോതസ്സായി എം.എസ്.എസ്. എസ്. മാറട്ടെയെന്ന് ആശംസിച്ചുകൊള്ളുന്നു.



കവർസ്റ്റോറി

റവ. ഡോ. ജോസ് കോന്നാത്ത്

# വികസനത്തിലൂടെ ജനക്ഷേമം

ശക്തമായ സമൂഹവും സംതൃപ്തമായ കുടുംബങ്ങളും രൂപീകരിക്കുന്നതിനുള്ള ആസൂത്രിതപദ്ധതികൾ നടപ്പാക്കുകയാണ് എല്ലാ വികസന പ്രവർത്തനങ്ങളുടെയും മൗലീകമായ ലക്ഷ്യം. ദാരിദ്ര്യമില്ലാത്ത ഒരു ലോകമാണ് വികസനത്തിന്റെ സ്വപ്നം. വികസന പ്രക്രിയ നേരിടുന്ന എറ്റവും വലിയ വെല്ലുവിളി ലോകത്തെങ്ങുമുള്ള ദാരിദ്ര്യത്തിന്റെ വർദ്ധനവാണ്. സ്വാതന്ത്ര്യലബ്ധി മുതൽ ഇന്ത്യൻ സമ്പദ്‌വ്യവസ്ഥ ആസൂത്രിത സാമ്പത്തിക നയത്തെ ആധാരമാക്കി ഒരു വികസനനയം രൂപീകരിക്കുകയും, വിവിധ മേഖലകളിൽ പുരോഗതി ആർജ്ജിക്കുകയും ചെയ്തു. എങ്കിലും ലോകത്ത് ഏറ്റവും കൂടുതൽ ദാരിദ്ര്യമുള്ള രാജ്യമായി ഇന്ത്യ തന്നെ തുടരുകയാണ്. ഔദ്യോഗിക കണക്കനുസരിച്ച് ഇന്ത്യയിലെ 36 കോടി ജനങ്ങൾ ദരിദ്രരാണ്. ഇത് ലോകത്തിലെ ആകെ ദരിദ്ര്യവിഭാഗത്തിന്റെ 40% വരും. ഭാരതത്തിന്റെ സാമ്പത്തിക വികസന കാര്യങ്ങളുടെ സൂക്ഷ്മ നിരീക്ഷകനായ നോബൽ സമ്മാന ജേതാവ് അമർത്യാസെന്നിന്റെ അഭിപ്രായത്തിൽ, പെട്ടന്നൊന്നും കൈവിട്ടുപോകാത്ത (സസ്റ്റെയിനബിൾ) വികസന പ്രവർത്തനങ്ങളാണ് ദാരിദ്ര്യമകറ്റാൻ ആവശ്യം വേണ്ടതെന്ന് നിർദ്ദേശിച്ചിട്ടുണ്ട്.

വികസനം എന്നത് സമൂഹത്തിലുണ്ടാകുന്ന മാറ്റമാണ്. അഥവാ പരിവർത്തനമാണ്. ജനക്ഷേമകരമായ വികസനപ്രവർത്തനങ്ങൾ വഴി പാവപ്പെട്ടവരുടെ സ്ഥിതി മെച്ചപ്പെട്ടിട്ടുണ്ടെങ്കിലും ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം വർദ്ധിച്ചുവരുന്നു. ലോകത്ത് ആകെയുള്ള വരുമാനത്തിന്റെ ശരാശരി പ്രതിവർഷം 2.5 ശതമാനം എന്ന നിരക്കിൽ വർദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ മൂന്നാം ലോകത്ത് ഒരുദിവസം ഒരു ഡോളറിൽ താഴെ വരുമാനം കൊണ്ട് ജീവിക്കുന്നവർ നിരവധിയാണ്. പരിമിതമായ തോതിൽ വളർച്ചയുള്ള രാജ്യങ്ങളിൽപ്പോലും ഏറ്റവും മുകൾത്തട്ടിലുള്ള 10% ത്തോളം വരുന്ന ഉന്നതർക്കിടയിലാണ് നേട്ടങ്ങൾ ഒതുങ്ങി നിൽക്കുന്നത്. അതേസമയം ദാരിദ്ര്യം വർദ്ധിച്ച തോതിൽ വളരുകയും നിലനിൽക്കുകയും ചെയ്യുന്നു. ചിലരുടെ കൈകളിലേയ്ക്ക് വളർച്ചാനിരക്കിന്റെ അനുപാതത്തിന് ചേരാത്ത 'വൻപങ്ക്' വന്നു ചേരുമ്പോൾ പാവപ്പെട്ടവന് നീതി നിഷേധിച്ചുകൊണ്ടാണ് അത് ഉറപ്പാക്ക

പ്പെടുന്നത്. സമൂഹത്തിന് വളർച്ചയുണ്ടാകുമ്പോൾ അതിന്റെ നേട്ടങ്ങൾ ദരിദ്ര്യരും പ്രതിസന്ധി ഘട്ടങ്ങളിലെ കഷ്ടപ്പാടുകൾ സമ്പന്നനും പങ്കിടുന്ന രീതിയാണ് നടപ്പാക്കേണ്ടത്. എങ്കിൽ മാത്രമേ വികസനത്തിലൂടെ ക്ഷേമം എന്ന ദർശനം സാക്ഷാത്ക്കരിക്കപ്പെടുകയുള്ളൂ. ഇതിന് നാം ഇന്നുവരെ അനുവർത്തിച്ചുവന്ന ചില വികസനനയ മുൻഗണനകൾ പൊളിച്ചെഴുതി, പാവപ്പെട്ടവനെ വികസനത്തിന്റെ കുതിപ്പിന് സജ്ജമാക്കുന്ന സജീവപദ്ധതികൾക്ക് വികസന നയത്തിൽ നാം മുൻഗണന നല്കണം. തിരുവനന്തപുരം അതിരൂപതയിലെ സോഷ്യൽ സർവ്വീസ് സൊസൈറ്റി (സ്രോതസ്സ്) 'ദാരിദ്ര്യം ഇല്ലാത്ത ലോകം' എന്ന സ്വപ്നം യാഥാർത്ഥ്യമാക്കാൻ വേണ്ടി വിപ്ലവകരമായ ഒട്ടനവധി സംരംഭങ്ങൾക്ക് തുടക്കം കുറിച്ചിട്ടുണ്ട്. ഇത് പൂർവ്വാധികം ശക്തിപ്പെടുത്തേണ്ട സന്ദർഭമാണിത്. വികസന ശാസ്ത്രമെന്നാൽ തെരഞ്ഞെടുക്കലിന്റെ ശാസ്ത്രമാണ്. പലർക്കും വേദനാജനകമാവുന്ന കടുത്ത തെരഞ്ഞെടുക്കലുകൾ പാവപ്പെട്ടവനുവേണ്ടി നാം ചെയ്യേണ്ടതുണ്ട്. സൂക്ഷ്മമായി തെരഞ്ഞെടുക്കുന്ന നല്ല വികസന നയങ്ങൾക്ക് പാവപ്പെട്ടവന്റെ ജീവിതരീതിയെ വിപ്ലവകരമായ രീതിയിൽ പുരോഗതിയിലേക്ക് നയിക്കാനുള്ള കഴിവുണ്ട്. അതിനുള്ള വേദിയായി സ്രോതസ്സിന്റെ പുതിയ പശ്ചാത്തല സംവിധാനങ്ങളും (Infrastructure) കർമ്മപരിപാടികളും രൂപാന്തരം പ്രാപിക്കുമെന്ന് പ്രത്യാശിക്കാം.

പാവപ്പെട്ടവർ ഇല്ലാത്ത ലോകം എന്ന സ്വപ്നം സഫലീകരിക്കാൻ നമുക്ക് എന്താണ് ചെയ്യാൻ കഴിയുക? അതിന് ആദ്യം വേണ്ടത് പാവപ്പെട്ടവർ ആരാണെന്ന് തിരിച്ചറിയുകയാണ്. ഉല്പാദന ശക്തികളുടെ ഉടമസ്ഥതയിൽ എത്തിച്ചേരാൻ കഴിഞ്ഞിട്ടില്ലാത്തവരാണ് കൊടും ദാരിദ്ര്യം അനുഭവിക്കുന്നത്. ഇവരെ വികസനത്തിന്റെ മുഖ്യധാരയിൽ എത്തിക്കുവാൻ പ്രധാനമായും മൂന്ന് കാര്യങ്ങൾ ചെയ്യേണ്ടതുണ്ട്. ഒന്നാമതായി ഭൂമി, തൊഴിൽ, വിദ്യാഭ്യാസം എന്നിവ ഇവർക്ക് ലഭ്യമാക്കുക. ഒരു മനുഷ്യന്റെ അടിസ്ഥാനപരമായ ആവശ്യങ്ങൾ ഭക്ഷണം, കിടപ്പാടം, വസ്ത്രം ഇവ നിറവേറ്റാൻ ഭൂമി അനിവാര്യമാണ്. ഭൂമി കിടപ്പാടം നിർമ്മിക്കാനും, ഭക്ഷണത്തിന്റെയും, വസ്ത്രം വാങ്ങാനുമുള്ള പണത്തിന്റെയും ഉറവിടമാണ്. ഭൂമിയുടെ ഉടമസ്ഥാവകാശം അവന്റെ 'അസ്തിത്വ ദാരിദ്ര്യം' അകറ്റുന്നു. അതുകൊണ്ട് വികസനത്തിലൂടെ ജനക്ഷേമം ലക്ഷ്യമിടുന്ന പരിപാടി പാവപ്പെട്ടവന് അഞ്ച് സെന്റ് ഭൂമിയെങ്കിലും സ്വന്തമായി കിട്ടാനുള്ള അവസരം സൃഷ്ടിക്കണം. പാവപ്പെട്ടവന് ഭൂമിയുടെ ഉടമസ്ഥാധികാരം കിട്ടുന്നത് സാമൂഹികഘടനയിൽ അടിസ്ഥാനപരമായ മാറ്റം വരുത്തുക വഴിയായിരിക്കണം. ഭൂവിതരണം എല്ലാ വികസനത്തിന്റെയും മുന്നോടിയായിത്തീരണം.

രണ്ടാമതായി, തൊഴിലവസരങ്ങൾ സൃഷ്ടിച്ച് ഉല്പാദനക്ഷമതകൂട്ടി ദാരിദ്ര്യം കുറയ്ക്കാനുള്ള മാർഗ്ഗങ്ങൾ ആവിഷ്ക്കരിക്കുക. മാന്യമായ ഒരു തൊഴിൽ ഉപജീവനത്തിന് അത്യാവശ്യമാണ്. സ്ഥിരകാല തൊഴിൽ കിട്ടുന്നതുവഴി ഒരാളുടെ കുടുംബത്തിലേയ്ക്ക് എല്ലാ മാസവും ഒരു നിശ്ചിത സംഖ്യ (പണം) ശമ്പളമായി ഒഴുകിയെത്തുന്നു. ഈ പണം ഉപഭോഗത്തിനും നിക്ഷേപത്തിനും ആയി വേർതിരിക്കപ്പെടുമ്പോൾ വ്യക്തികളും കുടുംബങ്ങളും സാമ്പത്തികമായി ശക്തി ആർജ്ജിക്കുന്നു. സ്ഥിരമായി വരുമാനമില്ലാത്ത വ്യക്തികൾക്കും കുടുംബങ്ങൾക്കും സമൂഹത്തിലെ സാമ്പത്തിക ക്രമത്തിൽ ഉൾച്ചേർന്ന് വികസിക്കാൻ പറ്റില്ല. ഔദ്യോഗിക കണക്കനുസരിച്ച് 45 ലക്ഷത്തിൽപ്പരം തൊഴിലില്ലാത്ത ചെറുപ്പക്കാർ വസിക്കുന്ന നാടാണ് കേരളം. ജനക്ഷേമകരമായ ഏത് വികസന പ്രക്രിയയും തൊഴിലില്ലാത്തവർക്ക് തൊഴിൽ ലഭ്യമാക്കുന്ന കർമ്മപരിപാടികൾ ആവിഷ്ക്കരിച്ചേ മതിയാവൂ. തൊഴിൽ സാമ്പത്തിക കഴിവ് വർദ്ധിപ്പിക്കുന്നതോടൊപ്പം, മാനസ്സിക വികാസം, മൂല്യപ്രതിബദ്ധത, സാമൂഹിക മേന്മ, മെച്ചമായ സേവനങ്ങൾ എന്നിവയെല്ലാം ഉറപ്പുവരുത്തുന്നു. തൊഴിൽ ഉറപ്പാക്കിക്കൊണ്ട് പാവപ്പെട്ടവരുടെ ജീവിതത്തിൽ വേഗത്തിലുള്ള പരിവർത്തനങ്ങൾ ഉണ്ടാക്കാൻ പറ്റുന്ന പദ്ധതികൾ നടപ്പാക്കണം.

മൂന്നാമതായി ഗുണമേന്മയുള്ള വിദ്യാഭ്യാസത്തിലൂടെ പാവപ്പെട്ടവന്റെ (മാനവ വിഭവശേഷി വികസനം) മൂല്യം വർദ്ധിപ്പിക്കണം. വിദ്യാഭ്യാസം ഒരു ഉപഭോഗ വസ്തുവും (Consumer Good) നിക്ഷേപ വസ്തുവും ( Investment Good)ആണ്. അനുദിന ജീവിതത്തിലെ വ്യാപാരങ്ങളിൽ ഇടപെട്ട് നല്ല വ്യക്തിത്വവും നേതൃത്വവും വളർത്തിയെടുക്കാൻ അത് സഹായിക്കുന്നു. ഒപ്പം വിദ്യാഭ്യാസം ഒരു നിക്ഷേപവസ്തു കൂടിയാണ്.

സമൂഹം സാമ്പത്തികമായി വികസിക്കുന്നതിനും വികസനനേട്ടങ്ങൾ ജനങ്ങൾക്കിടയിൽ കൂടുതൽ തുല്യതയോടെ എത്തിച്ചേരുന്നതിനും വിദ്യാഭ്യാസം അനിവാര്യമാണ്. വിദ്യാഭ്യാസം പരമപ്രധാനമായ മനുഷ്യാവകാശമായി കണ്ട് അത് എല്ലാവരിലും എത്തിച്ചേരാനുള്ള ക്രമീകരണങ്ങൾ സമൂഹത്തിൽ ശക്തമാക്കണം. താഴ്ന്ന ഒരു സാമ്പത്തിക സ്ഥിതിയിൽ നിന്ന് ഉയർന്ന ഒരു വ്യവസ്ഥിതിയിലേക്കുള്ള മാറ്റം ഉണ്ടാകണമെങ്കിൽ ആനുകാലിക സമൂഹത്തിൽ ഉളവാകുന്ന ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തിന്റെ സാദ്ധ്യതകൾ സൂക്ഷ്മമായും, ക്രാന്തദർശിത്വത്തോടെയും നാം തിരിച്ചറിയണം. സാമ്പത്തിക വികസനം ഇന്ന് വിജ്ഞാനാധിഷ്ഠിത വികസനമായി മാറിക്കഴിഞ്ഞു. കാറൽമാക്സിന്റെ ഉള്ളവനും ഇല്ലാത്തവനും എന്ന വിഭജനം ധനത്തിന്റെ അടിസ്ഥാനത്തിൽ ആയിരുന്നുവെങ്കിൽ ഇന്നത് വിജ്ഞാനത്തിന്റെ അടിസ്ഥാനത്തിലുള്ള വിഭജനമായി. വിജ്ഞാനം ഉള്ളവനും വിജ്ഞാനം ഇല്ലാത്തവനും ആയി അത് മാറിയിട്ടുണ്ട്. ഇന്ന് സാങ്കേതിക വിജ്ഞാനത്തിലുള്ള അസമത്വം ധാരാളം രീതിയിലുള്ള വികസനപ്രശ്നങ്ങളും പ്രതിസന്ധികളും സൃഷ്ടിക്കുന്നുണ്ട്. വിവരസാങ്കേതിക വിജ്ഞാനത്തിലുള്ള അസമത്വം തൊഴിലാളികളും തൊഴിലുടമകളും തമ്മിലും ഉത്തമർണ്ണനും അധമർണ്ണനും തമ്മിലും അ

**കേരളത്തിന്റെ വികസനത്തിന് ഏറ്റവും പ്രധാനപ്പെട്ട വിഭവമേത് എന്ന ചോദ്യത്തിന് മുൻകാലങ്ങളിൽ വ്യത്യസ്തമായ ഉത്തരങ്ങൾ – കാർഷിക, വ്യാവസായിക വിഭവങ്ങൾ– ഉണ്ടായിരുന്നു. എന്നാൽ, ഇന്ന് നമ്മുടെ നാടിന്റെ ഏറ്റവും പ്രധാനപ്പെട്ട വിഭവശേഷി മൂന്നരക്കോടിയോളം വരുന്ന ജനങ്ങളാണ്. പടക്കുതിരയുടെ ലാടത്തിന്റെ ഒരാണി ശരിക്ക് ഉറപ്പിക്കാത്തതുകൊണ്ടുമാത്രം യുദ്ധത്തിൽ തോറ്റ് രാജ്യം നഷ്ടപ്പെട്ട രാജാവിന്റെ അവസ്ഥയിലാണ് നമ്മുടെ നാട്. നമ്മുടെ ജനങ്ങൾക്ക് ശരിയായ ദിശാബോധവും, സംരംഭകത്വവും നൽകുന്ന പരിശീലനവും നല്ല തൊഴിൽ സംസ്കാരവും വളർത്തിയെടുത്താൽ വികസനത്തിലൂടെ ജനക്ഷേമം എന്ന ദർശനം സാർത്ഥകമാക്കാൻ പറ്റും.**

സന്തുലിതാവസ്ഥ സൃഷ്ടിക്കുന്നു. സ്വാകാര്യ മേഖലയും പൊതുമേഖലയും തമ്മിലുള്ള സംഘർഷവും വിജ്ഞാനാധിഷ്ഠിത വികസന പ്രക്രിയയുടെ പ്രതിഫലനമാണ്. ഈ സംഘർഷത്തിൽ സ്വകാര്യമേഖലയെ പിൻതള്ളുകയും തത്ഫലമായി സാമ്പത്തിക അസന്തുലിതാവസ്ഥയും തൊഴിലില്ലായ്മയും രൂക്ഷമാവുകയും ചെയ്യും. ഈ പ്രതിസന്ധി മറികടക്കാൻ വികസനനയത്തിൽ കാലോചിതമായ മാറ്റം അനിവാര്യമാണ്.

കേരളത്തിന്റെ വികസനത്തിന് ഏറ്റവും പ്രധാനപ്പെട്ട വിഭവമേത് എന്ന ചോദ്യത്തിന് മുൻകാലങ്ങളിൽ വ്യത്യസ്തമായ ഉത്തരങ്ങൾ (കാർഷിക, വ്യാവസായിക വിഭവങ്ങൾ) ഉണ്ടായിരുന്നു. എന്നാൽ, ഇന്ന് നമ്മുടെ നാടിന്റെ ഏറ്റവും പ്രധാനപ്പെട്ട വിഭവശേഷി മൂന്നരക്കോടിയോളം വരുന്ന ജനങ്ങളാണ്. പടക്കുതിരയുടെ ലാടത്തിന്റെ ഒരാണി ശരിക്ക് ഉറപ്പിക്കാത്തതുകൊണ്ടുമാത്രം യുദ്ധത്തിൽ തോറ്റ് രാജ്യം നഷ്ടപ്പെട്ട രാജാവിന്റെ അവസ്ഥയിലാണ് നമ്മുടെ നാട്. നമ്മുടെ ജനങ്ങൾക്ക് ശരിയായ ദിശാബോധവും, സംരംഭകത്വവും നൽകുന്ന പരിശീലനവും നല്ല തൊഴിൽ സംസ്കാരവും വളർത്തിയെടുത്താൽ വികസനത്തിലൂടെ ജനക്ഷേമം എന്ന ദർശനം സാർത്ഥകമാക്കാൻ പറ്റും. കേരളത്തിന്റെ ഭാവിവികസനത്തിന് വിജ്ഞാനാധിഷ്ഠിത തൊഴിൽ സംരംഭങ്ങൾ അടിത്തറയാകും. ഇന്ന് വികസനപ്രക്രിയയിലെ ഏറ്റവും പ്രധാനപ്പെട്ട ഘടകം പശ്ചാത്തലവികസനവും സംരംഭകത്വം വളർത്തിയെടുക്കാനുമുള്ള പരിശീലനമാണ്. ഈ ലക്ഷ്യത്തിന് യോജിച്ച വികസന നയങ്ങൾ നാം രൂപീകരിക്കണം. ചില നയങ്ങൾ വികസനത്തെ പ്രോത്സാഹിപ്പിക്കുമെങ്കിലും ദാരിദ്ര്യത്തിന്റെ കാര്യത്തിൽ ഒരു മാറ്റവും ഉണ്ടാക്കില്ല. നിയോ ലിബറൽ പോളിസി ലാഭത്തിന്റെ തോത് വർദ്ധിപ്പിക്കാൻ സഹായിക്കും. പക്ഷെ, സമൂഹത്തിന്റെ ദാരിദ്ര്യാവസ്ഥ അതുപോലെ നിലനിർത്തും. ട്രിക്കിൾ ഡൗൺ പോളിസി (Tr-icle down Policy) വികസനം വർദ്ധിപ്പിക്കുന്നതോടൊപ്പം ദാരിദ്ര്യം വർദ്ധിപ്പിക്കുകയും ചെയ്യും. എന്നാൽ വിൻവിൻ (Win Win) നയങ്ങളെന്ന് പലപ്പോഴും വിളിക്കപ്പെടുന്ന വികസനനയം പാവപ്പെട്ടവർക്ക് അനുകൂലമായ വളർച്ചാതന്ത്രമായി രൂപാന്തരപ്പെടുന്നു. ഇത് വികസനത്തെ പ്രോത്സാഹിപ്പിക്കുന്നതോടൊപ്പം പാവപ്പെട്ടവന്റെ ഇൻകം കപ്പാസിറ്റി (വിലപേശാനുള്ള കഴിവ്) വർദ്ധിപ്പിക്കുകയും ചെയ്യുന്നു. വികസനത്തെയും ദാരിദ്ര്യത്തെയും സംബന്ധിച്ച വാദപ്രതിവാദത്തിന്റെ കാതൽ വികസന തന്ത്രങ്ങളുടെ തെരഞ്ഞെടുപ്പാണ്. ഉല്പാദനക്ഷമത കൂടിയ സംരംഭങ്ങളിലേയ്ക്ക് ഭൗതിക വിഭവങ്ങളും മാനവവികസനശേഷിയും തിരിച്ചുവിടുകയാണ് ജനക്ഷേമകരമായ വികസനത്തിന്റെ മറ്റൊരു മുഖം. സാമ്പത്തിക ശാസ്ത്രജ്ഞന്മാരുടെ ഭാഷയിൽ പറഞ്ഞാൽ ജനക്ഷേമകരമായ വികസനനയം "താരതമ്യേന പ്രയോജനക്ഷമത ഉപയുക്തമാക്ക"ലിനുള്ള തെരഞ്ഞെടുപ്പാണ്.

ഉദാഹരണത്തിന് കൃഷി, വ്യവസായം തുടങ്ങിയ പ്രാഥമിക ദ്വിതീയ മേഖലയ്ക്ക് ഊന്നൽ കൊടുത്തുകൊണ്ടുള്ള സാദ്ധ്യത വിരളമാണ്. നമ്മുടെ നാട്ടിലെ "രാഷ്ട്രീയ ചിന്താഗതിയും, തൊഴിൽ സംസ്കാരവും" പക്വത ആർജ്ജിക്കാത്തിടത്തോളം കാലം ഈ മേഖലകളിൽ (അത് അടിസ്ഥാന മേഖലകൾ ആണെങ്കിൽ തന്നെയും) അടിത്തറ ഇട്ടുള്ള വികസനം ജനക്ഷേമത്തിന് ഉപകരിക്കില്ല. അതുകൊണ്ട് സേവനമേഖലയ്ക്ക് കൂടുതൽ പ്രാധാന്യം നല്കിക്കൊണ്ടുള്ള ഒരു വികസനതന്ത്രമാണ് നമുക്ക് അഭികാമ്യം. അതായത്, അല്പമെങ്കിലും ദിശാബോധത്തോടു കൂടിയ പ്രവർത്തനങ്ങളും, സംരംഭകത്വവും, അധികം കലുഷിതമാകാത്ത തൊഴിൽബന്ധങ്ങളും ഒരു പരിധി വരെ നിലനിൽക്കുന്നത് ത്രിദീയമേഖലയിലാണ്.

സമൂഹത്തെ ഒന്നിച്ചുനിർത്തുന്ന ബന്ധത്തെ സാമ്പത്തികശാസ്ത്രത്തിൽ "സാമൂഹികമൂലധനം" എന്നാണ് വിളിക്കുക. വികസന നയം നടപ്പാക്കുമ്പോൾ സാമൂഹിക മൂലധനം ഒഴുകിപ്പോകാൻ ഇടയാകരുത്. മറിച്ച് അത് വികസനപ്രവർത്തനങ്ങൾക്ക് കവചം തീർക്കുന്ന നിക്ഷേപമായിത്തീരണം. സമ്പദ്‌വ്യവസ്ഥയിൽ കഴിയുന്നത്ര സുസ്ഥിര തൊഴിൽ ലഭ്യത നിലനിൽക്കുന്നിടത്താണ് "സാമൂഹികമൂലധനം" വളരുന്നത്. തൊഴിൽ ചെയ്തും നിക്ഷേപം നടത്തിയും സാമൂഹിക മൂലധനം സൃഷ്ടിച്ചാണ് ജനക്ഷേമപ്രവർത്തനങ്ങൾ നടത്തേണ്ടത്. മറിച്ച് രാഷ്ട്രത്തിന്റെ സമ്പത്തും ട്രഷറിയും കൈക്കലാ

ക്കാൻ സമ്മർദ്ദതന്ത്രങ്ങളും, രാഷ്ട്രീയചതുരംഗക്കളികളും നടത്തി സമ്പദ്‌വ്യവസ്ഥയെ തകർക്കുന്ന ശൈലി ദരിദ്രരെ കൂടുതൽ ദരിദ്രരാക്കുന്നു. നിർഭാഗ്യവശാൽ കേരളത്തിന്റെ സുദീർഘമായ രാഷ്ട്രീയ പ്രവർത്തന ചരിത്രം പരിശോധിച്ചാൽ വരുമാനത്തിന്റെ വിതരണത്തിൽ കേന്ദ്രീകരിച്ചുകൊണ്ടുള്ള പ്രവർത്തനങ്ങളാണ് ആ ഭാഗമെന്ന് കണ്ടെത്താൻ കഴിയും. പ്രൊഡക്ഷൻ മാനേജ്മെന്റിലും, ഉല്പാദനക്ഷമതയിലും ഒട്ടും കേന്ദ്രീകരിക്കാത്ത രാഷ്ട്രീയ ചരിത്രമാണ് എല്ലാ പാർട്ടിക്കുമുള്ളത്. പൊതുമേഖലാ സ്ഥാപനങ്ങളുടെ ദുരവസ്ഥ ഇതിന് പ്രത്യക്ഷ ഉദാഹരണമാണ്. വികസനത്തിലൂടെ ജനക്ഷേമവും, സാമ്പത്തിക വളർച്ചയും എന്ന കാഴ്ചപ്പാടിന് വിരുദ്ധമായ നിലപാടാണിത്.

ഉദാഹരണത്തിന് റബ്ബർ ഏറ്റവും കൂടുതൽ ഉല്പാദിപ്പിക്കപ്പെടുന്ന സംസ്ഥാനമാണിത്. എന്നാൽ റബ്ബർ ഉല്പന്നങ്ങൾ നിർമ്മിക്കുന്നത് ദില്ലി, ഹരിയാന, പഞ്ചാബ്, മഹാരാഷ്ട്ര തുടങ്ങിയ സംസ്ഥാനങ്ങളിലും. റബ്ബറിന്റെ വില കുറഞ്ഞാൽ രാഷ്ട്രീയ പ്രതികരണങ്ങൾ ഉണ്ടാകും. റബ്ബർ അധിഷ്ഠിത ഉല്പന്നങ്ങൾ ഉണ്ടാക്കി അതിനെ പ്രതിരോധിക്കാനുള്ള രാഷ്ട്രീയ ഇച്ഛാശക്തി നമുക്കില്ല. ഒരു അംബാസിഡർ കാറിൽ ഏകദേശം 150 ഓളം റബ്ബർ ബുഷുകൾ ഉപയോഗിക്കുന്നു. പഞ്ചാബിൽ രാവിലെ 8 മണിക്ക് തന്റെ ചെറിയ വാനിൽ അസംസ്കൃത റബ്ബർ വാങ്ങുന്ന ഒരു പഞ്ചാബി സിംഗ് തന്റെ പ്രൊഡക്ഷൻ യൂണിറ്റിൽ അവ ഒന്നിച്ച് രാസവസ്തുക്കൾ ചേർത്ത് ബുഷ് നിർമ്മാണത്തിനുള്ള അസംസ്കൃത വസ്തുവാക്കുന്നു. തുടർന്ന് തൊട്ടടുത്തുള്ള 10 വീടുകളിൽ കൊടുത്ത് റബ്ബർ മിക്സായും, ബുഷായും അത് രൂപാന്തപ്പെടുത്തുന്നു. ഉച്ച കഴിയുമ്പോൾ ഈ ബുഷുകൾ പ്ലാസ്റ്റിക് കവറിൽ പാക്ക് ചെയ്യുന്നു. നാലു മണിക്ക് ഇത് കമ്പോളത്തിൽ വില്ക്കുന്നു. ഒരുമാസത്തെ വിറ്റുവരവിലൂടെ ഈ പഞ്ചാബിക്ക് കിട്ടുന്ന ലാഭം ഒരു ലക്ഷം രൂപയാണ്. ജനക്ഷേമവികസനത്തിൽ പ്രൊഡക്ഷൻ മാനേജ്മെന്റിനുള്ള വിപുലമായ സാദ്ധ്യതയാണ് കാണിക്കുന്നത്. സംരംഭകത്വമൂല്യം തിരിച്ചറിഞ്ഞതും, ഇച്ഛാശക്തിയുള്ളതുമായ ഒരു രാഷ്ട്രീയ പ്രവർത്തനത്തിലൂടെ മാത്രമേ ഇപ്രകാരമുള്ള വികസനപ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കാൻ കഴിയൂ.

തിരുവനന്തപുരം അതിഭദ്രാസനത്തിലെ സാമൂഹിക പ്രവർത്തന വിഭാഗം (സ്രോതസ്സ്) പരമ്പരാഗതമായി നടത്തിക്കൊണ്ടിരിക്കുന്ന കാരുണ്യ പ്രവർത്തനങ്ങൾ, ക്ഷേമപ്രവർത്തനങ്ങൾ എന്നിവ കാത്തു സൂക്ഷിച്ചുകൊണ്ടുതന്നെ മൂല്യവർദ്ധിത പ്രൊഡക്ഷൻ മാനേജ്മെന്റിലേക്ക് കാലെടുത്തുവയ്ക്കണം. ഇത് വർദ്ധിച്ച സാമൂഹിക മാറ്റത്തിനും സാമ്പത്തിക വളർച്ചയ്ക്കും വേദി ഒരുക്കും. ഇരുപത്തി മൂന്നാം നൂറ്റാണ്ടിലെ സാമൂഹിക പ്രവർത്തനം, കഴിഞ്ഞ നൂറ്റാണ്ടിലെ സാമൂഹിക പ്രവർത്തനത്തിന്റെ തുടർച്ചയാണെന്ന് പറയാമെങ്കിലും തികച്ചും വ്യത്യസ്തമായ രൂപത്തിലാണ് നാം രൂപാന്തരപ്പെടേണ്ടത്. ഇരുപതാം നൂറ്റാണ്ടിലെ മാനസികാവസ്ഥകൊണ്ട് ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽ ജീവിക്കാൻ പറ്റാത്തതുപോലെ, സാമൂഹിക പ്രവർത്തന ശൈലിയിലും മാറ്റം ഉണ്ടാകണം. ഒരു സാമൂഹിക മാറ്റത്തിലൂടെ രൂപാന്തരപ്പെടുന്ന വികസനവും ജനക്ഷേമവുമാണ് ഇതിന്റെ ആവശ്യം. ആൽവിൻ ടൊഫ്ളരുടെ അഭിപ്രായത്തിൽ "അറിവില്ലായ്മ അല്ല ഇന്നത്തെ പ്രശ്നം. മറിച്ച് അറിയാവുന്ന പല കാര്യങ്ങളും മറക്കാനും, മറന്നിട്ട് (ഈ നൂറ്റാണ്ടിന് യോജിച്ച വിധത്തിൽ) അത് വീണ്ടും പഠിക്കാനും, പ്രാവർത്തികമാക്കാനുമുള്ള ഇച്ഛാശക്തിയാണ് നമുക്ക് വേണ്ടത്".

സാമൂഹിക മാറ്റം ലക്ഷ്യം വച്ചുകൊണ്ട് പ്രൊഡക്ഷൻ മാനേജ്മെന്റിൽ അധിഷ്ഠിതമായ ജനക്ഷേമ പ്രവർത്തനങ്ങൾ നടത്താൻ നമ്മൾ രണ്ട് രംഗത്ത് പ്രധാനമായും ശ്രദ്ധ ചെലുത്തണം. ഒന്ന്, ആനുകാലിക സമൂഹത്തിന് ആവശ്യമുള്ള മാനവവിഭവശേഷി വികസനവും രണ്ട്, ഭൗതിക വിഭവങ്ങൾക്ക് (കാർഷിക വ്യാവസായിക) മൂല്യവർദ്ധനവ് നൽകി കമ്പോളത്തിൽ എത്തിക്കുന്ന ചെറുകിട ഉല്പാദന യൂണിറ്റുകളും. പ്രൊഡക്ഷൻ യൂണിറ്റുകളെയും, അതിലൂടെ നടത്തേണ്ട ക്രയവിക്രയങ്ങളെയും, മൂല്യവർദ്ധനവിനെയും മുന്നിൽ കണ്ടുകൊണ്ടുള്ള ഒരു പരിശീലനതന്ത്രം (മാനവവിഭവശേഷി പരിശീലനം) ആവിഷ്ക്കരിക്കണം. കൃഷിയിടങ്ങളിലും ഭവനങ്ങളിൽ ഉല്പാദിപ്പിക്കുന്ന വസ്തുക്കളിൽ "വർദ്ധിത മൂല്യങ്ങൾ" കൂട്ടിച്ചേർത്ത് കമ്പോളത്തിൽ എത്തിച്ച് ലാഭവിഹിതം ഉല്പാദകരിലേക്കും തൊഴിലാളികളിലേക്കും എത്തിച്ചേരുന്ന വികസന നയം. ഈ നയത്തിന്റെ ഉപദേശങ്ങൾ മാത്രമാകണം സ്രോതസ്സ്. അതിന്റെ പ്രയോക്താക്കളും ഗുണഭോക്താക്കളും ഈ പ്രക്രിയയിൽ പങ്കാളികൾ ആകുന്നവരും അനുബന്ധപ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവരും ആകുമ്പോൾ 'വികസനത്തിലൂടെയുള്ള ജനക്ഷേമം' എന്ന മുദ്രാവാക്യം സാർത്ഥകമാകും. സ്രോതസ്സിന്റെ പുതിയ മന്ദിരം സുസ്ഥിരതൊഴിൽ സാദ്ധ്യത നൽകുന്ന ഹ്രസ്വകാല കോഴ്സുകളുടെ പരിശീലനകേന്ദ്രമാകണം. ഒപ്പം തെരഞ്ഞെടുക്കപ്പെട്ട സ്ഥലങ്ങളിലും, സ്ഥാപനങ്ങളോടനുബന്ധിച്ചും, നല്ല ഗുണനിലവാരമുള്ള കാന്റീനുകൾ, ബേക്കറികൾ, കൺസൾട്ടിംഗ് സെന്ററുകൾ, ഇന്റർനെറ്റ് കഫേകൾ, ഇതര പ്രൊഡക്ഷൻ യൂണിറ്റുകൾ എന്നിവയെല്ലാം ആരംഭിക്കണം.

ഈ രണ്ട് രംഗങ്ങളിലും പരിശീലനരംഗത്തും ഉല്പാദന യൂണിറ്റുകളിലും ഗുണമേന്മ ഉറപ്പുവരുത്തണം. ഇവിടെ നിന്നും പരിശീലനം ലഭിക്കുന്ന തൊഴിൽരഹിതരായ ചെറുപ്പക്കാർക്ക് "സുസ്ഥിര തൊഴിൽ" സമൂഹത്തിൽ നിന്നും ആർജ്ജിച്ചെടുക്കാൻ കഴിവുള്ള നൈപുണ്യം പരിശീലനത്തിലൂടെ ലഭിക്കണം. അതോടൊപ്പം ഉല്പാദന യൂണിറ്റുകളിലൂടെ വർദ്ധിതമൂല്യം കൂട്ടിച്ചേർത്ത് കമ്പോളത്തിൽ എത്തിക്കുന്ന ഭൗതികവസ്തുക്കൾ ഉപഭോക്താവിന് സമ്പൂർണ്ണ സംതൃപ്തി ഉറപ്പുവരുത്തുന്നവയും ആയിരിക്കണം. വിവരസാങ്കേതിക വിദ്യയുടെ സഹായം ഈ രംഗത്ത് വിപുലമായി പ്രയോജനപ്പെടുത്തുകയും വേണം. ചുരുക്കത്തിൽ സ്രോതസ്സിന്റെ പുതിയ മന്ദിരവും സംരംഭങ്ങളും സഭയുടെ "വികസനത്തിലൂടെയുള്ള ജനക്ഷേമം" എന്ന ദർശനം ഉയർത്തിപ്പിടിക്കാൻ ഇടയാകട്ടെ എന്ന് ആശംസിക്കുന്നു. ■

## കവർസ്റ്റോറി

റവ. ഫാ. ചാൾസ് ലെയോൺ

# സഭയുടെ സാമൂഹ്യ ഇടപെടലുകൾ ദർശനവും വിശകലനവും

"അങ്ങനെ ദൈവം തന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു..... (ഉല്പത്തി. 1:27) സൃഷ്ടാവിന്റെ രൂപവും ഭാവവും പേറുന്നവരാണ് ഈ ലോകത്തിലെ എല്ലാ മനുഷ്യരും. ജാതി-മത-വർഗ്ഗ-ലിംഗ വിവേചനങ്ങൾക്കതീതമായി മനുഷ്യനിലെ ദൈവത്തിന്റെ ഛായയ്ക്ക് മങ്ങലേല്ക്കാതെ സൂക്ഷിക്കുവാൻ എല്ലാവരും കടപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ അന്തസ്സ് ഉയർത്തിപ്പിടിക്കുകയും, ഇതിന് ഹാനികരമായ എല്ലാ പ്രവൃത്തികളേയും വേർതിരിച്ചറിഞ്ഞ്, തിന്മയായതിനെ ഉന്മൂലനം ചെയ്യുവാൻ സാധിക്കുമ്പോഴാണ് ഈ കടമ നിറവേറ്റപ്പെടുന്നത്. അസൂയയ്ക്ക് അടിമപ്പെട്ട് സ്വന്തം സഹോദരനെ കൊലപ്പെടുത്തിയ കായേനോട് യഹോവ ചോദ്യം ഉയർത്തുമ്പോൾ, നമ്മൾ പരസ്പരം സൂക്ഷിപ്പുകാരാകാൻ ആഹ്വാനം ചെയ്യുന്നു. (ഉല്പത്തി 4:9) സാധനങ്ങൾക്ക് കാവൽ നില്ക്കാറുണ്ട്. എന്നാൽ നാം സഹോദരങ്ങൾക്ക് സൂക്ഷിപ്പുകാരാകണം. എപ്പോഴാണ് നാം അങ്ങനെയാകേണ്ടത്? മനുഷ്യോചിതമായ സാഹചര്യം സൃഷ്ടിച്ചുകൊടുക്കുവാനുള്ള ഉത്തരവാദിത്വം നിറവേറ്റുമ്പോഴാണ് നമ്മൾ പരസ്പരം സൂക്ഷിപ്പുകാരാകുന്നത്. മനുഷ്യനെ വസ്തുവായി കാണുവാൻ പ്രേരിപ്പിക്കുന്ന സാമൂഹ്യ പശ്ചാത്തലം ഇന്ന് വർദ്ധിച്ചു വരുന്നു. അവനെ വ്യക്തിയായി സ്വീകരിക്കുവാൻ നാം സന്നദ്ധരാകണം. വ്യക്തിയെ വസ്തുമായി പരിഗണിക്കുമ്പോൾ ഉപയോഗിക്കുവാനും, കാര്യം സാധിച്ചു കഴിഞ്ഞാൽ പുറന്തള്ളുവാനും പലപ്പോഴും നാം നിർബ്ബന്ധിതരാകും. എന്നാൽ വ്യക്തിയെ സഹോദരനായി, അയൽക്കാരനായി പരിഗണിക്കുമ്പോൾ കൂടുതൽ ഹൃദയത്തോട് ചേർത്തു നിർത്തുവാനും സഹായിക്കുവാനും പങ്കിടുവാനും നമ്മൾ സന്നദ്ധരാകും (സാമൂഹ്യ ഔത്സുക്യം ന.9).



### സഭയുടെ സാമൂഹ്യ ദർശനം – സമീപനം

സഭയുടെ സാമൂഹ്യ കാഴ്ചപ്പാട് വളരെ വ്യക്തമായി അവതരിപ്പിക്കുന്ന സഭാപിതാക്കന്മാരിൽ പ്രമുഖരായവർ വി.ബേസിൽ, വി. ആൻസലം, വി.ക്രിസോസ്റ്റോം, വി.അംബ്രോസ് തുടങ്ങിയവർ സാമൂഹിക പ്രതിബദ്ധതയാണ് മതാത്മക ജീവിതത്തിന്റെ കാതലെന്ന് പഠനങ്ങളിലൂടെ തെളിയിക്കുന്നു. സമ്പത്തിന്റെ ഉടമസ്ഥതയിലും വിതരണത്തിലും പാലിയ്ക്കപ്പെടേണ്ട നീതിബോധമാണ് ഈ സാമൂഹിക പ്രതിബദ്ധത. ഉള്ളവനും ഇല്ലാത്തവനും സമ്പത്തിന്റെ നീതിപൂർവ്വകമായ വിനിയോഗത്തിൽ പങ്കുചേരുവാൻ ബാദ്ധ്യസ്ഥരാണ്. ഇത്തരത്തിലുള്ള സമ്പത്തിന്റെ വിതരണ പ്രക്രിയയെ ത്വരിതപ്പെ

ടുത്തുകയാണ് സഭയുടെ ദൗത്യമെന്ന് ഈ സഭാ പിതാക്കന്മാർ വിശ്വസിച്ചിരുന്നു.

എന്നാൽ, നൂറ്റാണ്ടുകൾ പിന്നിടുമ്പോൾ സഭാ നേതൃത്വം സ്വത്ത് ഉടമയോട് കൂടുതൽ താദാത്മ്യപ്പെടുവാൻ തുടങ്ങി. മദ്ധ്യ നൂറ്റാണ്ടിൽ പൊട്ടിപുറപ്പെട്ട എല്ലാ വിപ്ലവങ്ങളും സഭയുടെ ചുവടുമാറ്റത്തോടുള്ള പ്രതിഷേധമായി മനസ്സിലാക്കാം. കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങളുടെ ആവിർഭാവത്തിനു കാരണം സഭയുടെ കാഴ്ചപ്പാടിനോടും സമീപനത്തോടുമുള്ള വെല്ലുവിളിയായിരുന്നു. സ്വകാര്യ സ്വത്തിനെ സംബന്ധിച്ച വാദപ്രതിവാദങ്ങൾ സഭ സാധാരണക്കാരിൽ നിന്നും അന്യവല്ക്കരിക്കപ്പെടുന്ന സ്ഥിതി വിശേഷത്തെ ചൂണ്ടിക്കാണിക്കുന്നു.

ലെയോ പതിമൂന്നാമൻ മാർപ്പാപ്പ 1891-ൽ പ്രസിദ്ധീകരിച്ച 'റേരും നൊവാരും' എന്ന സാമൂഹിക ചാക്രിക ലേഖനമാണ് സ്വകാര്യ സ്വത്തിന്മേലുള്ള സഭയുടെ നിലപാടിനെ വ്യക്തമാക്കുന്നത്. ചരിത്രത്തിന്റെ നിർണ്ണായക ഘട്ടത്തിൽ രചിക്കപ്പെട്ട 'റേരും നൊവാരും' തൊഴിലാളികളുടെ അവകാശ പത്രികയായിട്ടാണ് ലോകം അംഗീകരിച്ചത്. തൊഴിലുടമയുടെ തൊഴിലാളി ചൂഷണത്തെ സഭ തള്ളിപ്പറയുന്നുണ്ടെങ്കിലും, തൊഴിലാളി സംഘടയുടെ രൂപീകരണ വിഷയമാണ് റേരും നൊവാരും ചർച്ച ചെയ്യുന്നത്.

സഭയുടെ ഔദ്യോഗികമായ എല്ലാ പഠനങ്ങളും പ്രസിദ്ധീകരണങ്ങളും അടിസ്ഥാനപരമായി വി.ഗ്രന്ഥത്തിന്റേയും സഭാപാരമ്പര്യങ്ങളുടേയും സഭാപിതാക്കന്മാരുടെ ദർശനങ്ങളെയും ഉൾക്കൊള്ളുന്നതാണ്. സഭയുടെ സാമൂഹ്യ പ്രബോധനങ്ങൾ സാമൂഹ്യപ്രശ്നങ്ങളോടുള്ള സഭയുടെ ഔദ്യോഗികമായ പ്രതികരണവും നിലപാടുകളുമാണ്. ഈ സഭാദർശനം പ്രധാനമായും ഒരു സാമൂഹ്യക്രമം വ്യക്തി-കുടുംബ-സാമൂഹിക മണ്ഡലങ്ങളിൽ സംജാതമാക്കുന്നതിനാണ്. സഭയുടെ ഔദ്യോഗിക സാമൂഹ്യപ്രമാണരേഖകളിൽ

**ഏതൊരു മനുഷ്യനിലും ഉണ്ടായിരിക്കുന്ന ദിവ്യത്വത്തെ ആദരിക്കുവാനുള്ള ആഹ്വാനമാണ് സഭയുടെ സാമൂഹിക ദർശനം. ഇത് മനുഷ്യന്റെ അന്തസ്സിനെ ഉദ്ഘോഷിക്കുന്നതാണ്. ഈ അന്തസ്സിന് കളങ്കം ചാർത്തുന്ന മനുഷ്യോചിതമല്ലാത്ത ജീവിത സാഹചര്യങ്ങളെ ദൂരീകരിക്കുവാനുള്ള ദിവ്യമായ വിളി ഏറ്റെടുത്തിരിക്കുന്ന സഭയ്ക്ക്, മുൻഗണനാപരമായ പ്രാധാന്യത്തോടെ മനുഷ്യോചിതമായ സാഹചര്യം നല്കുവാൻ ബാദ്ധ്യസ്ഥയാണ്. ഇന്നു പ്രാദേശികമായ ഭരണകൂടങ്ങളുടെ നയരൂപീകരണത്തിലും സാമ്പത്തിക ആസൂത്രണത്തിലും സഭയുടെ നിർണ്ണായകമായ സ്വാധീനം ഉളവാക്കണം.**

അന്തർലീനമായിരിക്കുന്ന അടിസ്ഥാന പ്രമാണങ്ങൾ സഭയുടെ സാമൂഹ്യദർശനത്തെ വ്യക്തമാക്കുന്നതും സാമൂഹ്യ ഇടപെടലുകളിൽ സ്വീകരിക്കേണ്ട സമീപനങ്ങളേയും വ്യക്തമാക്കുന്നു; അവ ചുവടെ ചേർക്കുന്നു.

1. എല്ലാ മനുഷ്യരിലും അന്തസ്സും ദിവ്യത്വവും ഉണ്ട്.
2. എല്ലാവരിലും ആഴമേറിയ മനുഷ്യത്വത്തെ രൂപപ്പെടുത്തുന്നതിൽ കുടുംബത്തിന്റെ പങ്ക് നിർണ്ണായകമാണ്.
3. വിശ്വാസവും നീതിബോധവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.
4. മൂലധനത്തെക്കാൾ മുൻഗണനാപരമായ പ്രാധാന്യം തൊഴിലിനാണ്.
5. പാവപ്പെട്ടവനോട് പക്ഷം ചേരുവാനാണ് സഭയ്ക്കുള്ള വിളി.
6. നീതിയ്ക്കുവേണ്ടിയുള്ള പ്രവർത്തനം ത്വരിതപ്പെടുത്തണം.
7. സമാധാനത്തിനുള്ള പ്രവർത്തനം ത്വരിതപ്പെടുത്തണം.
8. പ്രകൃതിയേയും സൃഷ്ടിയുടെ പവിത്രതയേയും സംരക്ഷിക്കുക.
9. മനുഷ്യാവകാശ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് വ്യക്തികളുടെ അവകാശങ്ങളെ സംരക്ഷിക്കുവാനും, സമൂഹത്തിൽ നടമാടുന്ന എല്ലാ ത്തരം വിവേചനങ്ങളേയും ബോധപൂർവ്വം തിരസ്കരിക്കുകയും ചെയ്യുക.

'റേരും നൊവാരും' ന്റെ ശതാബ്ദി ആഘോഷച്ചുകൊണ്ടു ജോൺ പോൾ മാർപ്പാപ്പയുടെ "നൂറാം വർഷം" എന്ന ചക്രിക ലേഖനത്തിൽ, ഇന്ന് വ്യക്തി - കുടുംബം - സമൂഹം - രാഷ്ട്രം അഭിമുഖീകരിക്കുന്ന എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമായി നിർദ്ദേശിക്കുന്നത് 'മനുഷ്യ വ്യക്തി' (Human Person) എന്ന സമീപനമാണ്. കൂടുതൽ വൈയക്തിക ബന്ധവും സമീപനവും സമൂഹത്തിന്റെ പുരോഗതിക്ക് അനിവാര്യമാകുന്നു. (53-62) മനുഷ്യന്റെ അഭ്യുന്നതിയും ക്ഷേമവുമാണ് ഈ ചാക്രിക ലേഖനം ലക്ഷ്യം വയ്ക്കുന്നത്.

**സാമൂഹിക ഇടപെടലുകൾ**

സഭ വിശ്വസിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്യുന്ന സത്യങ്ങളെ മനുഷ്യനന്മയ്ക്ക് ഉപകരിക്കു

ന്നതായിട്ട് സഭയുടെ സാമൂഹിക ഇട പെടലുകളെ നമുക്ക് മനസ്സിലാക്കാം. തൊഴിലാളി പ്രസ്ഥാനങ്ങളേയും തൊഴിലുടമകളേയും ഭരണകൂടങ്ങ ളേയും കോർത്തിണക്കി മനുഷ്യന ന്മയും സാമൂഹ്യ പുരോഗതിയും വളർത്താൻ വഴിതെളിച്ചുവെന്നതിൽ സഭയുടെ പ്രബോധനങ്ങൾക്ക് അതു ല്യമായ് സ്ഥാനമുണ്ട്. സഭയുടെ ഇട പെടലുകൾ പ്രധാനമായും സേവന രംഗത്തും ക്ഷേമ പ്രവർത്തനങ്ങ ളിലും ശ്രദ്ധേയമായി തീർന്നിട്ടുണ്ട്. മനുഷ്യന്റെ അടിസ്ഥാന ആവശ്യ ങ്ങൾ സഫലമാക്കുന്നതിൽ സഭ പ്രത്യേകം ശ്രദ്ധ പതിയ്ക്കുന്നു. കാലോചിതമായ സാമൂഹ്യ ഇടപെ ടലുകൾ സാമൂഹ്യ ക്ഷേമ രംഗത്തും വികസന രംഗത്തും പ്രത്യേകിച്ച് വിദ്യാഭ്യാസ - ആതുര സേവന രംഗത്തും സ്തുത്യർഹമാണ്.

പോൾ ആറാമൻ മാർപ്പാപ്പയ്ക്ക് മുമ്പുവരെ സാമൂഹ്യ പ്രബോധന ങ്ങൾ ഊന്നൽ നല്കിയത് സ്വകാര്യ സ്വത്ത്, വേതനം, നീതിപൂർണ്ണമായ സാമൂഹ്യക്രമം മുതലായവയിലായി രുന്നു. 1967-ലെ 'ജനതകളുടെ പുരോഗതി' എന്ന ചാക്രിക ലേഖന ത്തോടുകൂടെയാണ് 'വികസനം' പ്രധാനപ്പെട്ട ചർച്ചാവിഷയമാകുന്ന ത്. ഓരോ രാഷ്ട്രത്തിന്റേയും നയ രൂപീകരണത്തിലും സാമ്പത്തിക ആസൂത്രണത്തിലും സഭാപ്രബോധ നങ്ങളുടെ സ്വാധീനം വളരെയേറെയു ണ്ടെന്നുള്ളത് പ്രശംസനീയമാണ്. വികസനത്തെ സമാധാനം, വിമോച നം, ഐകദാർഢ്യം എന്നീ തലങ്ങ ളിൽ മനസ്സിലാക്കുകയും പഠിപ്പിക്കു കയും ചെയ്യുന്നത് സാമൂഹ്യ ഇടപെ ടലുകളുടെ പുതിയ മാനങ്ങളിലേ യ്ക്കാണ്. നൂതനങ്ങളായ പല കർമ്മ പരിപാടികൾക്കും സഭാധികാരികൾ നേതൃത്വം നൽകുമ്പോൾ പോൾ ആറാമൻ മാർപ്പാപ്പ വികസനത്തെ പ്രതിപാദിക്കുക ഇപ്രകാരമാണ്. 'വികസനം ലക്ഷ്യം വയ്ക്കേണ്ടത് വിശപ്പ്, ദുരിത പൂർണ്ണമായ ജീവിത സാഹചര്യങ്ങൾ, മാറാവ്യാധികൾ, അജ്ഞത മുതലായവയിൽ നിന്നും കഷ്ടിച്ചെങ്കിലും രക്ഷപ്പെടുവാൻ, ഒളിച്ചോടുവാൻ വെമ്പൽ കൊള്ളുന്ന ആൾക്കാരിലേയ്ക്കായിരിക്കണം' ഇന്ത്യ, ലാറ്റിൻ അമേരിക്ക, ആഫ്രിക്ക മുതലായ രാജ്യങ്ങൾ സന്ദർശിച്ച തിന്റെ അനുഭവങ്ങളാണ് ഇങ്ങനെ യൊരു വികസന സമീപനത്തെക്കു റിച്ച് പ്രതിപാദിക്കുവാൻ കാരണം. ഒരു സമൂഹം ദരിദ്രപൂർണ്ണമായിരിക്കു ന്നതിന്റെ പ്രധാന കാരണം തങ്ങ ളുടെ ചെയ്തികൾ കാരണം വികസ നത്തിന്റെ ഏണിപ്പടി കയറുവാൻ സാധിക്കാത്തതു കൊണ്ടല്ല മറിച്ച് സമ്പന്നർ ഇവരിൽ നിന്നും വികസ നത്തിന്റെ ഏണിപ്പണി എടുത്തു മാറ്റി ക്കളയുന്നതുകൊണ്ടാണെന്ന് പോൾ മാർപ്പാപ്പ തന്റെ 'ആഗതമാകുന്ന എൺപതാം വർഷം' എന്ന പ്രമാണ രേഖയിൽ പ്രതിപാദിക്കുന്നു. 20-ാം നൂറ്റാണ്ടിലെ സഭയുടെ സാമൂഹ്യ ഇട പെടലുകൾ വിശകലനം ചെയ്താൽ, സഭയുടെ മിക്കവാറും സംരംഭങ്ങൾ സാധാരണക്കാർക്ക് പ്രാപ്യമ ല്ലായെന്നു മനസ്സിലാകും. അതുകൊ ണ്ടുതന്നെ വികസനത്തിന്റെ പാത യിൽ ഇവർ തഴയപ്പെടുന്നു. കോടി കളുടെ ആസ്തിയുള്ള വികസന / വിദ്യാഭ്യാസ കേന്ദ്രങ്ങൾ മേൽപ്പ റഞ്ഞ ദുരിത പൂർണ്ണമായ ജീവിത സാഹചര്യങ്ങളിൽ നിന്നും ഓടി ഒളി ക്കുവാൻ പരിശ്രമിക്കുന്നവർക്ക് എത്ര മാത്രം ഉപകരിക്കുന്നുവെന്നുള്ളത് ചർച്ചയ്ക്ക് വിഷയമാക്കേണ്ടതാണ്. സമ്പത്തിന്റെ പുനർവിഭജന ബാദ്ധ്യത സാമൂഹ്യ നീതിയെ അനു ശാസിക്കുന്ന ഉദാത്തമായ കടമയായി ആധുനിക മാർപ്പാപ്പമാർ ചിത്രീകരി ക്കുന്നുണ്ട്. വീട് വയ്ക്കുവാൻ സ്വന്ത മായിട്ട് ഒരിഞ്ചുഭൂമിപോലുമില്ലാതെ മനുഷ്യോചിതമല്ലാത്ത രീതിയിൽ വഴിവക്കിൽ കഴിയുന്നവർക്ക് വ്യവ സ്ഥാപിതമായ രീതിയിൽ ഭൂമി വിത രണം ചെയ്യുകയെന്നത്, ഇക്കൂട്ടരുടെ മൗലീകാവകാശലബ്ധിക്ക് അനിവാ ര്യമാണെന്ന സഭാ പ്രബോധനം പരക്കെ അംഗീകരിക്കപ്പെടുമ്പോൾ സഭയുടെ സാമൂഹ്യ ഇടപെടലുകൾ കടുന്നു ചെല്ലേണ്ട മേഖലകളെയാണ് വ്യക്തമാക്കുന്നത്.

ഏതൊരു മനുഷ്യനിലും ഉണ്ടായി രിക്കുന്ന ദിവ്യത്വത്തെ ആദരിക്കുവാ നുള്ള ആഹ്വാനമാണ് സഭയുടെ സാമൂഹിക ദർശനം. ഇത് മനു ഷ്യന്റെ അന്തസ്സിനെ ഉദ്ഘോഷിക്കു ന്നതാണ്. ഈ അന്തസ്സിന് കളങ്കം ചാർത്തുന്ന മനുഷ്യോചിതമല്ലാത്ത ജീവിത സാഹചര്യങ്ങളെ ദൂരീകരി ക്കുവാനുള്ള ദിവ്യമായ വിളി ഏറ്റെ ടുത്തിരിക്കുന്ന സഭയ്ക്ക്, മുൻഗണ നാപരമായ പ്രാധാന്യത്തോടെ മനു ഷ്യോചിതമായ സാഹചര്യം നല്കു വാൻ ബാദ്ധ്യസ്ഥയാണ്. ഇന്നു പ്രാദേശികമായ ഭരണകൂടങ്ങളുടെ നയരൂപീകരണത്തിലും സാമ്പത്തിക ആസൂത്രണത്തിലും സഭയുടെ നിർണ്ണായകമായ സ്വാധീനം ഉളവാ ക്കണം.

സഭയുടെ വികസന രംഗത്തുള്ള സാമൂഹ്യ ഇടപെലുകൾ സഭാ ദർശ നത്തിന്റെ അടിസ്ഥാന പ്രമാണ ങ്ങളെ പ്രാവർത്തികമാക്കുന്നതായിരി ക്കണം. വികസനത്തിനുചുറ്റും ജന ങ്ങളെ കൊണ്ടുവരുന്ന ശൈലി മാറ ണം. ജനകേന്ദ്രീകൃതമായ വികസന ശൈലി രൂപപ്പെടണം. (Development around the people and not people around the development). പണ ത്തിന്റെ ലഭ്യത അനുസരിച്ചുള്ള വിക സനം ദരിദ്രരായ മനുഷ്യർക്ക് ഉപക രിക്കില്ല. ദരിദ്രരുടെ വികസനത്തിന് പണം ലഭ്യമാക്കുന്ന ശൈലി ഉണ്ടാ കണം. ഈ വെല്ലുവിളി ഏറ്റെടുക്കു വാൻ സന്നദ്ധമാകുമ്പോഴാണ് സഭ യുടെ സാമൂഹിക ദർശനം യാഥാർത്ഥ്യമാകുന്നത്. "നൂറാം വർഷത്തിൽ' പ്രസ്താവിച്ചിരിക്കുന്ന തുപോലെ, 'സമഗ്ര മനുഷ്യവിക സനം' മാത്രമാണ് ഇന്നിന്റെ സമൂഹ ത്തിലെ എല്ലാ പ്രശ്നങ്ങൾക്കുമുള്ള പരിഹാരമാർഗ്ഗം. ■

## കവർസ്റ്റോറി

ടി.എ. വർഗ്ഗീസ്

# ജനപങ്കാളിത്തവികസനം : വെല്ലുവിളികളും സാദ്ധ്യതകളും

**കേ**രളത്തിൽ ജനപങ്കാളിത്തത്തോടെയുള്ള വികേന്ദ്രീകൃതവികസന പ്രക്രിയകളും പദ്ധതികളും പഞ്ചായത്തീരാജ് സ്ഥാപനങ്ങൾ വഴി തുടങ്ങിയിട്ട് ഏഴു വർഷം കഴിയുന്നു. കേരളം തുടങ്ങിവച്ച ഈ പരീക്ഷണത്തിന്റെ അനുഭവങ്ങളും ഫലങ്ങളും പല തലങ്ങളിലും വിഭാഗങ്ങൾക്കിടയിലും പഠനവിഷയമായിക്കൊണ്ടിരിക്കുകയാണ്.



ഈ ലേഖനത്തിൽ താഴെപ്പറയുന്ന രണ്ട് വിഷയങ്ങൾ മാത്രം ശ്രദ്ധിക്കാൻ ഉദ്ദേശിക്കുന്നു. ഒന്നാമതായി ജനകീയാസൂത്രണവികേന്ദ്രീകൃതവികസനപ്രക്രിയകളിലുള്ള പൊതുവായ സമന്വയം. രണ്ടാമതായി ജനകീയാസൂത്രണ വികേന്ദ്രീകൃത വികസന പ്രക്രിയകളുടെ ഭാഗമായി പഞ്ചായത്ത് സ്ഥാപനങ്ങൾ വഴി നടപ്പിലാക്കിയിട്ടുള്ള പദ്ധതികളും പ്രക്രിയയുമായിട്ടുള്ള ബന്ധങ്ങൾ.

### സമന്വയത്തിന്റെ കുറവ്

ഏതൊരു പ്രക്രിയയും പൂർണ്ണലക്ഷ്യത്തിലെത്തുന്നതിന് പ്രക്രിയയിൽ ഭാഗഭാക്കാവുന്നവർക്കിടയിൽ മതിയായ സമന്വയം ഉണ്ടാകേണ്ടതുണ്ട്. പൊതുവായ ധാരണയും സമന്വയവും താഴെപ്പറയുന്ന കാര്യങ്ങളിൽ അത്യാവശ്യമാണ്.

ആശയതലങ്ങളിൽ, ഉദ്ദേശലക്ഷ്യങ്ങളിൽ, പ്രവർത്തനങ്ങളിൽ, സമീപന തന്ത്രങ്ങളിൽ ഇവ കൂടാതെ ഭാഗഭാക്കാവുന്നവരുടെ അധികാരങ്ങളിലും ചുമതലകളിലും ഉത്തരവാദിത്വങ്ങളിലും പ്രതിഫലങ്ങളിലും, പൊതുവായി പ്രതീക്ഷിക്കുന്ന ഫലങ്ങളിൽ, കേരളത്തിലെ ജനകീയാസൂത്രണവികേന്ദ്രീകൃതവികസന പ്രക്രിയകളിൽ, പൊതുജനങ്ങൾ, രാഷ്ട്രീയപ്രവർത്തകർ, ഉദ്യോഗസ്ഥർ, ജനപ്രതിനിധികൾ, വിദഗ്ധർ, തൊഴിലാളികൾ സാമൂഹ്യപ്രവർത്തകർ, സ്വകാര്യമേഖലയിൽ പ്രവർത്തിക്കുന്നവർ തുടങ്ങിയവരെല്ലാം ഉൾച്ചേർന്നിരിക്കുന്നു.

ഇവരെല്ലാവരും തന്നെ പല രീതിയിലും രൂപങ്ങളിലും തലങ്ങളിലും സംഘടിതരായിരുന്നു. ഇത്തരം സംഘടിതരൂപങ്ങൾ പലപ്പോഴും നിലനിൽക്കുന്നതുതന്നെ വിഭിന്നങ്ങളായ ആശയങ്ങളിലും ഉദ്ദേശലക്ഷ്യങ്ങളിലും പ്രവർത്തനങ്ങളിലും ഊന്നിയാണ്. വിവിധ തരക്കാരായ ഭാഗഭാക്കുകളും അവരുടെ വിഭിന്നങ്ങളായ സംഘടിതരൂപങ്ങളും ഏതൊരു പ്രക്രിയകളോടും താഴെപ്പറയുന്ന ഏതെങ്കിലും ഒരു രീതിയിലാകാം പ്രതികരിക്കുക.

പൂർണ്ണമായ പിന്തുണയും പങ്കാളിത്വവും, ഭാഗീകമായ പിന്തുണയും പങ്കാളിത്വവും. എതിർപ്പോ യോജിപ്പോ പ്രകടിപ്പിക്കാതെ നിസ്സംഗതയോടെ മാറി നിൽക്കുക, ഭാഗികമായ എതിർപ്പ്, പൂർണ്ണമായ എതിർപ്പ്, കേരളത്തിലെ ജനകീയാസൂത്രണ വികേന്ദ്രീകൃതവികസനപ്രക്രിയകളുടെ നേട്ടങ്ങളും കോട്ടങ്ങളും നിലനിൽപ്പും മനസ്സിലാക്കണമെങ്കിൽ വിവിധ സ്റ്റേറ്റ് ഹോൾഡേഴ്സിന്റെയും അവരുടെ സംഘടിത രൂപങ്ങളുടെയും പ്രതികരണങ്ങൾ പ്രക്രിയകളുടെ മുകളിൽപറഞ്ഞ ഘട്ടങ്ങളിലും തലങ്ങളിലും എങ്ങനെയായിരുന്നു എന്നു മനസ്സിലാക്കേണ്ടതുണ്ട്. ജനകീയാസൂത്രണവികേന്ദ്രീകൃതവികസനപ്രക്രിയകളിൽ കേരളത്തിലെ വലിയൊരു വിഭാഗം – പലതരത്തിലുമുള്ളവർ –

വിട്ടുനിന്നു എന്നുള്ളത് എല്ലാവർക്കും അറിയുന്ന കാര്യമാണ്. വിഭിന്ന ജനവിഭാഗങ്ങളെയും അവരുടെ സംഘടിതരൂപങ്ങളേയും ഒരു പ്രക്രിയയിൽ ഒത്തൊരുമിച്ച് പങ്കാളിയാക്കാൻ കഴിയും എന്നു കരുതുന്നത് വെറും സ്വപ്നമാണ്. എന്നാൽ, ജനകീയാസൂത്രണവികസനപ്രക്രിയകളിൽ കഴിവതും ജനങ്ങളേയും ജനവിഭാഗങ്ങളേയും പ്രസ്ഥാനങ്ങളേയും ഉൾപ്പെടുത്താൻ പ്രക്രിയകൾക്ക് നേതൃത്വം നൽകിയവർ ശ്രമിച്ചിരിക്കുന്നു എന്ന കാര്യം നാം ഓർക്കേണ്ടതുണ്ട്. അതേസമയം തന്നെ ചില തലങ്ങളിൽ, പ്രത്യേകിച്ചും പ്രാദേശികമായി പലയിടത്തും പല ഘട്ടങ്ങളിലും ഒഴിവാക്കപ്പെടൽ ഉണ്ടായിട്ടുണ്ട് എന്ന സത്യം വിസ്മരിച്ചുകൂടാ.

ജനകീയാസൂത്രണവികേന്ദ്രീകൃതവികസനപ്രക്രിയകളിൽ പ്രകടമായി കണ്ട ചില വിഭാഗങ്ങളുടെ, പ്രസ്ഥാനങ്ങളുടെ പങ്കാളിത്വമില്ലായ്മ ശ്രദ്ധിക്കാതിരിക്കാൻ പററില്ല. ഒന്നാമതായി, മിക്ക രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ മുകൾത്തട്ടിലുള്ളവർ. രണ്ടാമതായി, സാമൂഹ്യസംഘടനകളും അവരുടെ പ്രവർത്തകരും മൂന്നാമതായി സ്വകാര്യമേഖലയും അവിടെയുള്ള പ്രവർത്തകരും. നാലാമതായി, സമൂഹത്തിലേ മദ്ധ്യ-ഉന്നത ശ്രേണികളിലുള്ളവർ. അഞ്ചാമതായി, തൊഴിലാളി സംഘടനകൾ. ആറാമതായി, ധനകാര്യ സ്ഥാപനങ്ങൾ. ഏഴാമതായി, നല്ലൊരുവിഭാഗം ഉദ്യോഗസ്ഥർ

ജനകീയാസൂത്രണവികേന്ദ്രീകൃതവികസന പ്രക്രിയകളുടെ തുടർന്നുള്ള വിജയങ്ങൾക്കും നിലനിൽപ്പിനും ഒഴിഞ്ഞുമാറി നിന്ന മുകളിൽ പറഞ്ഞ ജനവിഭാഗങ്ങളുടെയും അവരുടെ സംഘടിത പ്രസ്ഥാനങ്ങളുടെയും പങ്കാളിത്വം ഉറപ്പാക്കേണ്ടതുണ്ട്. പൊതുധാരണ ഉറപ്പാക്കാനായി നാം നിർമ്മിച്ചു വിതരണം നടത്തിയിട്ടുള്ള അനേകം കൈപ്പുസ്തകങ്ങളും സർക്കാരിറക്കിയ വിവിധ ഉത്തരവുകളും നിർദ്ദേശങ്ങളും ബഹുഭൂരിപക്ഷം വിഭാഗങ്ങളും ഇനിയും മനസ്സിലാക്കേണ്ടിയിരിക്കുന്നു.

## പ്രക്രിയകളും പദ്ധതികളും തമ്മിലുള്ള ബന്ധം

ജനകീയാസൂത്രണവികേന്ദ്രീകൃതവികസനപ്രക്രിയകൾ വഴി കേരളത്തിലുടനീളം കഴിഞ്ഞ ഏഴുവർഷത്തോളമായി ചെറുതും വലുതുമായ പല തരത്തിലുള്ള ധാരാളം പദ്ധതികൾ നടപ്പിലാക്കികഴിഞ്ഞു എന്നു നമുക്കറിയാമല്ലോ. ഇത്തരം പദ്ധതികളിൽ പങ്കെടുത്തവരുടെയും ഗുണം കിട്ടുന്നവരുടെയും സംഖ്യ വളരെ വലുതാണ്. വളരെയധികം വിഭവങ്ങളും പണവും അദ്ധ്വാനവും മറ്റു ഭൗതികവിഭവങ്ങളും ഈ പദ്ധതികൾക്കായി ചിലവഴിക്കപ്പെട്ടിട്ടുണ്ടെന്നും നമുക്കറിയാം.

ഈയവസരത്തിൽ ജനകീയാസൂത്രണവും വികേന്ദ്രീകൃതവികസനവും പ്രക്രിയകളല്ലെന്നും വ്യത്യസ്ഥങ്ങളായ ഒരു കൂട്ടം പ്രാദേശിക പദ്ധതികളായിരുന്നുവെന്നും ധാരാളം പേർ കരുതുന്നു. അതേസമയംതന്നെ, ജനകീയാസൂത്രണവികേന്ദ്രീകൃതപദ്ധതികൾ ഒരു പ്രക്രിയയുടെ ഭാഗമാണെന്നും പദ്ധതികളുടെ നടത്തിപ്പും, പുരോഗതിയും ഫലങ്ങളും പ്രക്രിയയെ പൂർണ്ണമായി ബാധിക്കുമെന്നും പ്രബലരായ പ്രത്യേകിച്ചും ഈ പ്രക്രിയകൾക്ക് നേതൃത്വം കൊടുത്തവർ വിശ്വസിക്കുന്നു. ആയിരക്കണക്കിനുവരുന്ന പദ്ധതികളെ താഴെപ്പറയുന്ന രീതികളിൽ നമുക്ക് തരംതിരിക്കാം.

ഫലത്തിന്റെ അടിസ്ഥാനത്തിൽ, ഗുണഭോക്താക്കളുടെ അടിസ്ഥാനത്തിൽ, വിഭവങ്ങളുടെ അടിസ്ഥാനത്തിൽ, ജനപങ്കാളിത്വത്തിന്റെ അടിസ്ഥാനത്തിൽ എന്നാൽ ഫലത്തിന്റെ അടിസ്ഥാനത്തിൽ, നോക്കുമ്പോൾ ഈ പദ്ധതികൾക്ക് താഴെപ്പറയുന്ന വ്യത്യാസങ്ങൾ കാണാം.

വളരെപ്പെട്ടെന്നു ഫലം തരുന്നവ, ദീർഘകാലത്തിനുശേഷം ഫലം തരുന്നവ, വളരെ പ്രത്യക്ഷമായ ഫലങ്ങൾ തരുന്നവ, ഫലങ്ങൾ അത്ര പ്രത്യക്ഷമല്ലാത്തവ, പാർശ്വഫലങ്ങൾ ഒന്നും ഉണ്ടാക്കാത്തവ, പല പദ്ധതികളിലും മുകളിൽ പറഞ്ഞിട്ടുള്ള ഫലങ്ങൾ സമ്മിശ്രവുമാകാം. ഉദാഹരണത്തിന് ഒരു പാലം നിർമ്മിച്ചു കഴിഞ്ഞാൽ ലഭിക്കുന്ന ഫലങ്ങൾ പെട്ടെന്നുള്ളവയും ദീർഘമായുള്ളതുമുണ്ട്. പാലത്തിന്റെ ഗുണഫലങ്ങൾ വളരെ പ്രത്യക്ഷമാണ്. എന്നാൽ, അത്രപെട്ടെന്ന് മനസ്സിലാക്കാൻ പററാത്ത ഫലങ്ങളും ഉണ്ട്. പാലം വളരെയധികം പാർശ്വഫലങ്ങളും ഉണ്ടാക്കുന്നു. പാലത്തിൽകൂടിയുള്ള ഗതാഗതസൗകര്യം വഴിയുണ്ടാവുന്ന അനന്തര ഗുണങ്ങൾ ധാരാളമാണ്. അതുപോലെ തന്നെ ഒരു വ്യക്തിക്ക്/കുടുംബത്തിന് കിണർ കൊടുത്താൽ ഫലം പെട്ടെന്ന് കിട്ടുന്നു, എന്നാൽ, പരിശീലനം കൊടുത്താൽ ഫലം അത്രവേഗം കിട്ടുന്നുണ്ടാവില്ല. കിണറിന്റെ ഫലം പ്രത്യക്ഷമാണെങ്കിൽ പരിശീലനത്തിന്റെ ഫലം പലപ്പോഴും അത്ര പ്രത്യക്ഷമാകണമെന്നില്ല. കാരണം പരിശീലനം കിട്ടിയ വ്യക്തിക്ക് ഫലപ്രാപ്തി ലഭിക്കണമെങ്കിൽ മററു പല കാര്യങ്ങളും പൂർത്തികരിക്കേണ്ടതുണ്ട്. ഉദാഹരണത്തിന് തെങ്ങുകയററത്തിൽ പരിശീലനം കിട്ടിയെന്നു കരുതി അടുത്ത ദിവസം മുതൽ കയറാൻ തെങ്ങുകൾ കിട്ടുമെന്നും തൊഴിലിൽ നിന്നു വരുമാനം ലഭിക്കുമെന്നും കരുതാൻ വയ്യല്ലോ. ഗുണഭോക്താക്കളുടെ അടിസ്ഥാനത്തിൽ തരംതിരിക്കുമ്പോൾ ജനകീയാസൂത്രണ വികേന്ദ്രീകൃതവികസനപദ്ധതികളെ താഴെപ്പറയുംവിധം കാണാം. വ്യക്തികൾക്ക് ഗുണം നൽകുന്നത് കുടുംബത്തിന് ഗുണം നൽകുന്നത്. സമൂഹത്തിന് മൊത്തമായി ഗുണം നൽകുന്നത്.

ഉദാഹരണത്തിന് ചില പദ്ധതികൾ തൊഴിലാളികളെ അല്ലെങ്കിൽ സ്ത്രീകളെ മുൻനിർത്തിയുള്ളവയാണ്. ചെറുകിട സംരംഭങ്ങൾ കൂടുതലും താഴെക്കിടയിലുള്ള വ്യക്തികളുടെ പ്രത്യേകിച്ചും സ്ത്രീകളുടെ വരുമാനവും കഴിവുകളും വർദ്ധിപ്പിക്കാൻ ശ്രമിക്കുന്നു. എന്നാൽ, ദാരിദ്ര്യരേഖയ്ക്കുതാഴെയുള്ളവർക്കുള്ള പദ്ധതികൾ പ്രത്യേകിച്ച് കുടുംബങ്ങളെ ലക്ഷ്യം വച്ചുള്ളവയാണ്. പാലം, റോഡുകൾ, പൊതുസൗകര്യം വർദ്ധിപ്പി

ക്കുക മുതലായ പദ്ധതികൾ ഒരു പ്രദേശത്തെ അല്ലെങ്കിൽ സമൂഹത്തെ മുഴുവൻ ലക്ഷ്യംവച്ച് നടപ്പാക്കിയിട്ടുള്ളവയാണ്. ഒരു രാഷ്ട്രത്തിന്റെ ഏററവും താഴെയുള്ള കണ്ണി വ്യക്തിയാണെന്നും, വ്യക്തിയും കുടുംബവും സമൂഹവും തമ്മിൽ അഭേദ്യബന്ധമുണ്ടെന്നും ആയതിനാൽ വ്യക്തിക്കോ കുടുംബത്തിനോ ലഭിക്കുന്ന ഗുണഫലങ്ങൾ സമൂഹത്തിനു മൊത്തമായി ലഭിക്കുന്നതാണെന്നും നമുക്ക് വാദിക്കാം. പക്ഷേ പങ്കാളിത്താധിഷ്ഠിതമായ പല പദ്ധതികളിലും നേരിട്ട് ഗുണം ലഭിക്കുന്നവരും അല്ലാത്തവരും തമ്മിലുള്ള വ്യത്യാസം പ്രാധാന്യമുള്ളതാണ്. ഗുണം ലഭിക്കാത്തവർ പലപ്പോഴും പങ്കാളിത്താധിഷ്ഠിത പദ്ധതികളിൽ നിന്നും വിട്ടുനിൽക്കാറുണ്ട്. ആയതിനാൽ സമൂഹത്തിന്റെ മൊത്തം പങ്കാളിത്വം വ്യക്തികുടുംബാധിഷ്ഠിത പദ്ധതികളേക്കാൾ കൂടുതൽ സാമൂഹ്യാധിഷ്ഠിത പദ്ധതികളിലാണെന്ന് കാണാം. വിഭവങ്ങളുടെ അടിസ്ഥാനത്തിൽ പദ്ധതികളെ താഴെപ്പറയുംവിധം തരംതിരിക്കാം.

പ്രാദേശികവിഭവങ്ങൾ ഉപയോഗിക്കുന്നവ, പുറമേ നിന്നുള്ള വിഭവങ്ങൾ - സർക്കാരിന്റേതുൾപ്പെടെ ഉപയോഗിക്കുന്നവ, കൂടുതൽ സാങ്കേതികവിദ്യ ആവശ്യമുള്ളത്, സാധാരണജനങ്ങൾക്കിടയിലുള്ള പ്രാദേശികമായ സാങ്കേതികവിദ്യകൾ ഉപയോഗിക്കാവുന്നവ, ഉദാഹരണത്തിന് ആട്, പശു, കോഴിവളർത്തൽ പദ്ധതികളും പലവിധ കൃഷിരീതികളും പ്രാദേശികമായുള്ള അറിവുകളും വിഭവങ്ങളും അടിസ്ഥാനമാക്കി നടപ്പാക്കിയിട്ടുള്ളവയാണ്. എന്നാൽ, ഒരു കമ്പ്യൂട്ടർ പരിശീലനകേന്ദ്രം നടത്തുവാൻ പ്രാദേശികവിഭവങ്ങൾ മാത്രം പോരാ. വിഭവങ്ങളുടെ അളവിലും മൂല്യങ്ങളിലും വ്യത്യാസമുണ്ട്. ചില പദ്ധതിക്ക് ജനങ്ങൾ, ഗുണഭോക്താക്കളും അല്ലാത്തവരും കൂടുതൽ വിഭവങ്ങൾ സംഭാവന ചെയ്യുമ്പോൾ മററു പദ്ധതികൾക്കുള്ള വിഹിതം കുറവാണ്. സാധാരണജനങ്ങളുടെ വിഹിതം കൂടുമ്പോഴാണ് അവരുടെ പങ്കാളിത്തം കൂടുന്നതെന്ന് പറയാം. വികസനപദ്ധതികളിലുള്ള ജനപങ്കാളിത്തം പല ഘടകങ്ങളേയും ശക്തികളേയും ആശ്രയിച്ചിരിക്കുന്നുവെന്നു കാണാം. ജനകീയാസൂത്രണവികേന്ദ്രീകൃതപദ്ധതികളിൽ പൊതുവേ ജനപങ്കാളിത്തം ഉണ്ടായിരുന്നുവെങ്കിലും പദ്ധതികൾ തമ്മിൽ പങ്കാളിത്തത്തിന്റെ അളവും ഗുണനിലവാരവും വ്യത്യസ്ഥമായിരുന്നു. വികസന പ്രക്രിയകളിലും പദ്ധതികളിലുമുള്ള ജനപങ്കാളിത്തം മുഖ്യമായും താഴെപ്പറയുന്ന ഘടകങ്ങളേയും ശക്തികളേയും ആശ്രയിച്ചിരിക്കുന്നു.

ഫലങ്ങൾ, ചെലവുകൾ, വിഭവങ്ങൾ, നിയന്ത്രിക്കുന്ന - സഹായിക്കുന്ന ശക്തികളും ജനങ്ങളുമായുള്ള ബന്ധങ്ങൾ, സമൂഹത്തിനുള്ളിലുള്ള സാമൂഹ്യസാമ്പത്തിക രാഷ്ട്രീയാന്തരീക്ഷവും ഘടനയും, സാധാരണയായി വ്യക്തികൾക്കോ ചില തെരഞ്ഞെടുക്കപ്പെട്ട കുടുംബങ്ങൾക്കോ ഗുണം ലഭിക്കുന്ന പദ്ധതികൾക്ക് പൊതുജനപങ്കാളിത്വം കുറവായാണ് കണ്ടുവരുന്നത്. അതുപോലെ ചെലവുകളും (വിഭവങ്ങൾ ഉൾപ്പെടെ) അദ്ധ്വാനവും കൂടുതലുള്ളവയ്ക്ക് പങ്കാളിത്വം കുറവായിരിക്കും. പങ്കാളിത്വപ്രക്രിയയെ നിയന്ത്രിക്കുന്നതും സഹായിക്കുന്നതുമായ ശക്തികളും ജനങ്ങളുമായുള്ള ബന്ധങ്ങൾ പങ്കാളിത്വപ്രക്രിയകളെ വളരെയധികം സ്വാധീനിക്കുന്നുവെന്ന് കാണാം. പങ്കാളിത്വം വർദ്ധിക്കണമെങ്കിൽ ഇത്തരം ശക്തികൾക്ക് ജനങ്ങളുടെ വിശ്വാസം ലഭിക്കേണ്ടതുണ്ട്. പ്രക്രിയകൾ നിയന്ത്രിക്കുന്ന ശക്തികളുടെ ഉദ്ദേശ്യങ്ങൾ ജനങ്ങൾ പൂർണ്ണമായി മനസ്സിലാക്കേണ്ടതുണ്ട്.

സാമ്പത്തിക, സാമൂഹ്യ, രാഷ്ട്രീയതലങ്ങളിൽ വിഭജിക്കപ്പെട്ടിരിക്കുന്ന ജനവിഭാഗങ്ങൾ ഒത്തൊരുമിച്ച് വികസന പ്രക്രിയകളിൽ പങ്കാളികളാകും എന്നു കരുതുന്നത് വെറും സ്വപ്നമാണ്. ജനങ്ങൾക്കിടയിലുള്ള അടിസ്ഥാനപരമായതും നാം നിർമ്മിച്ചിട്ടുള്ളതുമായ വ്യത്യാസങ്ങൾ ജനങ്ങളെ ഒന്നിച്ചു നിർത്തുന്നതിനും പൊതുലക്ഷ്യങ്ങൾക്കുവേണ്ടി യോജിപ്പിച്ച് പ്രവർത്തിപ്പിക്കുന്നതിനും വളരെ വിഘാതമായി നിൽക്കുന്നു. കേരളത്തിലെ മിക്ക ജനങ്ങളും ഏതെങ്കിലും പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടു നിൽക്കുന്നവരാണ്. ആയതിനാൽ ഇത്തരം പ്രസ്ഥാനങ്ങൾ ജനകീയാസൂത്രണപ്രക്രിയയോടു പുലർത്തുന്ന സമീപനം പ്രാധാന്യമുള്ളതാണ്. ജനകീയാസൂത്രണ വികേന്ദ്രീകൃതവികസന പ്രക്രിയകളും അനുബന്ധപദ്ധതികളും തമ്മിലുള്ള ബന്ധങ്ങൾ വളരെ ആഴത്തിൽ പഠിക്കേണ്ടവയാണ്. ഈ പദ്ധതികളുടെ ഗുണങ്ങളും, നടപ്പാക്കിയ രീതികളും ചെലവുകളും അവ നിയന്ത്രിക്കുന്ന ശക്തികളുടെ നിലപാടുകളും പദ്ധതികൾ തമ്മിലുള്ള പരസ്പര ബന്ധങ്ങളും ജനകീയാസൂത്രണ വികേന്ദ്രീകൃതവികസനപ്രക്രിയകൾക്ക് ആക്കം കൂട്ടുന്നതോ കോട്ടം വരുത്തുന്നതോ ആയിരുന്നുവോയെന്ന് പരിശോധിക്കേണ്ടതാണ്.

### പഠനപ്രക്രിയയുടെയും പഠന സംവിധാനത്തിന്റെയും പരിമിതികൾ

ഏതൊരു വികസനപ്രക്രിയയും ഉദ്ദേശിച്ച ഫലങ്ങൾ തരുന്നതിനും സ്ഥായിയായി മുമ്പോട്ടുപോകുന്നതിനും അനുബന്ധമായ പഠനസംവിധാനങ്ങളും പഠനപ്രക്രിയകളും ആവശ്യമാണ്. കേരളത്തിലെ ജനകീയാസൂ

> **ജനകീയാസൂത്രണ വികേന്ദ്രീകൃതവികസന പ്രക്രിയകൾ വഴി കേരളത്തിലുടനീളം കഴിഞ്ഞ ഏഴുവർഷത്തോളമായി ചെറുതും വലുതുമായ പലതരത്തിലുള്ള ധാരാളം പദ്ധതികൾ നടപ്പിലാക്കികഴിഞ്ഞു എന്നു നമുക്കറിയാം. ഇത്തരം പദ്ധതികളിൽ പങ്കെടുത്തവരുടെയും ഗുണം കിട്ടുന്നവരുടെയും സംഖ്യ വളരെ വലുതാണ്. വളരെയധികം വിഭവങ്ങളും പണവും അദ്ധ്വാനവും മറ്റു ഭൗതികവിഭവങ്ങളും ഈ പദ്ധതികൾക്കായി ചെലവഴിക്കപ്പെട്ടിട്ടുണ്ടെന്നും നമുക്കറിയാം.**

ത്രണ വികസന പ്രക്രിയകൾക്ക് ഇത്തരം പഠന സംവിധാനങ്ങളും പ്രക്രിയകളും പരിപോഷിപ്പിക്കുന്നതിന് അടിസ്ഥാനപരമായി ചില പരിമിതികൾ ഉണ്ടായിരുന്നു.

ഒന്നാമതായി, കേരളത്തിലെ ജനകീയാസൂത്രണ വികേന്ദ്രീകൃത വികസനപ്രക്രിയകളുടെ ദിശ താഴെ നിന്നും മുകളിലേക്കായിരുന്നില്ല, പകരം മുകളിൽ നിന്നും താഴേക്കായിരുന്നു. മുകൾത്തട്ടിലുള്ള സർക്കാർ സംവിധാനങ്ങളും വിദഗ്ധരും ചേർന്നു തയ്യാറാക്കിയ രൂപരേഖയും ആശയങ്ങളും ജനങ്ങളിലേക്ക് വളരെ സംഘടിതമായും ശക്തമായും പകർന്നു കൊടുക്കപ്പെടുകയായിരുന്നു. ജനകീയാസൂത്രണം വഴി സംഘടിപ്പിക്കപ്പെട്ട ജനസമൂഹങ്ങൾ മുഖ്യമായും മുകളിൽ നിന്നുള്ള ആശയങ്ങളും നിർദ്ദേശങ്ങളും സ്വീകരിക്കുന്നവരായി മാറി. ഗ്രാമസഭകൾ വഴിയും മറ്റും സംഘടിപ്പിക്കപ്പെട്ട ജനസമൂഹങ്ങൾ തങ്ങളുടേതായ ചിന്തകളും ആശയങ്ങളും, ആഗ്രഹങ്ങളും, ആവലാതികളും പങ്കുവെച്ചിട്ടുണ്ടെങ്കിലും അവയെല്ലാം തന്നെ മുകളിൽ നിന്നു തയ്യാറാക്കപ്പെട്ടതും നിയന്ത്രിക്കപ്പെട്ടതുമായൊരു ചട്ടക്കൂടിൽ നിന്നുകൊണ്ടായിരുന്നു. ജനകീയാസൂത്രണ വികേന്ദ്രീകരണ വികസന പ്രക്രിയകളുടെ ഉടമസ്ഥാവകാശവും നിയന്ത്രണവും ജനങ്ങളുടെ സംഘടിത രൂപങ്ങളിലേക്ക് ഇനിയും കൈമാറ്റം ചെയ്യപ്പെട്ടിട്ടില്ല. അത്തരമൊരു കൈമാറ്റം നല്ലതാണോ, അല്ലയോ എന്നത് ചർച്ചാവിഷയമാക്കാവുന്നതാണ്. എന്നാൽ ജനകീയാസൂത്രണ വികേന്ദ്രീകൃത വികസന പ്രക്രിയകൾ പൂർണ്ണമാകണമെങ്കിൽ ആ പ്രക്രിയകളിലുള്ള ജനങ്ങളുടെ, പ്രത്യേകിച്ചും സാധാരണക്കാരായ ജനങ്ങളുടെയും, അവരുടെ സംഘടിത സംവിധാനങ്ങളുടെയും പങ്കാളിത്വവും നിയന്ത്രണവും അവകാശവും വർദ്ധിക്കേണ്ടിയിരിക്കുന്നു.

ഏതൊരു പഠന പ്രക്രിയയും മുമ്പോട്ടു പോകണമെങ്കിൽ പുതിയ അറിവുകളും അനുഭവങ്ങളും, ആശയങ്ങളും ശേഖരിക്കുകയും പങ്കുവയ്ക്കുകയും ആവശ്യമായി വേണ്ട മാറ്റങ്ങളോടുകൂടി സ്വീകരിക്കുകയും ചെയ്യേണ്ടതുണ്ട്. ആരൊക്കെയാണ് ജനകീയാസൂത്രണവികേന്ദ്രീകൃത വികസനവുമായി ബന്ധപ്പെട്ട പഠന പ്രക്രിയകളിൽ പങ്കാളികളാകേണ്ടതെന്ന് നോക്കാം. ജനകീയാസൂത്രണ വികേന്ദ്രീകൃത വികസന പ്രക്രിയകളിൽ ഭാഗഭാക്കായവരും ആകേണ്ടിയിരുന്നവരുമായ വിഭാഗങ്ങളെ തന്നെ നേരത്തെ സൂചിപ്പിക്കുകയുണ്ടായല്ലോ. തീർച്ചയായും സാധാരണ ജനങ്ങളുടെ കൂട്ടായ്മകൾവരെ പഠനപ്രക്രിയകളിൽ പങ്കാളികളാകേണ്ടതാണ്. വസ്തു നിഷ്ഠമായി പ്രശ്നങ്ങളെ വിലയിരുത്തുവാനും പുതിയ സമീപനങ്ങളും കാര്യപരിപാടികളും രൂപപ്പെടുത്തുവാനും ഫലപ്രദമായ സംവിധാനങ്ങളും പ്രക്രിയകളും ആവശ്യമാണ്.

പഠന പ്രക്രിയകൾക്ക് പല പങ്കാളികൾ ഉള്ളതുപോലെതന്നെ പലതലങ്ങളും ഉണ്ട്. ഉദാഹരണത്തിന് ജനകീയാസൂത്രണ വികേന്ദ്രീകൃത വികസന പ്രക്രിയകൾക്ക് താഴെപ്പറയുന്ന തലങ്ങൾ കാണാൻ കഴിയും.

1. സംസ്ഥാന ഗവൺമെന്റ് തലം ഇവിടെ പ്രത്യേകിച്ചും നയപരമായ കാര്യങ്ങൾ കൈകാര്യം ചെയ്യുന്നു. 2. ജില്ലാതലം, 3. ബ്ലോക്ക്തലം, 4. പഞ്ചായത്ത് /മുൻസിപ്പാലിറ്റി തലം, 5. ഗ്രാമസഭ/ വാർഡ് തലം, 6. അയൽക്കൂട്ട /സ്വാശ്രയ സംഘടന തലം

വേറൊരു രീതിയിലും, അതായത് ഭാഗഭാക്കാവുന്നവരുടെ അടിസ്ഥാനത്തിൽ നമുക്ക് ഈ തലങ്ങളെ മറ്റൊരു രീതിയിൽ കാണാം.

വിദഗ്ധരുടെ തലം, രാഷ്ട്രീയ പ്രവർത്തകരുടെയും പ്രസ്ഥാനങ്ങളുടെയും തലം, സാമൂഹ്യ പ്രവർത്തകരുടെയും സംഘടനകളുടെയും തലം, ഉദ്യോഗസ്ഥരുടെ തലം, ജനപ്രതിനിധികളുടെ തലം, ഗുണഭോക്താക്കളുടെ തലം, ഗുണഭോക്തരല്ലാത്ത ജനങ്ങളുടെ തലം

ഇവയെ ഇനിയും പല വിഭാഗങ്ങളായും ശ്രേണികളായും തിരിക്കാം. ഉദാഹരണത്തിന് രാഷ്ട്രീയ പ്രസ്ഥാനങ്ങളെടുത്താൽ, ജനകീയാസൂത്രണ വികേന്ദ്രീകൃത വികസന പ്രക്രിയകളെ അനുകൂലിക്കുന്ന രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ തലം, പ്രതികൂലിക്കുന്നവരുടെ തലം , നിസ്സംഗത പുലർത്തുന്നവരുടെ തലം

മുകളിൽപ്പറഞ്ഞ ഓരോ കൂട്ടരുടെയും സംസ്ഥാന, ജില്ല, ബ്ലോക്ക്, പഞ്ചായത്ത്, ഗ്രാമതലങ്ങൾ. ഓരോ തലങ്ങൾക്കും വിഭാഗങ്ങളും ഉള്ളിൽ നിന്നുള്ള പഠനപ്രക്രിയകളും ഉണ്ട്. ഇത്തരം പഠന പ്രക്രിയകൾ മൂന്നു ദിശകളിലേക്ക് നീങ്ങാം.

ഒന്നാമതായി താഴേത്തട്ടുകളിലേക്ക്, രണ്ടാമതായി സമാന്തരമായി , മൂന്നാമതായി മുകളിലേത്തട്ടിലേക്ക് എന്നാൽ ചില വിഭാഗങ്ങൾക്കും തലങ്ങൾക്കും ഉള്ളിൽ നടക്കുന്ന പഠനപ്രക്രിയകൾ പങ്കുവയ്ക്കപ്പെടാതെ നിന്നുപോകാറുണ്ട്. അനേകതലങ്ങളിൽ നടക്കുന്ന, പല ദിശകളിലേക്കു പങ്കുവെയ്ക്കപ്പെടുന്ന, വിവിധ ജനവിഭാഗങ്ങളും അവരുടെ പ്രസ്ഥാനങ്ങളും ഉൾപ്പെട്ട, സങ്കീർണ്ണമായ പ്രക്രിയകളാണ് ജനകീയാസൂത്രണ വികേന്ദ്രീകൃത വികസനവുമായി ബന്ധപ്പെട്ടിട്ടുള്ളത്. ഇത്തരം സങ്കീർണ്ണമായ പ്രക്രിയകളെ പരസ്പരം ബന്ധപ്പെടുത്തി പൊതുവായ അറിവുകളും അനുഭവങ്ങളും കണ്ടെത്താനും, അവയെ അടിസ്ഥാനമാക്കി വികസന തന്ത്രങ്ങളും പദ്ധതികളും ആവിഷ്ക്കരിക്കാനും ഫലപ്രദമായ സംവിധാനങ്ങൾ ഉണ്ടാകേണ്ടതുണ്ട്.

ജനകീയാസൂത്രണ വികസന പ്രക്രിയകൾ വഴിയായി കേരളത്തിലുടനീളം നടപ്പിലാക്കിയിട്ടുള്ള ലക്ഷക്കണക്കിന് പദ്ധതികളിൽ ബഹുഭൂരിപക്ഷവും ഇനിയും കാര്യമായി വിലയിരുത്തപ്പെട്ടിട്ടില്ല. അതുപോലെ ഈ പ്രക്രിയകൾവഴി ഉയർന്നു വന്നിട്ടുള്ള സംഘടിതരൂപങ്ങൾ പ്രത്യേകിച്ചും അയൽക്കൂട്ടങ്ങളും സ്വാശ്രയസംഘടനകളും പഠനവിഷയങ്ങളാകേണ്ടതാണ്. മൊത്തത്തിൽ ജനകീയാസൂത്രണ വികസന പ്രക്രിയയുടെ ഫലങ്ങളും ദോഷങ്ങളും പലതലങ്ങളിലും രീതികളിലും, ആഴത്തിലും വസ്തുനിഷ്ഠമായും വിലയിരുത്തപ്പെടേണ്ടതുണ്ട്. ■



*കർമ്മപഥങ്ങളിൽ പ്രചോദനം*

പ്പോൾ വിങ്ങുന്ന ചുണ്ടുകൾ മന്ത്രിച്ചു. "അച്ചാ, എനിക്കു ജീവിതം മടുത്തു. ഞാനിനി എന്തിനാ ജീവിക്കുന്നത്? എന്നെയും എന്റെ കുഞ്ഞുങ്ങളെയും പണിയെടുത്ത് സംരക്ഷിക്കാൻ എന്റെ കെട്ടിയോനു സാധിക്കുന്നില്ല. ക്യാൻസർ എന്ന കൊലപാതകി സമയം നോക്കി നടക്കുകയാണ്, അവശേഷിക്കുന്ന ഇത്തിരി ശ്വാസത്തെ ഊതിക്കെടുത്താൻ. കടമാണെങ്കിൽ ഒരു മലയോളം പെരുകി ക്കഴിഞ്ഞു. ഇനി പണയപ്പെടുത്താൻ എന്റെ മാനം മാത്രം... ആത്മഹത്യ ചെയ്താലോന്നുപോലും ചിന്തിച്ചിരിക്കുകയാണിവിടെ. അത്രമാത്രം ജീവിതം മടുത്തച്ചാ... ഈ കഷ്ടപ്പാടുകൾക്കിടയിൽ ജീവിക്കാനുള്ള കൊതി തീർന്നച്ചാ... പിന്നെ കുഞ്ഞുങ്ങളെയോർത്തു മാത്രമാ ഇപ്പം അച്ചനെ വിളിക്കുന്നത്. വീണ്ടുമൊരു പൊട്ടിക്കരച്ചിൽ. "കുഞ്ഞേ നീ വിഷമിക്കേണ്ട. എന്തെങ്കിലും ചെയ്യാൻ കഴിയുമോയെന്നു നമുക്കു നോക്കാം. എന്തായാലും നീ അത്യാവശ്യമായി ഇവിടം വരെ വരിക". എം.എസ്.എസ്.എസ്.ലേക്കുള്ള വഴി അച്ചൻ അവർക്കു പറഞ്ഞുകൊടുത്തു. സിസ്റ്ററിനോട് അപരിചിതയായ അവരെക്കുറിച്ചു പറഞ്ഞവർക്കുവേണ്ടി പ്രാർത്ഥനയോടെ കാത്തിരുന്നു. മണിക്കൂറുകൾക്കുശേഷം അവൾ വന്നു, ഒക്കത്തൊരു കുഞ്ഞിനെയുമെടുത്തുകൊണ്ട്. ഒരു കുടുംബത്തിന്റെ കദനകഥകൾ മുഴുവനും ആ മുഖത്തുനിന്ന് വായിച്ചെടുക്കാം. ഡയറക്ടറച്ചൻ അവരെ സ്നേഹപൂർവ്വം സ്വീകരിച്ചു. പ്രാരാബ്ധങ്ങളുടെയും ഒന്നുമില്ലായ്മയുടെയും നൈരാശ്യത്തിന്റെയുമൊക്കെ നീറുന്ന കഥകളുടെ ഭാണ്ഡമവർ അഴിച്ചു വച്ചു. കാർമേഘത്തെക്കണ്ട് നൃത്തം ചവിട്ടുന്ന മയിലിന്റെ സന്തോഷമായിരുന്നു എം.എസ്.എസ്എസിന്റെ പടിവാതിലിറങ്ങിവന്നപ്പോൾ അവളുടെ മുഖത്ത്. മുങ്ങിത്താഴുന്നവന് കൈയെത്തിപ്പിടിക്കാൻ ഒരു വൈക്കോൽത്തുമ്പ് കിട്ടുമ്പോഴുള്ള ആശ്വാസം. ഇന്നവൾ അങ്ങ് വടക്ക് ഒരു യൂണിറ്റിലെ സമർത്ഥയായ ഒരംഗമാണ്.

ഇത് എം.എസ്.എസ്.എസ്. എന്ന സാമൂഹ്യ പ്രവർത്തന കേന്ദ്രം നാലക്ഷരങ്ങളുടെ ചുവരുകൾക്കുള്ളിലൊതുങ്ങാതെ നാലുദിക്കിലും സുവിശേഷം അറിയിച്ച് അനേകരിൽ പ്രത്യാശയുടെയും പ്രതീക്ഷയുടെയും ദൈവരാജ്യം സംസ്ഥാപിക്കുന്നതിൽ അതീവശ്രദ്ധയുള്ള ഒരു സ്ഥാപനം. സഭ അതിന്റെ സ്വഭാവത്തിൽ തന്നെ അപ്പസ്തോലികമാണെന്ന് അതിന്റെ പ്രവർത്തനങ്ങളിലൂടെ തെളിയിക്കുന്ന സ്ഥാപനം. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന വിവിധങ്ങളായ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത് ഈ കൊച്ചു സംഘടനയാണ്. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി.

അനന്തപുരിയുടെ തിക്കും തിരക്കും ക്രമത്തിലധികമുള്ള ഒരു ഭാഗമാണ് പട്ടം-കേശവദാസപുരം റൂട്ട്. ഈ തിരക്കിലും അനുഗ്രഹത്തിന്റെ കുളിർത്തെന്നെലുമായി ഇളം കാറ്റ് സെന്റ് മേരീസ് കോമ്പൗണ്ടിനെ തഴുകിത്തലോടുമ്പോൾ ചരിത്രമുറങ്ങുന്ന സെന്റ് അലോഷ്യസ്



*സാമൂഹിക വികസനത്തിന് മാർഗ്ഗദീപം*

മൈനർ സെമിനാരിയുടെ പഴയ ബ്ലോക്ക് നമ്മെ സാദരം ക്ഷണിക്കുന്നു. ദു:ഖഭാരങ്ങളുടെ ഭാണ്ഡക്കെട്ടഴിച്ച് ഇത്തിരി ശമനം ലഭിക്കുന്നതിനായി ഓരോ ദിവസവും എം.എസ്.എസ്.എസിൽ കയറിയിറങ്ങുന്നവരുടെ കദനകഥകൾ പറയുവാൻ അവിടുത്തെ കുഞ്ഞു മണൽത്തരികൾപോലുമിന്ന് വിങ്ങുകയാണ്. എം.എസ്.എസ്.എസിന്റെ ജനവാതിലുകൾ എപ്പോഴും തുറന്നിട്ടിരിക്കുന്നു. അവശതയും ആലംബവുമുള്ള അനേകർക്ക് പ്രത്യാശയും പ്രതീക്ഷയും നൽകി സ്വന്തം കാലിൽ നിൽക്കാൻ മനുഷ്യനെ പ്രാപ്തനാക്കുന്നതിനായി. സഭയുടെ ആരംഭകാല കേന്ദ്രമിന്ന് മുഖം മിനുക്കുകയാണ്. തൊട്ടടുത്ത ദൈവാലയത്തിലെ പൂജ്യാവശിഷ്ടങ്ങളിൽ നിന്ന് ശക്തിയും ചൈതന്യവും കൈനിറയെ പ്രസാദമായി സ്വീകരിച്ച് കരുത്ത് നേടി ഒരുങ്ങുകയാണ്. അനശ്വര സ്രോതസ്സായ ക്രിസ്തുവിങ്കലേക്ക് എത്താനുള്ള ഒരു ചാലകമായി മാറാൻ...



*ആരോഗ്യ രംഗത്തേയ്ക്ക് നൂതനമായ ചുവടുവയ്പ്*

ദൈവാലയ മണികളുടെ കുളിരും കൊച്ചു സെമിനാരിയിലെ പ്രാർത്ഥനാന്തരീക്ഷവും വിദ്യാക്ഷേത്രത്തിലെ കൊച്ചു ശലഭങ്ങളുടെ വാതോരാത്ത വിശേഷവുമെല്ലാം എം.എസ്.എസ്.എസിനു നവോൻമേഷം നൽകുന്നു. സമയം രാവിലെ 9.30. ശ്രുതിമധുരമായ ഈരടികൾ മുഴങ്ങുന്നു. 'പരിശുദ്ധാത്മാവേ നീയെഴുന്നള്ളി'... ബഹു.സിസ്റ്റർ വി.ഗ്രന്ഥം ഭക്തിപൂർവ്വം തുറന്ന് വായിച്ചു. "വി.മത്തായിയുടെ സുവിശേഷം 25-ാം അധ്യായം 35 മുതലുള്ള വാക്യങ്ങൾ: "എന്തെന്നാൽ, എനിക്കു വിശന്നു, നിങ്ങളെനിക്ക് ഭക്ഷിക്കാൻ തന്നു...." ഇവിടെ എം.എസ്.എസ്.എസിന്റെ പ്രഭാതം തുടങ്ങുന്നു. ഓരോ ദിവസവും ഈശ്വരാനുഗ്രഹത്തിന്റെ മഴവില്ലു വിരിയുന്ന പൊന്നനുഭവങ്ങളാക്കി മാറ്റാൻ കൃപ യാചിച്ചു കൊണ്ട്, ഇന്ന് മുന്നിൽ വരുന്ന നിരാലംബരും നിരാശ്രയരുമായ എല്ലാവരിലും ദൈവത്തിന്റെ മുഖം കാണാനുള്ള ഉൾക്കാഴ്ചയ്ക്കായി പ്രാർത്ഥിച്ചുകൊണ്ട് അവരവരുടെ ഇരിപ്പിടങ്ങളിലേക്ക് പോകുന്നു. ദൗത്യങ്ങളും പ്രതീക്ഷകളുമൊക്കെ സഫലമാക്കി കൊച്ചുകൊച്ചുറവിടങ്ങളായിത്തീരാൻ. ഇവർ എം.എസ്.എസ്.എസിന്റെ പ്രവർത്തകർ. ബഹു. ജോസ് കിഴക്കേടത്തച്ചന്റെ നേതൃത്വത്തിൽ ഇവർ ഉണർന്നു പ്രവർത്തിക്കുന്നു.... അനേകർക്ക് താങ്ങുംതണലുമാകാനായി.

പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രവാചകനും ക്രാന്തദർശിയുമായ മാർ ഈവാനിയോസ് പിതാവ് സമൂഹത്തെ ഉദ്ധരിക്കുന്നതിനായി ചെയ്ത കർമ്മങ്ങളുടെ പിൻബലമാണ് എം.എസ്.എസ്.എസിന്റെ പ്രവർത്തനങ്ങൾക്ക് മുതൽക്കൂട്ട്. അദ്ദേഹം കയറിയിറങ്ങിയ മുറികളിലിരുന്നാണ് പ്രസ്ഥാനത്തിന്റെ ഭാവി പരിപാടികൾ നെയ്യുന്നുവെന്ന് ബഹു. ജോസച്ചൻ പറയുമ്പോൾ സഹപ്രവർത്തകരും അത് അംഗീകരിക്കുന്നു. പ്രയത്നങ്ങളൊന്നും നിഷ്ഫലമായിപ്പോകാൻ ആ പരിശുദ്ധൻ അനുവദിക്കുകയില്ലെന്നവർക്കറിയാം.

മലങ്കരസഭയ്ക്ക് ഭാരതത്തിലും വിദേശത്തുമൊക്കെ ഖ്യാതിയുണ്ടാക്കിയതിൽ നാം അതിയായി കടപ്പെട്ടിരിക്കുന്നത് പുണ്യശ്ലോകനായ അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയോടാണ്. സമൂഹത്തിൽ പരിഷ്ക്കരണ പരിപാടികളുടെ വിത്തുകൾ വാരിവിതറി വികസനത്തിന്റെ പുത്തൻ സ്വപ്നങ്ങൾ രചിച്ച് അവ യാഥാർത്ഥ്യമാക്കാൻ അഭിവന്ദ്യപിതാവിന് സാധിച്ചുവെന്നത് ആർക്കും വിസ്മരിക്കാനാവില്ല.

രംഗം ആർച്ചുബിഷപ്സ് ഹൗസാണ്. അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തന്റെ പച്ചക്കറിത്തോട്ടവും നഴ്സറിയുമൊക്കെ അഥിതികളെ പരിചയപ്പെടുത്തുയാണ്. അഥിതികളെ വിട്ടയച്ചശേഷവും തിരക്കിന്റെ ബഹളം മാത്രം. സഹായം അപേക്ഷിക്കാനായി വന്നവരാണവരിലധികവും. ഒരാശ്വാസവാക്കു പ്രതീക്ഷിച്ചുവരുന്നവർ. എല്ലാവരുടെയും തോളിൽത്തട്ടി സമാശ്വാസിപ്പിച്ചുകൊണ്ട് ആ താപസൻ പറഞ്ഞു. "നമുക്കെന്തെങ്കിലും ചെയ്യാം. വിഷമിക്കേണ്ട. ധൈര്യമായിട്ട് പൊയ്ക്കോള്ളൂ". അതു കേൾക്കുമ്പോൾ രണ്ടായിരം വർഷങ്ങൾക്കു മുൻപ് യേശുനാഥൻ അരുളിച്ചെയ്തതുപോലെ തോന്നും. 'നീ വിശ്വസിച്ചാൽമാത്രം മതി. ദൈവത്തിന്റെ പ്രവർത്തി അവിടെ നിനക്കു കാണാം'. തിരുവനന്തപുരം അതിഭദ്രാസനത്തിൽ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ ധാരാളം നടക്കുന്നുണ്ടെങ്കിലും കൂടുതൽ ക്രിയാത്മകമായി പ്രവർത്തിക്കേണ്ടതിന് ഒരു സൊസൈറ്റിയായി അതിനെ രജിസ്റ്റർ ചെയ്യണമെന്നതിയായ ആഗ്രഹം അദ്ദേഹത്തിനുണ്ടായി. ജപമാല മണികൾ ഓരോന്നോരോന്നായി തീർന്നു കൊണ്ടേയിരുന്നു. അങ്ങനെ 1961-ൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയെന്ന പേരിൽ തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ഔദ്യോഗിക സാമൂഹ്യക്ഷേമ വകുപ്പായി ഇത് രജിസ്റ്റർ ചെയ്യപ്പെട്ടു.

പിന്നീടങ്ങോട്ട് പ്രവർത്തനങ്ങളുടെയും പദ്ധതികളുടെയും വളർച്ചയായിരുന്നു. ധർമ്മ പരിപാടികളായിരുന്നു ആദ്യകാലത്തെങ്കിലും പിന്നീടത് തൊഴിൽ സംരംഭങ്ങളായും അനുദിന ജീവിതത്തെ താങ്ങി നിർത്താനുതകുന്ന കൊച്ചുകൊച്ചു സഹായങ്ങളുടെ കേന്ദ്രമായും സോഷ്യൽ സർവ്വീസ് സൊസൈറ്റി അഭിവൃദ്ധിപ്പെട്ടു. വികസനത്തിനായി ദാഹിച്ച ഒരു ജനതയുടെ സ്വപ്നങ്ങളുടെ സാക്ഷാത്കാരമായിരുന്നു എം.എസ്.എസ്.എസ്. ചെലവുകുറഞ്ഞ ഭവന നിർമ്മാണം, മെത്ത നിർമ്മാണ യൂണിറ്റ്, കോഴി വളർത്തൽ കേന്ദ്രം, മലയൻ കപ്പകൃഷി, ഡയറി യൂണിറ്റുകൾ ഇവയൊക്കെ ആദ്യകാല പ്രവർത്തനങ്ങളായിരുന്നു. ആദ്യകാല പ്രവർത്തന കേന്ദ്രം ആർച്ചുബിഷപ്സ് ഹൗസും അതിനു മുന്നിലെ സോഫിയാ സെന്ററും പിന്നീട് ചാവറ (ഇപ്പോൾ സ്നേഹസദൻ പ്രവർത്തിക്കുന്ന സ്ഥലം) സെന്ററുമൊക്കെയായിരുന്നു. കാലാകാലങ്ങളിൽ മാറിവന്ന ഡയറക്ടർമാർ എം.എസ്.എസ്.



*പുത്തൻ ദിശാബോധം നൽകി പ്രവർത്തന മേഖലകളിൽ ബഹുദൂരം മുന്നോട്ട്*

എസിന്റെ പ്രവർത്തനങ്ങൾക്ക് കൂടുതൽ ദിശാബോധം നൽകി. മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ ഡയറിക്കുറിപ്പുകളിൽ 'നന്ദിയോടെ' എന്ന തലക്കെട്ടിൽ ഈ പേരുകൾ രേഖപ്പെടുത്തിയിരിക്കുന്നു. റവ.ഫാ. ചെറിയാൻ പണിക്കർ, റവ.ഫാ. മാത്യു കടകംപള്ളിൽ, റവ.ഫാ. സാമുവൽ മണ്ണിൽ, റവ.ഫാ. ഫിലിപ്പോസ് തോമസ്, റവ.ഫാ. മാത്യു പള്ളത്തുമറിയിൽ, റവ.ഫാ.ജോർജ്ജ് ജേക്കബ്, റവ.ഫാ.ജോൺ കമ്പാറ, റവ.ഫാ.തോമസ് വട്ടപ്പറമ്പിൽ, റവ.ഫാ. ജോൺ പുത്തൻ വിളയിൽ. എന്നും നന്ദിയോടെ സ്മരിക്കാനും പ്രാർത്ഥിക്കാനുമായി ആ പേജുകൾ ദിവസവും മറിക്കപ്പെടുന്നു.

ഒരു പുത്തൻ സൂര്യോദയം. അരുണോദയത്തിന്റെ ചെങ്കതിരുകൾ അനന്തപുരിയെ ശോഭാമയമാക്കിയപ്പോൾ അതൊരു പുതിയ ചരിത്രത്തിന്റെ പിറവിയായിരുന്നു. മലങ്കര സഭയ്ക്കൊരു പുതിയ അദ്ധ്യക്ഷൻ. ആർച്ചു ബിഷപ്പ് സിറിൽ മാർ ബസേലിയോസ്. ആരും അറിയാത്ത ബത്തേരി പോല്യുള്ള ഒരു ഭൂപ്രദേശത്തെ നാലാളറിയുന്ന ഭൂപ്രദേശമാക്കിയതിൽ അഭിവന്ദ്യ പിതാവിന്റെ കരങ്ങളാണ് പ്രവർത്തിച്ചത്. ശാന്തമായിരുന്നുകൊണ്ട് വലിയ കാര്യങ്ങൾ ചെയ്യുകയും അതിന്റെ വിജയത്തിനായി അജഗണങ്ങളെ ഒരുക്കുകയും ചെയ്യുന്ന ഇടയ ശ്രേഷ്ഠൻ.



*പിന്തുണയും പ്രോത്സാഹനവുമായി*

ചങ്കു പറിച്ചുമാറ്റുന്ന വ്യഥയോടെയാണ് വയനാടൻ ജനത അഭിവന്ദ്യ പിതാവിനെ യാത്രയാക്കിയതെങ്കിൽ ഹൃദയം നിറഞ്ഞ സന്തോഷത്തോടും നിറപുഞ്ചിരിയോടുമാണ് തിരുവനന്തപുരം അതിഭദ്രാസനം തിരുമേനിയെ സ്വീകരിച്ചത്. ഒരു നഷ്ടത്തിന്റെ തീരാദു:ഖത്തിൽ അമർന്നുപോയ അരമന വീണ്ടുമുണർന്നു. തിരുവനന്തപുരത്തിന്റെ മുഖം മാറ്റാൻ ബത്തേരിയിൽ ശ്രേയസിലൂടെ ശ്രേയസുണ്ടാക്കാൻ ശ്രമിച്ചതുപോലെ ഒട്ടനവധികാര്യങ്ങൾ ചെയ്യണമെന്ന് പിതാവിനു തോന്നി. സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾക്ക് പുതിയ മുഖം നൽകാൻ തീരുമാനിച്ചു. അങ്ങനെ കാഴ്ചകളൊക്കെ ഉൾക്കാഴ്ചകളും ദർശനങ്ങളൊക്കെ ദിവ്യദർശനങ്ങളുമാക്കുന്ന അഭിവന്ദ്യപിതാവിന്റെ കാഴ്ചപ്പാടും സാമൂഹ്യദർശനവും പരിചയവും മുതലാക്കി വികേന്ദ്രീകരണ കാഴ്ചപ്പാടോടെ പുതിയ പ്രവർത്തനങ്ങൾക്ക് ഊടും പാവും നെയ്തുതുടങ്ങി.

മനുഷ്യനെ ദൈവിക ജീവൻ പ്രാപിക്കത്തക്കവിധം ഉയരാൻ സഹായിക്കുന്ന അവന്റെ സാദ്ധ്യതകൾക്ക് നിറം പകരുകയായിരുന്നു എം.എസ്.എസ്.എസിന്റെ ദൗത്യം. ഉള്ളിൽ രൂപീകരിച്ച ദർശനങ്ങളെ പ്രചോദിപ്പിക്കാനായി സത്യവും നീതിയും സമത്വവും സ്നേഹവുമൊക്കെ അനേകർക്കു പകർന്നുകൊടുക്കുന്നതിനും അതിനു വെളിച്ചം തൂകുന്ന ഒരു ചിരാതായിത്തീരാനാണുമിതിന്റെ പ്രാർത്ഥന. ഒത്തിരി സ്വപ്നങ്ങളുടെ ചിറകിലേന്തി 25 ഓളം ഓഫീസേഴ്സും 83 ഓളം റിസോഴ്സ് ടീമംഗങ്ങളും ജോസച്ചന് കൂട്ടായി കർമ്മ മണ്ഡലങ്ങളിൽ ക്ഷേമ പ്രവർത്തനങ്ങൾ നടത്തുന്നു.

"എക്സ്ക്യൂസ്മീ സാർ, ഞാൻ തിരുവനന്തപുരം എം.എസ്.എസ്.എസിൽ നിന്നാണ്". കുടുംബശ്രീയുടെ തിരുവനന്തപുരത്തെ ആസ്ഥാനത്ത് ചെന്ന് പരിചയപ്പെടുത്തിയപ്പോൾ മറുപടി ആശ്ചര്യപ്പെടുത്തുന്നതായിരുന്നു. "എം.എസ്.എസ്.എസിന്നാണോ? എന്താണാവശ്യം? ഞങ്ങൾ എന്താണ് ചെയ്തുതരേണ്ടത്? എം.എസ്.എസ്.എസിന്റെ കാര്യങ്ങളിൽ പങ്കെടുക്കാൻ ഞങ്ങൾക്കൊത്തിരി ആഗ്രഹമാണ്". കുശലം ചോദിച്ചുകൊണ്ടിരുന്നപ്പോൾ എം.എസ്.എസ്.എസിനേക്കുറിച്ചവർ മനസ്സിലാക്കിയ കാര്യങ്ങൾ ഇങ്ങോട്ടു പറയാൻ തുടങ്ങി. നാലു ജില്ലകളിലങ്ങോളമിങ്ങോളം വിവിധങ്ങളായ പരിപാടികൾ, പ്രത്യേകിച്ച് ജനശാക്തീകരണത്തിലും സ്ത്രീശാക്തീകരണത്തിലുമടിസ്ഥാനപ്പെടുത്തിയവ, ഒന്നിനൊന്നോടു കിടപിടിക്കുന്ന രണ്ടായിരത്തിലധികം വനിതാസംഘങ്ങൾ, പുരുഷന്മാരെ കൂട്ടിയിണക്കി കൊച്ചുകൊച്ചു കാര്യങ്ങൾ ചെയ്യുന്ന പുരുഷ സംഘങ്ങൾ, പ്രായമായവരെ പാഴ്വസ്തുവായിക്കാണുന്ന സമൂഹത്തിന് മാതൃക കാട്ടി എൺപതിലധികം വരുന്ന വയോജന ഗ്രൂപ്പുകൾ, കുഞ്ഞുങ്ങളുടെ ഭാവനയെയും ചിന്തയെയും വികസിപ്പിക്കാനുതകുന്നതിനായി എൺപതിലധികം ബാലവേദികൾ ഇത്രമാത്രം സജീവ പ്രവർത്തനം ചെയ്യുന്ന ഈ സംഘടനയ്ക്കാവ



ഫാ. ചെറിയാൻ പണിക്കർ



ഫാ. മാത്യു കടകംപള്ളിൽ



ഫാ. സാമുവൽ മണ്ണിൽ



ഫാ. ഫിലിപ്പോസ് തോമസ്





ഫാ. ജോർജ്ജ് ജേക്കബ്



ഫാ. മാത്യു പള്ളത്തുമുറിയിൽ



ഫാ. ജോൺ കമ്പാറ



ഫാ. തോമസ് വട്ടപ്പറമ്പിൽ

# കൈപിടിച്ച് ഉയർത്തിയവർ



ഫാ. ജോൺ പുത്തൻവിളയിൽ

ശ്യമായ എന്തുകാര്യവും ഞങ്ങൾ ചെയ്തു തരാം". കുടുംബശ്രീയിലെ ഉദ്യോഗസ്ഥർക്കു നന്ദിപറഞ്ഞിട്ട് തിരിച്ചിറങ്ങുമ്പോൾ കൂടെയുണ്ടായിരുന്ന മോഹൻസേവ്യർ മറ്റൊരു കണക്കുകൂടിയവതരിപ്പിച്ചു. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും മാറ്റപ്പെട്ട ഏതാണ്ട് നാന്നൂറിലധികം കുടുംബങ്ങളെ എസ്.ഏ.എഫ്.പി. വഴിയായി സഹായിക്കുന്നുണ്ട്. അതുമാത്രമല്ല, കേന്ദ്രഗവൺമെന്റിന്റെ പശ്ചിമഘട്ട വികസനവകുപ്പുമായി സഹകരിച്ച് നീർത്തടവികസന പദ്ധതികൾ, നബാർഡുമായി സഹകരിച്ച് വ്യവസായ സംരംഭകത്വ പരിശീലനങ്ങൾ, സിഡ്ബി, കിൻഫ്രാ ഇവയുമായി ബന്ധപ്പെട്ട് ഒട്ടനവധി വികസന പരിപാടികൾ തുടങ്ങിയവയിലൂടെ സാമൂഹ്യപ്രവർത്തനരംഗത്ത് അറിയപ്പെടുന്ന ഒരു ഗവേഷണ ഏജൻസിയായി മാറിക്കഴിഞ്ഞുവെന്ന കാര്യമോർക്കുമ്പോൾ സന്തോഷത്താൽ മതി മറക്കുകയാണ് ഈ പ്രവർത്തകർ.



*വളർച്ചയുടെ പടവുകളിൽ ബഹുദൂരം മുന്നോട്ടുകൊണ്ടുപോയ കർമ്മസാരഥി*

തിരുവനന്തപുരമെന്ന നഗരത്തിന്റെ തിരക്കുകൾ നഗീനയ്ക്കു പരിചിതമാണ്. ആ തിരക്കിൽ നിന്നകന്ന് എം.എസ്.എസ്.എസിന്റെ പ്രവർത്തന മേഖലകളിൽ ഇത്തിരിനേരം വ്യാപൃതയായപ്പോൾ അവൾക്ക് അതിശയമായി. ക്ലാസ്മുറിയും പുസ്തകങ്ങളും പഠിപ്പിച്ചതിനേക്കാൾ ജീവിതത്തിന്റെ പച്ചയായ യാഥാർത്ഥ്യങ്ങൾ എന്താണെന്നിവരെന്നെ പഠിപ്പിക്കുന്നുവെന്ന്. ഉറക്കം കെടുത്തിയ ചില കാഴ്ചകളെക്കുറിച്ചവൾ സഹതപിച്ച് വിതുമ്പിയപ്പോൾ അറിയാതെയെന്റെ മിഴികളും ഈറനണിഞ്ഞു. അവൾ കണ്ട കാഴ്ചകൾ കഥകളായി പറഞ്ഞപ്പോൾ ബിന്ദുവും ക്രിസ്തുദാസും ഐശ്വര്യയുമൊക്കെ മനസ്സിൽ സമസ്യകൾ തീർക്കുന്നു.

ജീവിതമെന്നാൽ കഷ്ടപ്പാടിന്റെയും ദു:ഖത്തിന്റെ ഭാണ്ഡക്കെട്ടുകൾ ചുമക്കാനായിട്ട് വിധിക്കപ്പെട്ടതാണെന്ന് കരുതുന്ന ചിലർക്കെങ്കിലും ബിന്ദുവിന്റെ ജീവിതം പരിശോധിച്ചാൽ ജീവിതം അങ്ങനെയുള്ളതല്ലായെന്ന് ബോധ്യമാകും. ആപത്തുകളൊക്കെ വിജയപ്രദമായി എങ്ങനെ തരണം ചെയ്യാമെന്നവളുടെ ജീവിതം പഠിപ്പിക്കുന്നുണ്ട്. ഒരു പാവപ്പെട്ട കുടുംബത്തിലായിരുന്നു ബിന്ദുവിന്റെ ജനനം. പക്ഷെ, അപ്പനുമമ്മയ്ക്കും അധികം സന്തോഷിക്കാനിട നൽകാതെ മൂന്നാംവയസ്സിൽ തന്നെ അവൾ പൂർണ്ണമായും തളർവാതത്തിനടിമപ്പെട്ടു. എങ്കിലും അതൊന്നും അവൾ വകവയ്ക്കാതെ പച്ച മണ്ണിൽ അക്ഷരമെഴുതാനായി ശഠിച്ചു. അങ്ങനെ മാതാപിതാക്കളുടെയും സഹോദരന്മാരുടെയും സഹായത്താൽ അവൾ സ്കൂളിൽ പോയിത്തുടങ്ങി. പക്ഷെ, ഒത്തിരി സ്നേഹിച്ച അച്ഛന്റെ അകാല മരണം അവളെയും അവളുടെ കുടുംബത്തെയും ദു:ഖത്തിലാഴ്ത്തി. അപ്പോഴും അവൾ ദൈവത്തെ കുറ്റം പറഞ്ഞില്ല. പത്താം ക്ലാസു കഴിഞ്ഞ് പഠിക്കാൻ സാമ്പത്തിക നില അനുവദിക്കാത്തതിനാൽ പഠനം ഒടുങ്ങുകയും ജീവിതം നാലുമൂലകൾക്കുള്ളിൽ ഒതുങ്ങുകയും ചെയ്തപ്പോഴും കുറ്റം പറയാൻ അവൾ പഴുതുകളന്വേഷിച്ചില്ല. ഈയവസരത്തിലാണ് ചടയമംഗലത്തെ ബെത്സെയ്ദാ റീഹാബിലിറ്റേഷൻ സെന്ററിലൂടെ എം.എസ്.എസ്.എസ്. ബിന്ദുവിന്റെ രക്ഷയ്ക്കെത്തുന്നത്. ഉടൻതന്നെ എം.എസ്.എസ്.എസ്. ബിന്ദുവിന് ഓപ്പറേഷൻ തീരുമാനിച്ചു. അത്ഭുതമെന്ന് പറയട്ടെ അതിശയിപ്പിക്കുന്ന പുരോഗതിയാണവളിൽ ദർശിച്ചത്. ഇന്നവൾക്ക് ക്രച്ചസ് ഉപയോഗിച്ച് നടക്കാൻ ബുദ്ധിമുട്ടില്ല. ബുദ്ധിമുട്ടുകളെയെല്ലാം അതിജീവിച്ച് സാമ്പത്തികമായും ആരോഗ്യപരമായും മെച്ചപ്പെട്ടുവരികയാണ് ഈ കൊച്ചു മുത്ത്. എം.എസ്.എസ്.എസിൽ നിന്നു ലഭിച്ച പരിശീലനത്തിന്റെ ഫലമായി പൂവുണ്ടാക്കിയും, എംബ്രോയിഡറി ചെയ്തും ബെത്സെയ്ദായിൽ കഴിയുമ്പോൾ സന്തോഷത്തോടെയവൾ പറയുന്നു. എന്നേക്കാൾ വൈകല്യമുള്ള അനേകരിവിടെക്കഴിയുമ്പോൾ എനിക്ക് പരാതിപ്പെടാൻ അവകാശമില്ല. തികച്ചും പക്വമായ ഉത്തരം. എം.എസ്.എസ്.എസി.ൽ നിന്നു ലഭിച്ച സഹായത്താലിന്നവൾ അനേകർക്ക് വഴികാട്ടിയാണ്.

ഇതുപോലെ വിജയത്തിന്റെ നൂറുനൂറു കഥകൾ പറയുവാൻ വ്യക്തികളും സംഘങ്ങളും ആവേശത്തോടെ നില്ക്കുകയാണ്. ചെമ്പൂരിനടുത്ത് വട്ടപ്പറമ്പിൽ ഒരു സംഘത്തിലെ 18 സ്ത്രീകൾക്ക് ഒരുമിച്ചു കൂടുവാനുള്ള സൗകര്യം പുരുഷ മേധാവിത്വ സമീപനങ്ങൾ കാരണം നിഷേധിക്കപ്പെട്ടപ്പോൾ അവർ വെറുതെയിരുന്നില്ല. സംഘത്തിന്റെ ഡയറക്ടറച്ചന്റെ സഹായത്തോടെ സംഘത്തിന് സ്വന്തമായി ഒരു കെട്ടിടം സ്ഥാപിക്കുവാൻ അവർ മുന്നോട്ടിറങ്ങി. ശൂന്യതയിൽ നിന്നും അവർ തുടങ്ങി. വസ്തുവാങ്ങി. വിശാലമായ ഒരു മുറിക്ക് അടിസ്ഥാനമിട്ടു. ചുടകട്ട, സിമന്റ് ഇവ വാങ്ങി. ആറ്റിൽ നിന്നും മണൽ വാരി. മേൽക്കൂരയ്ക്കുവേണ്ടി തെങ്ങ് വാങ്ങി തടിമില്ലിൽ കൊണ്ടുപോയി. അങ്ങനെ പുരുഷന്മാർ ചെയ്തു ശീലിച്ച ജോലികളെല്ലാം അവർ ചെയ്തു. ഒടുവിൽ എം.എസ്.എസ്.എസിന്റെ കേന്ദ്രത്തിൽ നിന്നും കിട്ടിയ സഹായം

കൂടി ആയപ്പോൾ പണി പൂർത്തിയായി. അവരുടെ മുഖത്തെ ആത്മസംതൃപ്തി പറഞ്ഞറിയിക്കുവാൻ ആർക്ക് സാധിക്കും? ഒത്തിരി സ്വപ്നങ്ങളുടെ ശലഭങ്ങൾ പറക്കുന്ന കൊച്ചു കൊച്ചു സൗധങ്ങളുമായി ഒരു സ്വയം തൊഴിൽ യൂണിറ്റിനുള്ള പരിപാടികൾ അവർ തുടങ്ങിക്കഴിഞ്ഞു.

ചെറിയ കാര്യങ്ങളിലൂടെ വൻകാര്യങ്ങളൊക്കെ ചെയ്യാൻ കഴിയുമെന്ന് എം.എസ്.എസ്.എസിന്റെ കൊച്ചു സംഘങ്ങൾക്കു സാധിക്കുമെന്ന് മനസ്സിലാക്കുമ്പോൾ അറിവും വിവേകവുമുള്ള നമ്മൾ നമ്മുടെ സാദ്ധ്യതകളൊക്കെ ഇല്ലാതാക്കുകയല്ലേ എന്നോർത്ത് ദുഃഖഭാരത്താൽ അറിയാതെ തലകുനിക്കുന്നു. ആങ്ങമുഴിയിലെ വൽസമ്മയും പ്രാവച്ചമ്പലത്തെ എൽസിക്കുട്ടിയുമൊക്കെ അതാണു പഠിപ്പിക്കുന്നത്. അടുക്കളയിൽ പുകയുടെ നീറ്റലും ജീവിതത്തിന്റെ ദുഃഖവും പേറി ജീവിച്ചിരുന്ന സോദരിമാർ ഇന്നരങ്ങത്തേക്കു കടന്നു വന്നിരിക്കുന്നു. അടുക്കള മാത്രമല്ല തങ്ങളുടെ കയ്യിലൊതുങ്ങുന്നതെന്നവർ തെളിയിച്ചു കഴിഞ്ഞു. നിമിഷാർത്ഥങ്ങൾക്കുള്ളിൽ മുൻപിലിരിക്കുന്ന കൊച്ചു യന്ത്രത്തിലൂടെ ലോകത്തെ അടുത്തറിയാൻ സഹായിക്കുന്ന 'മൗസും, തങ്ങൾക്കു വഴങ്ങുമെന്നവർ തെളിയിച്ചു കഴിഞ്ഞു. കാലം നമ്രശിരസ്കരാകുന്നു ഇവർക്കു മുന്നിൽ. "ഇനിയും ഒത്തിരി ഞങ്ങൾക്കു നേടാനുണ്ട്. സ്ത്രീകളെ ഇല്ലാതാക്കുന്ന സ്ത്രീധനം പോലെയുള്ള സാമൂഹ്യ വ്യവസ്ഥകൾക്കെതിരെ പോരാടാൻ ഞങ്ങൾക്ക് കരുത്തു ലഭിച്ചത് എം.എസ്.എസ്.എസിൽ നിന്നാണ്. ഇവരുടെ ചർച്ചകളിൽ ബുഷും കെറിയും വീരപ്പനും സ്ത്രീപീഡനവും കരിമണലും കാഴ്ചയും നാട്ടുരാജാവുമൊക്കെ കടന്നു വരുന്നു. ഞങ്ങൾ നന്ദിയുള്ളവരാണ്. ഇതുകേൾക്കുമ്പോൾ ജോസച്ചൻ ദൈവത്തിനു നന്ദി പറയുന്നു. ഇത്ര തീക്ഷ്ണതയോടെ പ്രവർത്തിക്കാൻ ആയുരാരോഗ്യം തന്നതിന്. ഒരു വൈദികനാകാൻ വിളിക്കപ്പെട്ടതിന്.

ഇത് എം.എസ്.എസ്.എസിന്റെ പുതിയ കെട്ടിടം. പേര് സ്രോതസ് - ഉറവിടമെന്നർത്ഥം. അതെ. നിത്യജീവന്റെ ഉറവിടത്തിലേക്ക് അനേകരെ എത്തിക്കാനായി വിളി സ്വീകരിക്കപ്പെട്ട മറ്റൊരു സ്രോതസ്. ഇവിടെ കിനാവുകളൊക്കെ യാഥാർത്ഥ്യമാകുന്നു. ഇവിടെ വിരിയുന്ന സ്വപ്നങ്ങൾക്ക് മാരിവില്ലിന്റെ ഏഴഴകാണ്. വന്ന വഴികളൊന്നും മറക്കില്ല ഞങ്ങൾ. പുതിയ കെട്ടിടത്തിന്റെ പൂമുഖ വാതിലിൽ നിൽക്കുമ്പോൾ പഴയ കെട്ടിടത്തിന്റെ സ്മൃതികൾ ഞങ്ങൾക്കു ശക്തിപകരുന്നെന്ന് എം.എസ്.എസ്.എസ്. പ്രവർത്തകർ പറയുമ്പോൾ ജോസച്ചനും തലകുലുക്കുന്നു. സമയം നാലര മണി. ജോസച്ചനും സംഘാംഗങ്ങളും ദൈവത്തിനു നന്ദി പറയുകയാണ്. പകൽ മുഴുവനും നിന്റെ കാരുണ്യത്തിൽ ഞങ്ങളെ ഭാഗഭാഗാക്കിയതിൽ, നിന്റെ മുഖം അനേകരിൽ ദർശിക്കാൻ ഭാഗ്യം തന്നതിന്. നിറപുഞ്ചിരിയോടെ നാളെക്കാണാമെന്നു പറഞ്ഞ് എല്ലാവരും പിരിഞ്ഞു. 'ഇസ്രായേലിൻ നാഥനായി വാഴുമേക ദൈവം.....' ജോസച്ചന്റെ മൊബൈൽ ഫോണിലെ റിംഗ് ടോൺ. അച്ചന്റെ ശാന്ത സ്വരം. അതെ എം.എസ്.എസ്.എസ്.തന്നെ. ആരാണു വിളിക്കുന്നത്?..... നിങ്ങൾ ധൈര്യമായിരിക്കൂന്നേ. ഉവ്വ്. ഒരു ആറുമണിക്ക് മുമ്പ് നിങ്ങൾ ഓഫീസിലെത്തുക. ഞാനിവിടെക്കാണും. ശരി. സമാധാനമായിരിക്കൂ."

## വൈവിധ്യമാർന്ന കർമ്മമേഖലകൾ



അച്ചൻ ഫോൺ ഓഫ് ചെയ്തിട്ട് പുതിയ കെട്ടിടത്തിന്നരികിലേക്കു പോയി. അനേകരെ ശ്രേയസുള്ളവരാക്കി മാറ്റുന്ന സ്രോതസിന്റെ മുന്നിലേക്ക്. അതെ ഇത് സ്രോതസ്. അശരണർക്കും പ്രതീക്ഷയറ്റവർക്കുമൊക്കെ പ്രത്യാശ നൽകി ജീവിതം വിലപ്പെട്ടതാണെന്ന ബോധ്യം നൽകുന്ന സ്രോതസ്. മനുഷ്യരെ ദൈവിക ജീവനോളം ഉയരുവാൻ സഹായിക്കുന്ന സ്രോതസ്. ശരിയാണ് സുഹൃത്തേ, മലങ്കരസഭയുടെ ശ്രേയസ്സാണ് ഈ സ്രോതസ്സ് ■

## കാര്യവിചാരം

ഡോ. എബ്രഹാം ജോസഫ്

# പേക്കിനാകൂത്തിനിടയിൽ ഒരു പിറന്നാൾ സമ്മാനം

**കേ**രളം എന്നു കേട്ടാൽ അഭിമാനപൂരിതമാകണം അന്തരംഗം എന്ന് വള്ളത്തോൾ പാടിയിട്ട് നാളേറെയായി. ഇന്ന് കേരളമെന്ന് കേട്ടാൽ റിമോട്ടിൽ തൊട്ട് അതിശീഘ്രം ചാനൽ മാറ്റണം എന്ന് പാടേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ അമ്മപെങ്ങന്മാരുടെയും കുട്ടികളുടെയും മുന്നിലിരുന്ന് പെൺവാണിഭം, സ്ത്രീപീഡനം, സ്വവർഗ്ഗരതി തുടങ്ങിയവ കേൾക്കേണ്ടിവരും.

കഴിഞ്ഞ കുറേ നാളായി വാർത്തകൾ ഉൾപ്പെടെയുള്ള ഏതു പരിപാടിയിലും ഒരു നിയന്ത്രണവുമില്ലാതെ 'അഡൽറ്റ് കോന്റന്റ്' കടന്നുവരുന്നു. വളരെ വിസ്തരിച്ചുള്ള വിവരണങ്ങളും യാതൊരു ഉളുപ്പുമില്ലാത്ത കുമ്പസാരങ്ങളും പ്രസ്താവനകളും പത്രങ്ങളിൽ നിറയുന്നു. ലൈംഗിക അരാജകത്വത്തിൽ നിന്ന് കേരളത്തെ രക്ഷിക്കാൻ സഭയും സാമൂഹ്യ പരിഷ്ക്കർത്താക്കളും ഒരു നൂറ്റാണ്ടുകൊണ്ട് നേടിയതെല്ലാം തകർക്കുന്ന മട്ടിലാണ് കാര്യങ്ങളുടെ പോക്ക്.

മലയാളിയുടെ ഇരട്ടത്താപ്പിന്റെ പാരമ്യമാണ് മാധ്യമങ്ങളിൽ ഇന്ന് കാണുന്ന വിഴുപ്പലക്കൽ. കലയുടെ പേരിൽ, ആവിഷ്ക്കാര സ്വാതന്ത്ര്യത്തിന്റെ പേരിൽ അശ്ലീലവും അഴിഞ്ഞാട്ടവും അവയവ പ്രദർശനവും വിളമ്പുന്ന മാധ്യമങ്ങൾ തന്നെ സദാചാരത്തിന്റെ പുത്തൻ കാവൽ മാലാഖമാരാകുന്നു എന്നത് വിചിത്രമാണ്. ലൈംഗിക അപവാദങ്ങൾ പരമ്പരയായി പ്രസിദ്ധീകരിക്കുന്നതിന് യാതൊരു സാമൂഹ്യ പരിഷ്ക്കരണ ഉദ്ദേശ്യവും ഇല്ല. വായനക്കാരനെയും പ്രേക്ഷകനെയും പിടിച്ചുകെട്ടാനുള്ള പാശങ്ങൾ മാത്രമാണവ. ഇതിന് രണ്ട് ഫലങ്ങൾ ഉണ്ട്. ഒന്ന് അശ്ലീല സാഹിത്യത്തിന് പൊതുവേദിയിൽ ഒരിടംകിട്ടുന്നു. രണ്ട്, നിരന്തരമായുള്ള അപവാദപ്രചരണം കൊണ്ട് എല്ലാവരും ഒരു തരത്തിൽ സദാചാര വിമുക്തരാകുന്നു. തങ്ങൾമാത്രമല്ല നെറികെട്ടവർ, മാന്യമഹാജനങ്ങൾ എല്ലാവരും ഒന്നുപോലെയാണ് എന്ന വിശ്വാസം വളരുന്നു. തെറ്റുചെയ്യുന്നവൻ പിടിക്കപ്പെടുമെന്ന സന്ദേശമല്ല ഇവിടെ പ്രചരിക്കുന്നത്. മറിച്ച് എല്ലാവരും ചെയ്യുന്നത് ചെയ്യുന്നതിൽ എന്താണിത്ര ആശ്ചര്യം എന്ന ചിന്തയാണ് ഉയരുന്നത്.

കഴിഞ്ഞ ഒരു മാസത്തെ തലക്കെട്ടുകൾ ഒന്നോടിച്ചു വായിച്ചാൽ കേരളമെന്ന നാടിന് എന്തു മാത്രം അപഖ്യാതി ഉണ്ടായി എന്നു മനസ്സിലാക്കാം. കിളിരൂർ ദുരന്തകഥയിലെ വി.ഐ.പി., ഐസ്ക്രീമിൽ വഴുതി വീഴുന്ന മന്ത്രി, അനാശാസ്യത്തിന് പിടിക്കപ്പെടുന്ന ഡോക്ടർ, ഹവാലയിൽ ഒഴുകിയെത്തുന്ന വിഷസമ്പാദ്യം, ഭയന്നോടുന്ന സംരംഭകരും വിദേശ നിക്ഷേപകരും, വൈസ്ചാൻസലറെ മർദ്ദിച്ചവശരാക്കുന്ന വിദ്യാർത്ഥിപ്പട, വർദ്ധിച്ചുവരുന്ന



ആത്മഹത്യകൾ, നഗരങ്ങളിൽ വളരുന്ന മാഫിയ സംഘങ്ങൾ, സാമുദായിക സംഘട്ടനങ്ങൾ...

ഇങ്ങനെ നാടിനെക്കുറിച്ചുള്ള വ്യഥ വർദ്ധിച്ചുവരുമ്പോഴാണ് ഒരു രജത രേഖയുടെ വാഗ്ദാനവുമായി ഒരു പറ്റം ചെറുപ്പക്കാർ ഡൽഹിയിലേക്ക് നമ്മുടെ മണ്ണിൽനിന്ന് യാത്രയായത്. അവരുടെ ലക്ഷ്യം ഫുട്ബോൾ കളിയിൽ കേരളത്തിന്റെ ഒന്നാം സ്ഥാനം തിരിച്ചുപിടിക്കുക എന്നതായിരുന്നു. ആശംസാഗാനങ്ങളോ മനംമയക്കുന്ന പരസ്യപ്രചാരണങ്ങളോ ഇല്ലാതെ അവർ മുഷിച്ചിലിന്റെ രണ്ടുദിനം തീവണ്ടിയിൽ കഴിച്ചുകൂട്ടിയശേഷം ഡൽഹിയുടെ തണുപ്പിൽ ചെന്നിറങ്ങി.

കാലാവസ്ഥയുടെ ശൈത്യത്തേക്കാൾ സഹജീവികളുടെ ഉഷ്മളതക്കുറവാണ് അവരെ കൂടുതൽ ബാധിച്ചത്. അവഗണനയിലും പതറാതെ കൈവരിച്ച ആദ്യനേട്ടങ്ങൾ അവരെ ജനശ്രദ്ധയുടെ തിരുമുറ്റത്തെത്തിച്ചു. ആഹാരവും താമസ സൗകര്യവും മെച്ചപ്പെട്ടപ്പോൾ ടീമിന്റെ പ്രകടനം കൂടുതൽ മെച്ചപ്പെട്ടു. ഡൽഹിയിലുള്ള പ്രമുഖരും പ്രശസ്തരുമായ മലയാളികൾ അവരെത്തേടിയെത്തി. ഗ്യാലറികളിൽ കേരളത്തിന്റെ ആരാധകർ കളിക്കാർക്ക് ആവേശം പകർന്നു.

കേരളപ്പിറവി ദിനാചരണത്തിന്റെ തലേന്ന് നടന്ന ആവേശകരമായ ഫൈനലിൽ കരുത്തരായ പഞ്ചാബിനോട് കടുത്ത പോരാട്ടത്തിൽ നമ്മുടെ ചുണക്കുട്ടികൾ ഏർപ്പെട്ടു. ഒരു നാടാകെ പ്രാർത്ഥനയിൽ അവരോടൊപ്പം കൂടി. ആദ്യ ഗോളിന്റെ ആഹ്ലാദവും സമനിലയുടെ തിരിച്ചടിയും മറുപക്ഷത്തിന്റെ മുന്നേറ്റവും വീണ്ടും സമനിലയുടെ സമാധാനവും മലയാളി മനസ്സിനെ മാറി മാറി ഗ്രസിച്ചു. അധികസമയത്തിലേക്ക് കളി നീണ്ടപ്പോൾ കേരളം ശ്വാസം പിടിച്ചിരുന്നു. ക്യാപ്റ്റന്റെ അവസാന നിമിഷങ്ങളിലെ മാന്ത്രിക ഗോൾ കേരളത്തിനുകിട്ടിയ ഏറ്റവും ഹൃദ്യമായ പിറന്നാൾ സമ്മാനമായി.

**മായാത്ത ചിത്രങ്ങൾ**

ലക്ഷക്കണക്കിന് ടെലിവിഷൻ പ്രക്ഷകരുടെ മുമ്പിൽ ആ സുദിനം ഉയർത്തിയ മായാത്ത ചില ചിത്രങ്ങളുണ്ട്. സാമ്പത്തിക ഞെരുക്കത്തിലും കുതിച്ചുയരാനുള്ള നമ്മുടെ യുവാക്കളുടെ കഴിവ്. കോച്ച് പീതാംബരനും ക്യാപ്റ്റൻ ഇഗ്നേഷ്യസും കൂടുതൽ ഗോൾ നേടിയ അബ്ദുൾ നൗഷാദും മൂന്നു സമുദായങ്ങളിൽ നിന്നുള്ളവർ. ഒരുമിച്ചു മുന്നേറുന്ന കേരള ടീമിന്റെ മതനിരപേക്ഷ സ്വഭാവം നാടിന്റെ തന്നെ സ്വഭാവമാണ്. മൂന്ന് നാമങ്ങളിൽ സർവ്വശക്തനെ വിളിക്കുന്ന ഒരു പ്രദേശത്തെ ഒന്നിപ്പിക്കുന്ന പൊതുവായ സ്വപ്നം പൂവണിയുന്നു.

പിന്നെയുമുണ്ട് ചില ചിത്രങ്ങൾ. യേശുദേവന്റെ ചിത്രത്തിന് താഴെ ടി.വി.സെറ്റിനുമുന്നിൽ കൂടിയ ഇഗ്നേഷ്യസിന്റെ കുടുംബം. കളി അധികസമയത്തേക്ക് കടന്നപ്പോൾ മുറിയടച്ചിരുന്ന് പ്രാർത്ഥിച്ച അദ്ദേഹത്തിന്റെ അമ്മ. കൂടുതൽ ഗോളുകൾ നേടിയ നൗഷാദിന്റെ വാക്കുകളിലെ സ്പോർട്സ്മാൻ സ്പിരിറ്റ്. മാധ്യമപ്രവർത്തകരുടെ ശരാശരി ചോദ്യങ്ങൾക്ക് പക്വതയോടെ മറുപടി നൽകുന്ന കളിക്കാർ. ഫുട്ബോൾ പ്രേമികളായ കുട്ടികൾക്ക് ഒരു അവധി ദിവസം നൽകാൻ മുഖ്യമന്ത്രിയോട് അഭ്യർത്ഥിക്കുന്ന ക്യാപ്റ്റൻ. ജയത്തിലും തോൽവിയിലും ഈശ്വര നിശ്ചയം കാണുന്ന യുവാക്കൾ!

അങ്ങനെ മലയാളി മനസ്സിന്റെ കൈപ്പും കമർപ്പും മറക്കാൻ സഹായിച്ച ആ ചെറുപ്പക്കാരുടെ മാധുര്യമുള്ള വാക്കുകളിൽ ഒന്ന് രണ്ട് മണിക്കൂറുകൾ പോയതേയറിഞ്ഞില്ല. അപ്പോഴേക്കും അതാവരുന്നു മാധ്യമ സ്ഥാപനങ്ങളിലേക്ക് ഇരച്ചു കയറുന്ന ഗുണ്ടാസംഘങ്ങൾ, മന്ത്രിയുടെ രാജി ആവശ്യപ്പെട്ടുകൊണ്ടുള്ള ആക്രോശങ്ങൾ, നമ്മുടെ ഉറക്കം കെടുത്തുന്ന പേക്കോലങ്ങളുടെ പേക്കിനാകൂത്തുകൾ. നമ്മുടെ വിധി എന്നല്ലാതെ എന്തു പറയാൻ ■

## സുവിശേഷം

ജെ.പി.

# നിരന്തരം നവീകരിക്കപ്പെടേണ്ട ആലയം

യേശുവിനെ രോഷാകുലനായി നാം ഒരു പ്രാവശ്യമേ വിശുദ്ധഗ്രന്ഥത്തിൽ കാണുന്നുള്ളൂ. അത് ദൈവാലയ ശുദ്ധീകരണത്തിന്റെ സംഭവത്തിലാണ് (യോഹ. 2:1322). എന്തുകൊണ്ടാണ് യേശു കോപാവേശനായി, കയറുകൊണ്ട് ചമ്മട്ടിയുണ്ടാക്കി കച്ചവടക്കാരെയും, നാണയമാറ്റക്കാരെയും ദൈവാലയത്തിൽ നിന്നു പുറത്താക്കിയത്? ജെറുസലേം ദൈവാലയത്തിന്റെ രൂപകല്പന അനുസരിച്ച്, ദൈവാലയത്തിന്റെ എറ്റവും പുറമേയുള്ള ഭാഗം യഹൂദമതം സ്വീകരിക്കാൻ ആഗ്രഹിക്കുന്ന വിജാതീയർക്കു വേണ്ടി മാറ്റിവച്ചിരിക്കുന്നതാണ്. യഹോവയെ അറിയാൻ ആഗ്രഹിച്ചു വരുന്ന വിജാതീയർക്കു പ്രാർത്ഥിക്കാനുള്ള സ്ഥലമത്രേ അത്. പണ്ഡിതന്മാരുടെ അഭിപ്രായപ്രകാരം പ്രസ്തുത സ്ഥലത്താണ് വിശുദ്ധഗ്രന്ഥത്തിൽ പറയുന്ന കച്ചവടവും നാണയമാറ്റവും നടന്നിരുന്നത്. ഒന്നാമതായി ദൈവാലയത്തിന്റെ വിശുദ്ധിക്ക് ചേരുന്നതായിരുന്നില്ല ഈ ക്രയവിക്രയം. രണ്ടാമതായി, യഹോവയായ ദൈവം വിജാതീയർക്ക് കല്പിച്ചു കൊടുത്ത അവകാശമാണ് കച്ചവടക്കാരായ യഹൂദർ ദൈവാലയ അധികാരികളുടെ ഒത്താശയോടെ കൈവശപ്പെടുത്തിയിരിക്കുന്നത്. യേശുവിന്റെ രോഷം ദൈവാലയത്തിന്റെ വിശുദ്ധി നഷ്ടപ്പെടുത്തിയവർക്ക് എതിരേയായിരുന്നു; യഹോവയുടെ പക്കലേക്കു തിരിയുവാൻ ആഗ്രഹിച്ച വിജാതീയരുടെ അന്യമായ അവകാശത്തിന്റെ പേരിലായിരുന്നു. അതെ, വിശ്വാസത്തിന്റെയും, മതത്തിന്റെയും നിഴലിൽ ധനസമ്പാദനം ലക്ഷ്യമാക്കിയവർക്കെതിരെ ആയിരുന്നു യേശുവിന്റെ വിട്ടുവീഴ്ചയില്ലാത്ത പ്രതികരണം. വിശ്വാസവും ആദ്ധ്യാത്മികതയും നാമമാത്രമാക്കുകയും അനുഷ്ഠാനങ്ങളെയും ആചാരങ്ങളെയും ആഘോഷങ്ങളെയും വിഗ്രഹവത്ക്കരിക്കുകയും ചെയ്യുന്നവർക്കെതിരെ യേശു എങ്ങനെ പ്രതികരിക്കാതിരിക്കും? ഭക്തിയും ആരാധനാമനോഭാവവുമില്ലാത്ത കർമ്മവിധികളെയും പ്രകടനങ്ങളെയും ദൈവം എങ്ങനെ സ്വീകരിക്കും? സമകാലീന മതജീവിതത്തിലേക്കും വിമർശനങ്ങൾ അയയ്ക്കുന്നതത്രേ യേശുവിന്റെ നടപടി. അപ്പസ്തോലൻ പൗലോസ് എഴുതിയിരിക്കുന്നതുപോലെ 'ദൈവഭക്തി ധനലാഭത്തിനുള്ള മാർഗ്ഗമാണെന്നു കരുതുന്നവരായ മനുഷ്യർ' (1 തിമോ. 6:5) ഇന്നുമില്ലേ? യേശു ഇന്ന് നമ്മുടെ ഇടയിലും ചമ്മട്ടിയുമായി ദേവാലയവിശുദ്ധീകരണത്തിന് സന്നിഹിതനാണെന്നു നാം വിശ്വസിക്കേണ്ടിയിരിക്കുന്നു.

എന്തുകൊണ്ടാണ് വി.യോഹന്നാൻ, സുവിശേഷകൻ ദൈവാലയ ശുദ്ധീകരണം യേശുവിന്റെ പരസ്യജീവിതത്തിന്റെ ആരംഭത്തിൽതന്നെ നൽകിയിരിക്കുന്നത്? ഇതരസുവിശേഷങ്ങളിൽ യേശുവിന്റെ പരസ്യജീവിതത്തിന്റെ അവസാനഭാഗത്തോട് ചേർന്നാണ് ഈ സംഭവം നാം കാണുക (മത്താ. 21:12–13); മർക്കോ. 11:157; ലൂക്കോ. 19:45–46). യഹൂദന്മാരുടെ വിശ്വാസപ്രകാരം മിശിഹായുടെ സുപ്രധാനമായ ദൗത്യങ്ങളിൽ ഒന്നാണ് യഥാർത്ഥമായ ആരാധനയുടെ പുനഃസ്ഥാപനം. അത് ദൈവാലയത്തിന്റെ നവീകരണത്തിൽ തുടങ്ങി ആരാധനയിൽ എത്തിച്ചേരേണ്ടതാണ്. ഇതിനത്രേ യേശു ദൈവാലയ ശുദ്ധീകരണത്തിൽ ആരംഭം കുറിച്ചത്. യേശുവിന്റെ വാക്കുകൾ അവിടുത്തെ ഉദ്ദേശം വ്യക്തമാക്കുന്നില്ലേ ? "എന്റെ പിതാവിന്റെ ആലയം നിങ്ങൾ കച്ചവട സ്ഥലമാക്കരുത് ". യേശുവിന്റെ ദൈവാലയശുദ്ധീകരണപ്രവൃത്തി കണ്ടപ്പോൾ ശിഷ്യന്മാർ അനുസ്മരിച്ചത് വിശുദ്ധഗ്രന്ഥത്തിലെ വചനം തന്നെയാണ്. " അവിടുത്തെ ആലയത്തെക്കുറിച്ചുള്ള തീക്ഷ്ണത എന്നെ വിഴുങ്ങിക്കളയും". വിശുദ്ധഗ്രന്ഥം നൽകുന്ന കാഴ്ചപ്പാട് അനുസരിച്ച് ജീവിതത്തിന്റെ സമസ്തനവീകരണവും ആരംഭിക്കേണ്ടത് ദൈവത്തോടുള്ള യഥാർത്ഥമായ ബന്ധത്തിലും ആരാധനയിലുമാണ്. രക്ഷകനും മിശിഹായുമായുള്ള യേശു ദൈവാലയ ശുദ്ധീകരണത്തിലൂടെ ജീവിതത്തിന്റെ തന്നെ പുനഃക്രമീകരണത്തിനും നവീകരണത്തിനുമുള്ള ആരംഭമാണ് കുറിക്കുക.

മലങ്കരസഭയുടെ ആരാധനക്രമം അനുസരിച്ച് ഈ സുവിശേഷഭാഗം ഹൂദോസ് ഈത്തോ ഞായറാഴ്ചയാണ് വായനയ്ക്കും ധ്യാനത്തിനുമായി നൽകപ്പെട്ടിരിക്കുന്നത്. സഭയുടെ നവീകരണത്തിന്റെ ദിനമത്രേ ഹൂദോ

സ് ഈത്തോ. സഭ നിരന്തരം നവീകരിക്കപ്പെടേണ്ടതും പുതുക്കപ്പെടേണ്ടതുമാണ്. അപ്പോഴാണ് ദൈവത്തിന് യഥാർത്ഥമായ ആരാധന അർപ്പിക്കാനും തദ്വാരാ ദൈവികപ്രവൃത്തികൾക്ക് സാക്ഷ്യം നൽകാനും അവൾ പ്രാപ്തയാകുക. സകല മനുഷ്യരേയും ദൈവത്തിങ്കലേക്കു നയിക്കാനുള്ള രക്ഷയുടെ അടയാളവും ഉപകരണവുമാണല്ലോ സഭ.

എന്താണ് ജീവിതബന്ധിയായി ഈ സുവിശേഷഭാഗം വിശ്വാസികൾക്കും സഭാകൂട്ടായ്മയ്ക്കും നൽകുന്ന സന്ദേശം? ഒരു ഗ്രാമത്തിലോ നഗരത്തിലോ സഭയുടെ സാന്നിദ്ധ്യം ഇടവക കൂട്ടായ്മയിലൂടെയാണ് എല്ലാവരും അറിയുക. യേശുവിനെ എല്ലാവർക്കും ലഭിക്കേണ്ടതും ഇടവക കൂട്ടായ്മയിലൂടെയാണ്. വചനം പ്രഘോഷിക്കപ്പെടുകയും അപ്പം വിഭജിക്കപ്പെടുകയും ചെയ്യുന്ന ഇടവക ദൈവാലയം ഈ കൂട്ടായ്മയെ പ്രതീകാത്മകമായി ആവിഷ്ക്കരിക്കുന്നു. വി. കുർബാന സമൂഹമാണ് (Eucharistic Community) എല്ലാവർക്കും ദൃശ്യവും അനുഭവവേദ്യവുമായ സഭ. അതു നിരന്തരം നവീകരിക്കപ്പെടണം. ഇടവകയിലെ കൂടിവരവുകൾ സ്നേഹവും ഐക്യവും പ്രകടമാക്കണം. അവ പ്രസരിപ്പിക്കുന്ന സമാധാനവും സൗഖ്യാനുഭവവും ഗ്രാമത്തിലും നഗരത്തിലും ദേശം മുഴുവനും നിറയണം . ഇടവക കൂട്ടായ്മയിലൂടെ സുവിശേഷത്തിന്റെ ദീപ്തി സമൂഹത്തിൽ ചൊരിയപ്പെടണം. അപ്പോൾ എല്ലാവരും ദൈവാലയത്തിലേക്കും തദ്വാരാ യേശുവിലേക്കും പിതാവിങ്കലേക്കും നയിക്കപ്പെടും. ഇതത്രേ ഈ സുവിശേഷഭാഗം നൽകുന്ന ഒന്നാമത്തെ ഉൾക്കാഴ്ച.

കുടുംബങ്ങളത്രേ ഒരു വ്യക്തിയുടെ ജീവിതത്തിൽ സഭയെന്ന യാഥാർത്ഥ്യത്തിന്റെ പ്രഥമാനുഭവം. കുടുംബത്തെ ഗാർഹിക സഭയെന്നു വിളിക്കുന്ന ക്രിസ്തീയപാരമ്പര്യവും അതു ആവർത്തിച്ചുറപ്പിച്ചു പറഞ്ഞ രണ്ടാം വത്തിക്കാൻ സൂനഹദോസും ഇതാണു നമ്മോടു പറയുക. മാതാവും, പിതാവും, കുഞ്ഞുങ്ങളും ചേരുന്ന ഗാർഹിക ദൈവാലയത്തിൽ, ഗാർഹികസഭയിലാണ് ഒരു വ്യക്തി ആദ്യമായി ദൈവത്തെ അറിയുക. മാതാപിതാക്കൾ ദൈവത്തോടൊപ്പം സ്രഷ്ടാക്കളാകുന്നു; അവർ കുഞ്ഞുങ്ങൾക്ക് അധ്യാപകരും പുരോഹിതരുമാകുന്നു. വിശ്വാസത്തിന്റെ ഒന്നാമത്തെ പരിശീലനക്കളരിയത്രേ കുടുംബം. ഇതാണോ ഇന്നത്തെ നമ്മുടെ കുടുംബങ്ങളുടെ ചിത്രം? നമ്മുടെ കുടുംബങ്ങളിലെ അന്തരീക്ഷം ക്രിസ്തീയമാണോ ? കുടുംബപ്രാർത്ഥനയും വിശ്വാസബോധവും ഭവനങ്ങളിൽ നടക്കുന്നുണ്ടോ?

നവീകരിക്കപ്പെടേണ്ട കുടുംബസഭയെയാണ് സുവിശേഷഭാഗം രണ്ടാമതായി ഓർമ്മിപ്പിക്കുക. ആധുനികജീവിതസാഹചര്യത്തിൽ കുറ്റം ചുമത്തി പ്രാർത്ഥന ഉപേക്ഷിക്കുന്ന കുടുംബങ്ങൾ ഏറെയാണ്. ടി.വി., കുട്ടികളുടെ ട്യൂഷൻ, ഗൃഹനാഥന്റെ മാറിവരുന്ന ജോലി സമയം, ഷോപ്പിംഗ്, വിരുന്നുകാർ ഇവരുടെയൊക്കെ പേരിൽ കുടുംബപ്രാർത്ഥന ഉപേക്ഷിക്കുന്നവർ വിരളമല്ല. ക്രിസ്തീയഭവനങ്ങളിൽ നിന്നു മറ്റു ഭവനങ്ങൾ ശ്രവിക്കേണ്ട ദൈവവചനവും പ്രാർത്ഥനയും ഗാനങ്ങളും കേൾക്കാതെ വരുന്നു. ഇവയുടെ സ്ഥാനത്ത് മദ്യാസക്തരായ പുരുഷന്മാരുടെയും ജീവിതാകാംക്ഷകൾ നിറഞ്ഞ സ്ത്രീകളുടെയും കലഹങ്ങളും മാതാപിതാക്കളെ ധിക്കരിച്ചു നടക്കുന്ന കുട്ടികളുടെ ആക്രോശങ്ങളുമത്രേ ഇന്നു കേൾക്കുക. ക്രിസ്തീയസാക്ഷ്യം ഇവിടെ വികലമാക്കപ്പെടുന്നു, നഷ്ടപ്പെടുന്നു. 'പ്രാർത്ഥിക്കുന്ന കുടുംബം ഒന്നിച്ചു ജീവിക്കുന്നു' എന്ന വസ്തുത അനുസ്മരിക്കുക. പ്രാർത്ഥനയുടെ അരൂപിയിലേക്ക് കുടുംബങ്ങൾ മടങ്ങേണ്ടിയിരിക്കുന്നു. പ്രാർത്ഥിക്കുന്ന കുടുംബങ്ങൾ യേശുവിന് സാക്ഷ്യം നൽകാൻ കഴിവുറ്റതാകും. അവയിലൂടെ യേശുവിന്റെ സ്നേഹവും സമാധാനവും സാന്ത്വനവും മറ്റു കുടുംബങ്ങൾക്കും അനുഭവിക്കാൻ സാധിക്കും. അവയും യേശുവിലേക്ക്, പിതാവിലേക്ക് എത്തിച്ചേരും.

അപ്പസ്തോലൻ പൗലോസ് കൊറിന്ത്യാക്കാർക്ക് എഴുതിയ ഒന്നാം ലേഖനത്തിൽ നാം വായിക്കുന്നു: " നിങ്ങൾ ദൈവത്തിന്റെ ആലയമാണെന്നും ദൈവാത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾ അറിയുന്നില്ലേ?..... ദൈവത്തിന്റെ ആലയം പരിശുദ്ധമാണ്. ആ ആലയം നിങ്ങൾ തന്നെ" (3:16 -17). "നിങ്ങളിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ ആലയമാണ് നിങ്ങളുടെ ശരീരമെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ....? നിങ്ങളുടെ ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവിൻ (6:19-20). മനുഷ്യനാണ് ദൈവത്തിന്റെ ആലയം. തന്റെ ശരീരത്തിലൂടെ, ജീവിതത്തിലൂടെ ക്രൈസ്തവൻ ദൈവത്തിനു സാക്ഷ്യം നൽകണം. അപ്പസ്തോലൻ പൗലോസ് ക്രൈസ്തവനിൽ കാണേണ്ട പുണ്യങ്ങളെപ്പറ്റി പ്രതിപാദിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്. " ആത്മാവിന്റെ ഫലങ്ങൾ സ്നേഹം, ആനന്ദം, സമാധാനം, ക്ഷമ, ദയ, നന്മ, വിശ്വസ്തത, സൗമ്യത, ആത്മസംയമനം ഇവയാണ്" (ഗലാ.5:22- 23). നാം ധ്യാനിക്കുന്ന സുവിശേഷഭാഗത്തിന്റെ അടിസ്ഥാനത്തിൽ പറയാം നമ്മുടെ വ്യക്തിപരമായ ജീവിതം നവീകരിക്കപ്പെടേണ്ടിയിരിക്കുന്നു. സുവിശേഷഭാഗം നൽകുന്ന മൂന്നാമത്തെ സന്ദേശം ഇതത്രേ. ജീവിതം ക്രിസ്തുവിന്റെ ഉപദേശം അനുസിച്ചുള്ളതാവണം. ക്രൈസ്തവൻ തന്നിലെ ദൈവത്തിന്റെ അരൂപിയുടെ സാന്നിദ്ധ്യത്തിൽ അനുസൃതമായും സാക്ഷ്യം നൽകുന്നതുമായ വിശുദ്ധജീവിതം നയിക്കണം.

വ്യക്തികളും കുടുംബങ്ങളും സഭാകൂട്ടായ്മകളും നിരന്തരം നവീകരിക്കപ്പെടാനുള്ള കൃപയ്ക്കായി നമുക്കു പ്രാർത്ഥിക്കാം. ■

## ആരാധനക്രമം

റവ. ഡോ. കുര്യൻ വാലുപറമ്പിൽ

# വീണ്ടെടുപ്പിന്റെ കൂദാശയും മലങ്കര കത്തോലിക്കാസഭയും

‘ദൈവാരാധനയ്ക്കും കൂദാശകൾക്കും വേണ്ടിയുള്ള വത്തിക്കാൻ കാര്യാലയം’ 2004 മാർച്ച് 25 ന് പുറപ്പെടുവിച്ചിട്ടുള്ള മാർഗ്ഗനിർദ്ദേശകരേഖയാണ് ‘വീണ്ടെടുപ്പിന്റെ കൂദാശ’ (സാക്രമെന്തും റിദെംപ്സിയോണിസ്). “അതിവിശുദ്ധ കുർബാനയുടെ അനുഷ്ഠാനത്തിൽ പാലിക്കേണ്ടതും ഒഴിവാക്കേണ്ടതുമായ ഏതാനം കാര്യങ്ങൾ” എന്നാണ് ഉപതലക്കെട്ട്. അതുതന്നെ വിഷയം കൃത്യമായി സൂചിപ്പിക്കുന്നു. ഈ രേഖയ്ക്ക് മലങ്കര കത്തോലിക്കാ സഭയിൽ ഇപ്പോൾ പ്രസക്തിയുണ്ടോ എന്ന് ചിന്തിക്കേണ്ട സമയം ആഗതമായിക്കഴിഞ്ഞിരിക്കുന്നു.

‘വീണ്ടെടുപ്പിന്റെ കൂദാശ’ എന്ന വത്തിക്കാൻ രേഖയ്ക്ക് മലങ്കര കത്തോലിക്കാ സഭയിൽ പ്രസക്തിയുണ്ടോ എന്നു ചോദിക്കാൻ മതിയായ കാരണമുണ്ടെന്നു കരുതുന്നു. (1) റോമൻ ആരാധനക്രമപാരമ്പര്യം പിന്തുടരുന്ന ലത്തീൻ സഭകളിൽ ആരാധനക്രമ പരിഷ്ക്കരണത്തിന്റെയോ എക്യുമെനിസത്തിന്റെയോ പേരിൽ വിശുദ്ധ കുർബാനാനുഷ്ഠാനത്തിൽ കടന്നുകൂടിയിട്ടുള്ള ദുരുപയോഗങ്ങളെ മുഖ്യമായി മുന്നിൽ കണ്ടുള്ളതാണ് ഇപ്പറയുന്ന വത്തിക്കാൻ രേഖ (നമ്പർ 3). (2) ഈയടുത്ത നാളുകളായി മലങ്കര കത്തോലിക്കാസഭയിൽ ചില ബഹു.അച്ചന്മാർ വിശുദ്ധ കുർബാനയുടെ അനുഷ്ഠാനത്തിൽ ചില്ലറ വിട്ടുകളയലോ കൂട്ടിച്ചേർക്കലോ മാറ്റിവയ്പുകളോ നടത്തുന്നു എന്ന് അറിയാനിടയാകുന്നു. അപൂർവ്വം അവസരങ്ങളിൽ അഭിവന്ദ്യ മെത്രാന്മാരുടെ സാന്നിദ്ധ്യത്തിൽ ചെയ്യുന്നതുകൊണ്ട് സഭയുടെ അനുവാദമായി എന്ന് കരുതുന്നതായും തോന്നുന്നു.

### നിർദ്ദേശകരേഖയുടെ സ്വഭാവവും പ്രാധാന്യവും

വിശുദ്ധ കുർബാന സംബന്ധമായ സുപ്രധാനമായ ഒരു രേഖയാണ് ‘വീണ്ടെടുപ്പിന്റെ കൂദാശ’. വിശുദ്ധ കുർബാനയുടെ ശരിയായ പരികർമ്മത്തിന്റെ നടപടികളെക്കുറിച്ച് കീറിമുറിച്ചുള്ള കുറെ നിർദ്ദേശങ്ങളല്ല അത്. മറിച്ച് ആരാധനാ ദൈവശാസ്ത്രവും ആരാധനക്രമ നിയമങ്ങളും സംബന്ധിച്ചും അവ തമ്മിലുള്ള ബന്ധം സംബന്ധിച്ചും വളരെ ആഴമായ ഉൾക്കാഴ്ചകൾ ഉൾക്കൊള്ളുകയും നൽകുകയും ചെയ്യുന്നുണ്ട്. കൂടാതെ ചർച്ച ചെയ്യുന്ന ഓരോ വിഷയത്തിന്റെയും ദൈവശാസ്ത്രപരവും സഭാ പാരമ്പര്യപരവുമായ ദർശനങ്ങൾ നൽകുകയും ചെയ്യുന്നു.

ദൈവശാസ്ത്രപരവും സഭാ പാരമ്പര്യപരവുമായ ആധികാരികതയുടെ ഒരു തെളിവാണ് പ്രസ്തുത രേഖയ്ക്ക് 295 സൂചികകളുണ്ടെന്ന വസ്തുത. അവ വിശുദ്ധ ഗ്രന്ഥം, പാശ്ചാത്യ ആരാധനാക്രമങ്ങൾ, സഭാ പിതാക്കന്മാരും മല്പാന്മാരും, സുന്നഹദോസുകൾ (വിശേഷിച്ച് തെന്ത്രോസും രണ്ടാം വത്തിക്കാനും), മാർപ്പാപ്പാമാരുടെ പ്രബോധനങ്ങൾ, വത്തിക്കാനിലെ വിവിധ കാര്യാലയങ്ങളുടെ നിർദ്ദേശങ്ങളും മറ്റ് രേഖകളും, കാനൻ നിയമവും വ്യാഖ്യാനങ്ങളും എന്നിങ്ങനെ നീളുന്നു. ആരാധനാ പരികർമ്മം സംബന്ധിച്ച് രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ പ്രമാണിക താൽപര്യങ്ങളുടെയും അതിനു പിന്നാലേ വത്തിക്കാനിലെ വിവിധ കാര്യാലയങ്ങൾ ആരാധനക്രമ പരികർമ്മം സംബന്ധിച്ച് നൽകിയിട്ടുള്ള നിരവധി രേഖകളുടെയും തുടർച്ചയായി ‘വീണ്ടെടുപ്പിന്റെ കൂദാശ’യെ കാണേണ്ടതുണ്ട്. അത് 2003 ൽ പരിശുദ്ധ പിതാവ് പുറപ്പെടുവിച്ച “സഭ വിശുദ്ധ കുർബാനയിൽ നിന്ന്” എന്ന ചാക്രിക ലേഖനത്തിന്റെ അനുബന്ധവുമാണ്. “സഭ വിശുദ്ധ കുർബാനയിൽ നിന്ന്” ഒരു സൈദ്ധാന്തിക ലേഖനമാണ്. അതിന്റെ അനുബന്ധമായ ‘വീണ്ടെടുപ്പിന്റെ കൂദാശ’യിലെ പ്രായോഗിക നിർദ്ദേശക തത്വങ്ങൾ അങ്ങനെതന്നെ കാണണം (നമ്പർ 1-2). ആകെക്കൂടി നോക്കുമ്പോൾ ആരാധനക്രമ ദൈവശാസ്ത്രം സംബന്ധിച്ച് സഭയുടെ പരമോന്നത അധികാരസ്ഥാനത്തു നിന്നു നൽകപ്പെട്ട ഒരു ആധികാരിക രേഖയാണ് “വീണ്ടെടുപ്പിന്റെ കൂദാശ”. അത് ലത്തീൻ കുർബാനയിൽ കടന്നുകൂടിയി

ട്ടുള്ള ദുരുപയോഗങ്ങൾക്ക് അറുതിവരുത്താൻ കത്തോലിക്കാസഭയുടെ പരമാധികാരം വിശ്വാസകാര്യാലയവുമായി സഹകരിച്ച് ഇടപെടുന്നതിന്റെ ഭാഗമാണ്. എന്നിരുന്നാലും, കത്തോലിക്കാസഭയിലെ മറ്റ് സഭകൾക്ക് തങ്ങളുടെ കുർബാനാനുഷ്ഠാനം ശ്രദ്ധിക്കാൻ അവസരമൊരുക്കുന്നു. നിർദ്ദേശങ്ങൾ ലത്തീൻ സഭയ്ക്കുമാത്രമെന്നു പരിമിതപ്പെടുത്തിയിട്ടില്ല.

ഈയടുത്ത കാലത്തായി മലങ്കര കത്തോലിക്കാസഭയിൽ ചിലയിടങ്ങളിൽ വിശുദ്ധ കുർബാന അർപ്പിക്കുമ്പോൾ മലങ്കര കുർബാന ക്രമത്തിൽ ഇല്ലാത്ത പാട്ടുകളും കർമ്മങ്ങളും ചേർക്കുന്നുണ്ട്. അവയിൽ ചിലത് കൂടുതൽ വ്യാപകമാകുകയും ചെയ്യുന്നു. മലങ്കര കത്തോലിക്കാ സഭയിൽ വിശുദ്ധ കുർബാനയുടെ അനുഷ്ഠാനത്തിൽ ഉളവായിട്ടുള്ള പുതിയ പ്രവണതകളുടെ ഉദാഹരണങ്ങളെ 'വീണ്ടെടുപ്പിന്റെ കൂദാശ'യുടെ വെളിച്ചത്തിൽ വിലയിരുത്തുക ആവശ്യവും പ്രസക്തവുമാണ്.

### പുതിയ പ്രവണതയ്ക്ക് ഉദാഹരണങ്ങൾ

വിശേഷാവസരങ്ങളിൽ വിശുദ്ധകുർബാനയുടെ ആരംഭത്തിൽ പലവകകൾ ആഘോഷമായി കാഴ്ചവയ്ക്കുക, കർമ്മി വെള്ളക്കുപ്പായം ധരിക്കാതിരിക്കുക, വിശ്വാസ പ്രമാണത്തിന്റെ സമയം ധൂപകലശം പടിഞ്ഞാറോട്ട് വീശാതിരിക്കുക, വികുർബാനയുടെ ആരംഭത്തിലും അവസാനത്തിലും വികുർബാന നൽകലിന്റെ സമയത്തും മലങ്കര ആരാധനാക്രമത്തിൽ ഇല്ലാത്ത പാട്ടുകൾ പാടുക എന്നിവമാത്രം ഉദാഹരണങ്ങളായി ചൂണ്ടിക്കാട്ടട്ടെ.

### "കാഴ്ചവെയ്പ്പ്"

വിശുദ്ധ കുർബാനയുടെ ആരംഭത്തിൽ കർമ്മി തിരുവസ്ത്രങ്ങൾ അണിഞ്ഞ് മദ്ബഹാവാതിൽക്കൽ നിന്ന് വിശ്വാസികളുടെ പ്രതിനിധികളുടെ കൈകളിൽ നിന്ന് പുഷ്പഫലമൂലാദികളും ബേക്കറി സാധനങ്ങളും അങ്ങനെയൊരു നീണ്ടനിരയുടെ സാധനങ്ങൾ "കാഴ്ച്ചയായി" (പാട്ടിന്റെ അകമ്പടിയോടെ)സ്വീകരിച്ച് ത്രോണോസിലോ അതിനു ചുറ്റുവട്ടത്തോ "കാഴ്ചവയ്ക്കുന്നു." ഇത്തരം "കാഴ്ചവയ്പ്" നല്ലൊരു കാര്യമാണ്. പ്രക്ഷേ, മലങ്കര ആരാധനക്രമത്തിന്റെ ഭാഗമായി വിശുദ്ധ കുർബാനയുടെ ആരംഭത്തിൽ ഇപ്രകാരമൊരു കാഴ്ചവയ്പ് മലങ്കര കത്തോലിക്കാസഭ അനുവദിക്കുകയോ അംഗീകരിക്കുകയോ ചെയ്തിട്ടുള്ളതായി ഇതുവരെ അറിയാൻ സാധിച്ചിട്ടില്ല.

### വെള്ളക്കുപ്പായം

വിശുദ്ധ കുർബാന ആഘോഷമായി അർപ്പിക്കുമ്പോൾപോലും തിരുവസ്ത്രങ്ങളുടെ ഭാഗമായ വെള്ളക്കുപ്പായം ചില വൈദികർ ഉപയോഗിക്കാറില്ല. അങ്ങനെയൊരു ശുശ്രൂഷാവസ്ത്രം ഉണ്ടെന്ന് ചിലയിടങ്ങളിൽ വിശുദ്ധ കുർബാനയ്ക്ക് ശുശ്രൂഷാവസ്ത്രം എടുത്തുവയ്ക്കുന്നവർക്ക് – പ്രത്യേകിച്ച് കുട്ടികൾക്ക് – അറിയില്ലെന്നു വിചാരിക്കുന്നു. ഈ വെള്ളനിലയങ്കിയുടെ ദൈവശാസ്ത്രത്തിന്റെ വിശദാംശങ്ങളിലേക്കു കടക്കുന്നില്ല. ഒരു കൊച്ചുകാര്യം മാത്രം: മാമോദീസായിൽ ലഭിച്ച രാജകീയ പൗരോഹിത്യത്തിന്റെയും മഹത്വ വസ്ത്രത്തിന്റെയും ഭാവിയിൽ ലഭിക്കാനിരിക്കുന്ന മഹത്വപൂർണ്ണതയുടെയും പ്രതീകമാണത്. മാമോദീസായിൽ നിന്നു ലഭിച്ച മഹത്വ വസ്ത്രത്തിന്റെ പൂർത്തീകരണമായാണ് കൗദാശിക പൗരോഹിത്യപദവി അതിന്റെ ഭാഗമായാണല്ലോ വെള്ളനിലയങ്കി നല്കപെടുക. കൂദാശകളർപ്പിക്കുമ്പോൾ കർമ്മി ധരിക്കേണ്ട ശുശ്രൂഷാവസ്ത്രത്തിന്റെ ഭാഗമാണ് വെള്ളക്കുപ്പായം. വൈദികവേഷമെന്നു പൊതുവെ ധരിച്ചുവച്ചിരിക്കുന്ന ളോഹ ചില അവസരങ്ങളിൽ ഉപയോഗിക്കാതിരുന്നാൽ പോലും വെള്ളനിലയങ്കിയായ ശുശ്രൂഷ കുപ്പായവും ഹയ്മിനിയായും നിർബന്ധമായും ധരിക്കണമെന്ന ഈ ഡോക്യുമെന്റ് നിഷ്കർഷിക്കുന്നു.

അതേസമയം കൂദാശാനുഷ്ഠാനത്തിനുള്ള ശുശ്രൂഷാവസ്ത്രങ്ങൾ വേണ്ടാത്തിടത്ത് വൈദികന്മാർ ധരിക്കുന്നത് കാണാറുണ്ട്. ശവസംസ്കാരം, പെരുന്നാൾ റാസ, നൊവേന എന്നിവയ്ക്ക് കാപ്പ ധരിച്ചു കാണുന്നു. ശവസംസ്കാര ശുശ്രൂഷയ്ക്ക് പുറംകുപ്പായവും ഹയ്മിനിയായും മാത്രം മതിയാവുന്നതാണ് എന്ന് 1967 ൽ ഹയരാർക്കിയുടെ അംഗീകാരത്തോടെ പ്രസിദ്ധീകരിച്ചിട്ടുള്ള അനുഷ്ഠാനക്രമം നിർദ്ദേശിക്കുന്നുണ്ട്.

### പടിഞ്ഞാറോട്ട് ധൂപകലശം വീശൽ

വിശുദ്ധ കുർബാനയിൽ ദൈവജനമൊന്നാകെ ഏറ്റവും ആഘോഷമായി പള്ളിയിൽ വിശ്വാസ പ്രമാണം ചൊല്ലുമ്പോൾ ശുശ്രൂഷി ധൂപകലശം പള്ളിയുടെ പടിഞ്ഞാറെ വാതില്ക്കൽ വരെയും അവിടെ നിന്ന് മദ്ബഹായിലേക്കും വീശുക സുറിയാനിസഭകളുടെ അതി പുരാതനമായ ശുശ്രൂഷയാണ്. വിശ്വാസപ്രമാണത്തിന്റെ ഭാഗമായല്ല ധൂപകലശം വീശുന്നത്. സുറിയാനി സഭകൾക്ക് ഓർമ്മവച്ച കാലം മുതൽ ഇപ്പറഞ്ഞ ധൂപകലശംവീശൽ ഉണ്ടെന്നു പറയാം. പാശ്ചാത്യസുറിയാനി സഭാപിതാക്കന്മാർ അതെപ്പറ്റി വ്യാഖ്യാനിച്ചിട്ടുണ്ട്. സുവിശേഷവായനയെ തുടർന്നുള്ള വചന പ്രഘോഷണത്തിനും വിശ്വാസ പ്രമാണത്തിനും ഇടയ്ക്ക് പരസ്യമായ പാപപരിഹാരപ്രദ-മോചന പ്രഖ്യാപന ശുശ്രൂഷയുടെ സമാപ്തിയായി പാപപരിഹാരകനും പാപമോചനവുമായ യേശുക്രിസ്തുവിന്റെ പാപമോചനമാകുന്ന പരിമളം സ്വർഗ്ഗത്തിൽ നിന്ന് ദൈവജനത്തിനു മുഴുവനും പ്രപഞ്ചത്തിനും നൽക്കപ്പെട്ടിട്ടുള്ളതും നൽക്കപ്പെടുന്നതും സൂചിപ്പിക്കുന്നതിനാണ് ധൂപകലം മദ്ബഹായിൽ നിന്ന് പടിഞ്ഞാറേ വാതിൽക്കലേക്ക് വീശുക. ജനത്തിന്റെ അംഗീകാരവും എമ്മാനുവേലിന്റെ നേർക്കുള്ള സന്മനോഭാവവും എല്ലാം സ്വീകരിച്ച് ത്രോണോസിലെത്തിക്കുന്നു. കുറച്ചുകാലം മുമ്പുവരെ ശുശ്രൂഷി ധൂപകലശം തങ്ങളുടെ നേർക്കു വീശുമ്പോൾ അത് ആദരവോടെ സ്വീകരിക്കുന്നതിന്റെ അടയാളങ്ങൾ വിശ്വാസികൾ അനുവർത്തിച്ചിരുന്നു. ■

*(തുടരും)*

## വിചിന്തനം

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

# ആർദ്രത കൊണ്ടുള്ള കഷ്ടനഷ്ടങ്ങൾ

മനുഷ്യമനസ്സിനെ സംബന്ധിക്കുന്ന ഗുണദോഷങ്ങളാണ് ആർദ്രതയും കാഠിന്യവും. ആർദ്രത ഗുണമാണെന്നും കാഠിന്യം ദോഷമാണെന്നും സാമാന്യരൂപേണ പറയാമെങ്കിലും തിരിച്ചുള്ള അനുഭവങ്ങൾ എല്ലാവർക്കും അനേകമുണ്ട്.

ആർദ്രത കാട്ടി കുരുക്കിലായിപ്പോയതുകൊണ്ട് അതു കുറച്ചുവയ്ക്കണമെന്ന പാഠം പഠിക്കാത്തവരില്ല. കാഠിന്യം കാട്ടാനാവാത്തതിന്റെ പേരിൽ മറ്റുള്ളവർ തന്നെ ചൂഷണം ചെയ്യുന്നുവെന്ന തോന്നലുണ്ടായിട്ടുള്ളവരും അനേകമുണ്ട്. ആർദ്രത ഗുണമായും കാഠിന്യം ദോഷമായും അനുഭവത്തിൽ വന്നിട്ടുള്ളതിലേറെ, മറിച്ചുള്ള അനുഭവങ്ങളാണ് മനുഷ്യർക്കുണ്ടാകുന്നതെന്നുപോലും തോന്നിപ്പോകാം. അതിനു കാരണമുണ്ട്.

ആർദ്രതയും കാഠിന്യവും നിരപേക്ഷികമല്ല. ആർദ്രത കാട്ടേണ്ടവരോട് അതു കാട്ടണം. കാഠിന്യമാണ് ഒരുവൻ അർഹിക്കുന്നതെങ്കിൽ അവനോട് അതു തന്നെ കാട്ടണം. മറിച്ച് അവനോട് കാരുണ്യം കാട്ടാൻ പോയാൽ അതിന്റെ പേരിൽ തന്നോട് മറ്റുള്ളവർ പരിഹാസം നിറഞ്ഞ കാരുണ്യം കാട്ടിയെന്നു വരാം. ഇത് ഒരു ന്യായം, ഒരു സമീപനം.

എല്ലാ മനുഷ്യരും കാരുണ്യം അർഹിക്കുന്നവരാണെന്നും കാരുണ്യം കാട്ടുന്നവരെ തിരിഞ്ഞു കുത്തുന്ന തേളിനോടുപോലും കാരുണ്യം തന്നെ കാട്ടണമെന്നുമുള്ളത് മറ്റൊരു സമീപനം. ഈ മഹർഷി ന്യായമനുസരിച്ച് ആർദ്രചിത്തർക്ക് അതിന്റെ പേരിൽ പ്രയാസമുണ്ടായാൽ ആശ്വസിക്കാൻ വകയുണ്ട്. കഠിനചിത്തർ അവരുടെ സ്വഭാവം കാട്ടുന്നതുകൊണ്ട് നാം നമ്മുടെ സ്വഭാവം തിരുത്തണമെന്നില്ല. കഠിനചിത്തരുടെ മാനസാന്തരത്തിന് സുവർണ്ണനിയമമാണ് ഇരുമ്പുനിയമത്തെക്കാൾ നല്ലത്.

ആർദ്രത വളരെയേറെ ചൂഷണം ചെയ്യപ്പെടുന്ന ഇന്നത്തെ ലോകത്തിൽ സ്വന്തം നിലനിൽപ്പിനു വേണ്ടിയെങ്കിലും സാധാരണക്കാരന്റെ കാഠിന്യചിത്തം മാതൃകയാക്കാമോ? ചോദ്യം ന്യായമാണ്. ഉത്തരം ലളിതവും. മാതൃകയാക്കാം.പക്ഷേ അപ്പോൾ നാം സാധാരണക്കാരന്റെ നിലവാരത്തിലേക്ക് തരംതാഴ്ന്നു പോകും. ഋഷിതലം നമുക്ക് അന്യമാകും.

അപ്പോൾപ്പിന്നെ നിലനിൽപ്പോ? അതുണ്ടായിട്ടുവേണ്ടേ ഋഷിയാകാൻ? ആർദ്രചിത്തന് അതിന്റെ പേരിൽ നിലനിൽപ്പ് അപകടത്തിലാവില്ല. നിലനിൽപ്പിന് ആർദ്രത തടസ്സമാണെന്ന തോന്നൽ സാധാരണതയുടെ ആകർഷണം കൊണ്ടു തോന്നുന്നതാണ്. നിലനിൽപ്പ് ഉണ്ടെങ്കിൽ ഉണ്ട്, ഇല്ലെങ്കിൽ ഇല്ല. നിലനിൽക്കുന്നെങ്കിൽ ഈ തലത്തിൽ നിലനിൽക്കണം. അല്ലെങ്കിൽ നിലനിൽപ്പേ വേണ്ടാ എന്ന ഉറപ്പുണ്ടെങ്കിൽ അങ്ങനെ തോന്നില്ല.

എങ്കിലും ഇക്കാര്യത്തിൽ സാധാരണതയിൽ നിന്നും ഋഷിതലത്തിലേക്കുള്ള വളർച്ച കുറെ പ്രയാസം തന്നെയാണ്. ആർദ്രത ബലഹീനതയാണെന്നു തന്നെ ചിലപ്പോൾ തോന്നിപ്പോകും. മറ്റുള്ളവരുടെ പ്രയാസങ്ങൾ കാണുമ്പോൾ അലിയാനും നൊമ്പരപ്പെടാനും, എല്ലാം മറന്ന് സഹായത്തിന് ഒരുമ്പെടാനും തത്രപ്പെടുന്ന ഒരു മനസ്സുമായി ജീവിക്കുവാൻ പ്രയാസം തന്നെയാണ്. അതിന്റെ പേരിൽ കുടുംബാംഗങ്ങളും സ്നേഹിതരുമൊക്കെ കുറ്റം പറയും. വിവേകശൂന്യനെന്ന് മുദ്ര കുത്തും. കുടുംബവും സുഹൃത്വലയവും ഇല്ലാത്ത സന്ന്യാസിയുടെ ആർദ്രതയും സഹജീവിസ്നേഹവും ലോകജീവിതത്തിനു പറ്റുമോ?

നാട്ടിൽ പിടിച്ചുപറിയും അക്രമവുമായി നടന്ന ഒരുവന് കുറെ പണവും കൊടുത്ത് ദൂരെ പേരുദോഷം എത്തിയിട്ടില്ലാത്ത എവിടെങ്കിലും പോയി നല്ലവനായി ജീവിക്കുവാനായി ഒരാൾ അയച്ചു. കൊടുത്ത പണം തീർന്നപ്പോൾ അവൻ തിരിച്ചുവന്ന് അയാളോട് വീണ്ടും പണം ചോദിച്ചു. കൊടുക്കാൻ അമാന്തിച്ചപ്പോൾ കഠാര കൊണ്ടു കുത്തി. ആർദ്രചിത്തന് കിട്ടിയ സമ്മാനം! അയാളുടെ കുടുംബത്തിനുണ്ടായ ചേതം!

തൻകാര്യം നോക്കി ഒഴിഞ്ഞു മാറി നടക്കുന്നവന് ഇത്തരം തിക്താനുഭവങ്ങൾ ഉണ്ടാകില്ല. അതുകൊണ്ട് ഒട്ടുവളരെപ്പേർ ആ സമീപനവും ചിന്താഗതിയും സ്വീകരിക്കുന്നു. ഋഷിമാർഗ്ഗം സ്വീകരിച്ച് ജീവിതസാഹചര്യത്തെ അതനുസരിച്ച് ക്രമീകരിക്കു

ന്ന ആർദ്രചിത്തന് മുമ്പും പിമ്പും നോക്കേണ്ടതില്ല. അതല്ലാത്തവന് ആർദ്രത സ്വാഭാവികമായി വന്നുപോയാൽ ഉണ്ടാകുന്ന കഷ്ടനഷ്ടങ്ങൾ അനവധിയാണ്.

പക്ഷേ, മറ്റുള്ളവരുടെ പ്രയാസങ്ങൾ കണ്ടില്ലെന്നു നടിക്കുകയും തനിക്കതിൽ കാര്യമില്ലെന്നു വിചാരിക്കുകയും ചെയ്യുന്നവന് മനുഷ്യജീവിതത്തിന്റെ ധന്യത ഒട്ടൊക്കെ നഷ്ടമാകുമെന്നതും തീർച്ചയാണ്. അങ്ങനെ ജീവിച്ചിട്ട് എന്തുകാര്യം? ഋഷീതലം തന്നെയാണ് ശരിയായ മനുഷ്യതലം. മാനുഷികതയിലെ ദൈവികത ചോർത്തിക്കളഞ്ഞിട്ട് ജീവിച്ചാൽ മനുഷ്യൻ മനുഷ്യനല്ലാതെ മാറും. അപ്പോൾപ്പിന്നെ എന്തുചെയ്യാൻ?

ഈ സമസ്യയ്ക്ക് ഓരോരുത്തരും അവരവരുടേതായ പൂരണമാണ് നൽകേണ്ടത്.തന്റെ മനുഷ്യത്വത്തെ ഏതു തലത്തിൽ സാർത്ഥകമാക്കണമെന്ന് ഓരോരുത്തരും നിശ്ചയിക്കേണ്ടതുണ്ട്. കുറെയൊക്കെ ആർദ്രത കാട്ടിയും അതിന്റെ സുഖദുഃഖങ്ങൾ അറിഞ്ഞും അതിന്റെ ചുമട് വഹിക്കാവുന്നതിൽ ഏറെയാകുമ്പോൾ അതുമറിഞ്ഞ് തനിക്ക് താങ്ങാവുന്ന നിലയിലേക്ക് ആർദ്രത കുറച്ചും എന്നാൽ കനിവിന്റെ ഉറവ വറ്റിപ്പോകാതെ സൂക്ഷിച്ചും തന്ത്രപരമായ ഒരു ശൈലിമെനഞ്ഞുണ്ടാക്കുകയുമാണ് ഓരോരുത്തരും ചെയ്യേണ്ടത്.

## ഉപകാരസ്മരണ



ഒരു വിശ്വാസി

## കവിത

ജെറിൻ കിഴക്കേക്കര

# ഒരു പ്രാർത്ഥന മാത്രം

നെഞ്ചിലെരിയുന്ന ചിതയണയ്ക്കു നീ
തവ ഹൃദയത്തിൻ സ്നേഹനിണത്താൽ
വഴിയറിയാതെ തേങ്ങുന്നനേരമെൻ
വഴിയായണയണേ പാഥേയമായ് - പൊൻ ചിരാതായി...
ദിശ തെറ്റി നിന്നിൽനിന്നകലുമ്പോഴും
ഓർക്കണേ നാഥ വഴിതെറ്റിയൊരു
കുഞ്ഞാടു ഞാനെന്ന പരമാർത്ഥം
പൊന്നായി കരുതുന്ന ജഗദീശ്വരാ തുണയ്ക്കണേ
മനസ്സിൽ വേദന മുളയ്ക്കുന്ന ചെറു നിമിഷങ്ങളിൽ
മാപ്പ്... മാപ്പു ചോദിച്ചോട്ടെ ഞാൻ സ്നേഹതാത
വാരിപ്പുതച്ചോരാ പൊയ്മുഖങ്ങൾ പേരിൽ
വീണ്ടും കുരിശിച്ചതോർത്തു തേങ്ങുന്നു ഞാനിന്ന്
അനുവദിക്കണേയെന്നെ അനുതപിക്കാൻ
കൃപയേകണേ പൊന്നു താതാ നിൻ
സാന്ത്വന സ്വരത്തിന് കാതോർക്കാൻ
തഴുകിത്തലോടി വിതുമ്പുന്നയെന്റെ കൊച്ചു
മുറിവുകളെല്ലാം മാറ്റണേ നിൻ തിരുമുറിവുകളായി.
നൊമ്പരത്താലെന്നുള്ളം വിങ്ങുമ്പോളണയ്ക്ക
ണേയെന്നെ നിൻതിരു വാത്സല്യക്കനിവൂറും നെഞ്ചകത്തിൽ
ഉറ്റവരുടയോരാരും കനിയാത്ത നേരത്തും നിൻ
കരുണാകടാക്ഷം ചൊരിഞ്ഞീപ്പഥികനാ
മെന്നിൽ ചൊരിയണേ നിൻ ദിവ്യവരങ്ങളെല്ലാം
അനുഗ്രഹിക്കണേ നാഥാ പകയുടെ തിരിയണയ്ക്കാൻ
സ്നേഹത്തിൻ തിരിനാളം തെളിയിക്കാൻ
വിശ്വത്തെയുൾക്കൊള്ളും ഹൃദയം തരണേ ജഗത്ഗുരൂ
തണലായ് താങ്ങായ് തീരട്ടെ ഞാനെൻ സോദരർക്കായ്
ഉപ്പായ് പുളിയായ് ചെറുകടുകുമണിയായ് നിൻ കൃപാവരത്താൽ
കേൾക്കണേ സദ്ഗുരുവേ പഥികനാമീ ഭിക്ഷുവിന്റെ പ്രാർത്ഥന.



## സ്മരണാഞ്ജലി

റവ. ഫാ. ആന്റണി ചെത്തിപ്പുഴ

# ഒരു സഹപ്രവർത്തകന്റെ ഓർമ്മക്കുറിപ്പുകൾ

ഒക്ടോബർ 26-ാം തീയതി ചൊവ്വാഴ്ച രാത്രി പത്തരയ്ക്ക് ഫോണെടുത്തപ്പോൾ വിചാരിച്ചിരുന്നില്ല അതൊരു ദുഃഖവാർത്തയുടെ മണിമുഴക്കമായിരിക്കുമെന്ന്. ഖിന്നനായി എന്തു ചെയ്യണമെന്നറിയാതെയിരുന്നയെന്റെ മനസ്സിലേക്കോടിയെത്തിയത് 'ഒരു മാന്യനായ വൈദികൻ' (a gentile priest) നെ കുറിച്ചുള്ള ഓർമ്മയായിരുന്നു തിളങ്ങുന്ന കണ്ണുകൾ, സദാ പുഞ്ചിരിതുകുന്ന മുഖം, എല്ലാവരെയും സ്നേഹിക്കുവാനും അംഗീകരിക്കാനുമുള്ള ഒരു വലിയ മനസ്സ്, ആരെയും കുറ്റം പറയാത്ത ഒരു പച്ച മനുഷ്യൻ. ദൈവത്തിലുള്ള തന്റെ വിശ്വാസവും സ്നേഹവും വഴി തന്റെ അടുത്തേക്കു വരുന്നവരെയും താൻ കണ്ടു മുട്ടിയവരെയുമൊക്കെ ദൈവ സാന്നിദ്ധ്യത്തിന്റെ നിറഞ്ഞൊഴുകുന്ന വരപ്രസാദത്താൽ സ്പർശിച്ച, അനുഗ്രഹിച്ച ഒരു നല്ല വൈദികൻ.

ടോമിയച്ചൻ എല്ലാവർക്കും വേണ്ടപ്പെട്ടവനാണെന്ന് അന്ത്യശുശ്രൂഷകളിലെ ആ ജനസമുദ്രം സാക്ഷ്യം വഹിച്ചു മാതാപിതാക്കൾ, സഹോദരങ്ങൾ, ബന്ധുക്കൾ, മിത്രങ്ങൾ, തിരുമേനിമാർ, ഇടവക കൂട്ടായ്മകൾ, വൈദികർ, സന്ന്യസ്തർ, വൈദികവിദ്യാർത്ഥികൾ, സന്ന്യാസിനികൾ, നനാജാതി മതസ്ഥർ ഇവരെയെല്ലാം കണ്ണീരിലാഴ്ത്തിക്കൊണ്ടാണ് ആ പുണ്യ പുരുഷൻ കടന്നു പോയത്. അതിഭദ്രാസനത്തിലും മലങ്കര സഭയിലുമെല്ലാം നിറഞ്ഞു നിന്ന സ്നേഹസാന്നിദ്ധ്യം പൊലിഞ്ഞുപോയപ്പോൾ ഇപ്പോഴും വിശ്വസിക്കാൻ പറ്റുന്നില്ല, ടോമിയച്ചൻ ഈ ലോകത്തുനിന്നു വിടപറഞ്ഞുവെന്ന വസ്തുത.

തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിലും മലങ്കര സെമിനാരിയിലും ആലുവ മംഗലപ്പുഴ സെമിനാരിയിലും വൈദിക പരിശീലനം പൂർത്തിയാക്കി 1990 ഡിസംബർ 26-ാം തീയതി ആർച്ചു ബിഷപ്പ് ബനഡിക്ട് മാർഗ്രിഗോറിയോസ് പിതാവിനാൽ വൈദികനായി അഭിഷിക്തനായി. അജപാലനദൗത്യത്തിന്റെ അമൂല്യനിമിഷങ്ങളായിരുന്നു പിന്നീട്. അനേകം ഇടവകകളിൽ വികാരിയായി സേവനമനുഷ്ഠിച്ചുകൊണ്ട് ദൈവജനത്തിന്റെ ആദ്ധ്യാത്മിക പുരോഗതിക്കായി തന്നെത്തന്നെ അർപ്പിച്ചു. കൂടാതെ മൈനർ സെമിനാരി വൈസ്റെക്ടർ, മിസിയോളജിക്കൽ സെന്ററിന്റെ ഡയറക്ടർ, മേജർ സെമിനാരി പ്രൊഫസർ, ആദ്ധ്യാത്മിക പിതാവ് എന്നീ നിലകളിൽ അദ്ദേഹം സേവനമനഷ്ഠിച്ചിട്ടുണ്ട് എന്ന് ഏവരും നന്ദിയോടെ സ്മരിക്കുന്നു. ബാംഗ്ലൂർ സെന്റ് പീറ്റേഴ്സ് സെമിനാരിയിൽ ആദ്ധ്യാത്മിക ശാസ്ത്രത്തിൽ എം.ടിച്ച്



ബിരുദമെടുത്ത അച്ചൻ അല്മായർക്കും സിസ്റ്റേഴ്സിനും വേണ്ടിയുള്ള പഠന കേന്ദ്രത്തിനായി തന്റെ സാന്നിദ്ധ്യവും കഴിവും അദ്ദേഹം വിനിയോഗിച്ചു.

മലങ്കര സെമിനാരിയിലെ അച്ചന്റെ ജീവിതം എല്ലാവർക്കും ഒരു മാതൃകയായിരുന്നു. അത് ചാപ്പലിലായാലും ഭക്ഷണ മുറിയിലായാലും കോർട്ടിലായാലും അച്ചൻ എല്ലാവർക്കും സ്വീകാര്യനായിരുന്നു. കൊച്ചു കൊച്ചു തമാശകളിലൂടെ ചിരിച്ചും ചിന്തിപ്പിച്ചും അനേകർക്ക് ജീവിതയാത്രയിൽ പാഥേയമായും അന്ധകാരത്തിലുഴലുന്നവർക്കൊരു കൊച്ചു ദീപമായും അച്ചൻ പറന്നുയരുകയായിരുന്നു ഈ ബഥനിക്കുന്നിലൂടെ. ബൗദ്ധികതയുടെ തിരക്കിൽ ജീവിച്ചിരുന്ന വൈദികാർത്ഥികൾക്ക് ഹൃദയതലത്തിൽ ദൈവത്തെ അനുഭവിപ്പിക്കാനുതകുന്നതായിരുന്നു അച്ചന്റെ സ്പരിച്ചൽ കോൺഫറൻസ് എന്ന് അദ്ദേഹത്തെ ആദ്ധ്യാത്മിക പിതാവായി തെരഞ്ഞെടുത്തവർ നെഞ്ചിൽ കൈവച്ചു പറയുമ്പോൾ ഞങ്ങൾക്കച്ചനെക്കുറിച്ചഭിമാനമാണ്. ഇന്ന് ഞങ്ങൾ വിതുമ്പുകയാണ്, ഒന്നു വിളിച്ചാലോടിയെത്തുന്ന ഒരു നല്ല സുഹൃത്തിനെ, അച്ചനെ ഞങ്ങൾക്ക് നഷ്ടപ്പെട്ടതിൽ. ഏൽപ്പിക്കുന്ന ജോലികളൊക്കെ ഉത്തരവാദിത്തപൂർവ്വം നിർവ്വഹിക്കണമെന്ന് ഞങ്ങളെയോർമ്മിപ്പിക്കുന്ന ഒരു പക്വമതിയായിരുന്നുവദ്ദേഹം.

ടോമിയച്ചന്റെ സ്നേഹ ജീവിതത്തിനു പിന്നിൽ ഒരു സഹനത്തിന്റെ നിറമുണ്ട്. സഹനത്തിന്റെ തീജ്വാലയിൽ ഉരുകിയൊലിച്ച് അതിന്റെ മാറ്റ് സ്വന്തം ജീവിതത്തിൽ പരാതികൂടാതെ സ്വീകരിക്കാൻ തുറവിയുള്ള ഒരാചാര്യനായിരുന്നു ടോമിയച്ചൻ. സഹനത്തിന്റെ വേദനകളൊന്നും തന്റെ മുഖത്ത് പ്രതിഫലിപ്പിക്കാതെ അതിലും സന്തോഷം കണ്ടെത്തുന്ന അച്ചന്റെ മുഖം ആർക്കും മറക്കാൻ സാധിക്കും. "ഞാൻ സ്നേഹിക്കുന്നവർക്കും എന്നെ സ്നേഹിക്കുന്നവരുമൊക്കെ ഒത്തിരി സഹനം അനുഭവിക്കുന്നുണ്ടെ"ന്നൊരിക്കൽ അച്ചൻ പറഞ്ഞെങ്കിലും അവയെല്ലാം വരാനിരിക്കുന്ന ഏതോ പുണ്യങ്ങൾക്കുള്ള വഴിത്തിരിവാണെന്നു പറയുന്ന അച്ചൻ എന്റെ ദുഃഖങ്ങൾ മറക്കാൻ എന്നെ സഹായിക്കുന്ന തോഴനായിരുന്നു.

ടോമിയച്ചൻ ദൈവം തനിക്കു ദാനമായി നൽകിയ ജീവിതം അതിന്റെ സമൃദ്ധിയിൽ ജീവിച്ച് നിത്യജീവിതത്തിലേക്ക് പോയിക്കഴിഞ്ഞു. നമുക്കച്ചന്റെ സ്മരണകളിൽ ജീവിച്ചച്ചനെ സ്നേഹിക്കാം. അച്ചനുവേണ്ടി പ്രാർത്ഥിക്കാം. ഞങ്ങളുടെ ടോമിയച്ചാ, സന്തോഷകരമായ മണിയറയിൽ അങ്ങയെ ഞങ്ങൾക്കു കാണാൻ ദൈവമിടയാക്കട്ടെ. ഈറനണിയുന്ന മിഴികളോടെ ഈ ഓർമ്മക്കുറിപ്പു കൂടി, ശ്രേഷ്ഠാ സഹജാ പോവുക ശാന്ത്യാ...... ■

## പള്ളിക്കഥകൾ

വർഗ്ഗീസ് സാമുവൽ

# ഡ്യൂപ്പില്ലാതെ

**പി**ള്ളാർക്കെന്നെ ഒരു മൈൻഡുമില്ല. മിഠായി കൊടുത്തു നോക്കി. എന്നിട്ടും മൈൻഡില്ല. കുട്ടീം കോലും കളിച്ചുനോക്കി. ഒട്ടും മൈൻഡില്ല. ധ്യാനഗുരുവിന്റെ അരികിൽ ഞാൻ ചെന്നു, " ഗുരുവേ എനിക്കൊരു വെയ്റ്റില്ല". വെയ്റ്റുനോക്കുവാൻ വെയ്റ്റുള്ളവനുമായി കൂട്ടുണ്ടാക്കണം. പുറത്തിറങ്ങി വെയ്റ്റുള്ളവരെ ഞാൻ ഓർത്തു. ജിംനേഷ്യം നടത്തുന്ന മംഗോള്യ വർക്കി, കരാട്ടെക്കാരൻ പക്കിസിൽപ്പ്, ബാൻഡൂതുന്ന പോത്തു ജോസ്. ജിംനേഷ്യത്തിൽ ഞാൻ ചെന്നു. മംഗോളി പറഞ്ഞു, "അച്ചൻ പറഞ്ഞതല്ലേ..... അച്ചനു വെയ്റ്റുണ്ടാക്കുന്ന രീതിയിലെ പരിപാടി നടത്തൂ. അച്ചൻ ഇരിക്കണം". വെയ്റ്റ് ലിഫ്റ്റെടുക്കുന്ന സാധനം കൊണ്ടുവന്നിട്ടു ഞാനൊരുവശത്തിരുന്നപ്പോൾ മറുവശം പൊങ്ങി സാധനമെന്റെ മണ്ടയ്ക്കുവീണു. ഒളിമ്പിക്സിൽ ബീഹാറുകാരൻ വെയ്റ്റെടുത്തതുപോലെ ഞാൻ വെയ്റ്റുവീണ് മണ്ണിൽ പുതഞ്ഞുപോയി. ഞായറാഴ്ച പള്ളിയിൽ ചെന്ന ഞാൻ അത്ഭുതത്താൽ അസ്ത്രപ്രജ്ഞനായിപ്പോയി. മംഗോളി ജോർജ്ജും കുറെ തടിയൻമാരുമൊക്കെ എണ്ണയും കുഴമ്പുമിട്ട് പിള്ളാരുടെ മുന്നിൽ കിടന്നു ചാടുന്നു. തവളച്ചാട്ടംപോലെ മസിലുകൾ നെഞ്ചിൽ ചാടിക്കുന്നു. പിള്ളാർ കയ്യടിക്കുന്നു. ചാടിച്ചെന്ന് ഞാനും എണ്ണയും കുഴമ്പുമൊക്കെയിട്ട് മംഗോളിയുടെ കൂടെച്ചാടി. പിള്ളാരു കയ്യടിക്കുകയാണ്. എനിക്കു വെയ്റ്റുണ്ടാകുകയാണ്. ഒരു മണിക്കൂർ പ്രകടനത്തിനുശേഷം ഞാൻ മേടയിൽ വന്നു കുർബാനചൊല്ലാതെ കിടന്നുറങ്ങി. അതിനു മുമ്പായി മംഗോളി ജോർജ്ജിന് എന്റെ ഒരു മാസത്തെ ശമ്പളം കൂലിയിനത്തിൽ കൊടുത്തു. പക്കിസിൽപ്പിനെ ഞാൻ തുടർന്നുവന്ന ദിവസമായ തിങ്കളാഴ്ച പോയിക്കണ്ടു. ഞായറാഴ്ചയിൽ ഹിയാ കൂയ്.... എന്നു കേട്ടാണ് ഞാൻ പള്ളിയിലേക്കു ചെന്നത്. പക്കിസിൽപ്പ് എന്നെ തറയിൽ കിടത്തി നെഞ്ചിൽ ഇഷ്ടിക നിരത്തി ദൂരത്തേക്കുമാറി. അടിച്ചുപൊട്ടിക്കുവാനുള്ള പരിപാടിയാണ്. പക്കി ഓടിവന്നപ്പോഴേക്കും വേളാങ്കണ്ണിമാതാവിനെ വിളിച്ചോണ്ട് ഞാൻ കട്ടേം കളഞ്ഞിട്ട് ഓടിയതുകൊണ്ട് എന്റെ ശവമടക്കു നടന്നില്ല. പിള്ളാരൊക്കെ ഭയങ്കര കയ്യടി. എനിക്കു വെയ്റ്റുകൂടുകയാണ്. പരിപാടിത്തിരക്കുമൂലം കുർബാനചൊല്ലിയില്ല. മൂന്നാമത്തെ ഞായറാഴ്ച പരിപാടിക്കായി ഞാൻ ബാൻഡൂതുന്ന പോത്തുജോസിനെ കണ്ടു. പോത്തുജോസിന്റെ വിദഗ്ധോപദേശമനുസരിച്ച് ഞാനും ബാൻഡുവായിച്ചു പഠിച്ചു. ഞാനും പോത്തും ഗ്രൂപ്പും ബ്രിട്ടീഷ് വേഷമാക്കയിട്ട് ബാൻഡൂതിക്കൊണ്ട് പള്ളിയിൽ ചെന്നു. പിള്ളാരൊക്കെ ഭയങ്കര ഡാൻസ്. എനിക്കു ഭയങ്കര വെയ്റ്റ്. ഊത്തു കഴിഞ്ഞ് ഞാൻ മേടയിൽ വന്നു. കുർബാന ചൊല്ലാതെ കിടന്നുറങ്ങുകയാണ്. ഉറക്കത്തിൽ എന്നെ ആരോ എടുത്ത് റോഡിൽകൊണ്ടുപോയി ഇടുന്നതായി തോന്നി. ഞെട്ടിയുണർന്നു. തോന്നലല്ല, യാഥാർത്ഥ്യമാണ്. ആളുകൾ എന്നെ റോഡിൽകൊണ്ടുപോയി ഇട്ടിരിക്കുകയാണ്. കുർബാന ചൊല്ലുന്ന അച്ചനുവേണ്ടിയാണീ മേട. അല്ലാതെ ബാൻഡൂത്തുകാരനു വേണ്ടിയല്ല. കണ്ണുതുറന്ന ഞാൻ ധ്യാനഗുരുവിനെ കണ്ടു. ഗുരു വിവരങ്ങളറിഞ്ഞ് ചിരിച്ചു. പുരോഹിതനു മുമ്പിൽ ഏറ്റവും വെയ്റ്റുള്ളത് ദൈവത്തിനാണ്. അല്ലാതെ കരാട്ടേക്കാരനല്ല, ഞാനതാണ് പറഞ്ഞത്.... ഞാനതിൽ പിന്നെ ധ്യാനഗുരുവിനെ കാണാൻ പോയിട്ടില്ല. ■

## അഭിനന്ദനങ്ങൾ



ക്രൈസ്തവകാഹളം മാസികയുടെ പത്രാധിപസമിതി അംഗമായ പ്രൊഫ. എബ്രഹാം ജോസഫ് കേരള സർവ്വകലാശാലയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റ് നേടി. കനേഡിയൻ നാടകകൃത്തായ ജോർജ്ജ് റീഗയുടെ രചനകളിലെ സാംസ്കാരികസംഘർഷങ്ങൾ എന്നതായിരുന്നു ഗവേഷണ വിഷയം. സർവ്വകലാശാല ഇംഗ്ലീഷ് വകുപ്പ് മേധാവി ഡോ. എ. ജമീലാ ബീഗത്തിന്റെ മേൽനോട്ടത്തിലായിരുന്നു ഗവേഷണം. കഴിഞ്ഞ 20 വർഷമായി മാർ ഈവാനിയോസ് കോളേജിൽ ഇംഗ്ലീഷ് അധ്യാപകനായ ഡോ. എബ്രഹാം ജോസഫ് വിവിധ ചാനലുകളിലെ വിദ്യാഭ്യാസപരിപാടികൾക്കും ക്വിസ് പ്രോഗ്രാമിനും നേതൃത്വം നൽകുന്നു. യുവർ ടൈം സ്റ്റാർട്സ് നൗ എന്ന ഗ്രന്ഥത്തിന്റെ കർത്താവുകൂടിയായ ഡോ. എബ്രഹാം ജോസഫ് കഴിഞ്ഞ അഞ്ചു വർഷമായി കാഹളം മാസികയിൽ കാര്യവിചാരം എന്ന പംക്തി കൈകാര്യം ചെയ്യുന്നു. ഡോ. എബ്രഹാം ജോസഫിന് കാഹളം കുടുംബത്തിന്റെ അഭിനന്ദനങ്ങൾ.

## കണ്ണുള്ളവർ കാണട്ടെ കാതുള്ളവർ കേൾക്കട്ടെ

റവ. ഫാ. ജോസ് വെട്ടിക്കാട്ട്

# തെണ്ടിയാലും

ഒരു സ്ഥലത്ത് ധ്യാനം കഴിഞ്ഞ് ഞാൻ നിർബന്ധിച്ചതുകൊണ്ടു രാത്രിതന്നെ ബഹു. വികാരിയച്ചൻ കുറെ ദൂരെയുള്ള പട്ടണത്തിലെ ബസ് സ്റ്റാൻഡിൽ എന്നെക്കൊണ്ടു വിട്ടു. നേരം പതിനൊന്നരമണി. ആ സമയത്തു തന്നെ അവിടെ നിന്നും ബസു കിട്ടുമായിരുന്നെങ്കിലും തുടർന്നുള്ള കണക്ഷൻ ബസ് കിട്ടണമെങ്കിൽ നേരം പുലർച്ചയാകണം. അതുകൊണ്ടു പന്ത്രണ്ടരയ്ക്കുള്ള ബസിനു കൂപ്പണെടുത്ത് പ്ലാറ്റുഫോമിൽ കൂടി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതിനിടയിൽ മുമ്പിൽ നീണ്ട ഒരു കൈ. ധർമ്മക്കാരനാണ്. മുടിയും താടിയും നീണ്ടുകിടക്കുന്നു. തോളിൽ എന്തൊക്കെയോ കുത്തിനിറച്ച സഞ്ചി. പാതിരാത്രീലും തെണ്ടലു നിർത്താറായില്ലേന്നു ചോദിക്കണമെന്നു തോന്നിയെങ്കിലും വേറൊന്നാണു ചോദിച്ചത്.

"ഇപ്പമീ പൈസാ കിട്ടിയിട്ടെന്തു ചെയ്യാനാ?"

"വിശന്നിട്ടാ"

"വാ"

ഞാൻ വിളിച്ചു. എന്നിട്ടു നടന്നു. അയാൾ മടിച്ചുനിന്നതുകൊണ്ട് വീണ്ടും വിളിച്ചു. അയാൾ കൂടെ വന്നു. കോഫീ ഹൗസ് അടച്ചിരുന്നില്ല. അവിടെക്കയറി. ഞാനത്താഴം കഴിച്ചിരുന്നതുകൊണ്ട് ഒരു കാപ്പിക്കു മാത്രം പറഞ്ഞു. കൂടെവന്ന ധർമ്മക്കാരന് പൊറോട്ടായും മീൻകറിയും ഓർഡർ ചെയ്തു. ഞാനെന്തിനിങ്ങനെ ചെയ്യുന്നു എന്നു സംശയിച്ചായിരിക്കാം അയാൾ ഒന്നും മിണ്ടാതെ എന്റെ മുഖത്തേയ്ക്കിടയ്ക്കിടയ്ക്കു നോക്കിയിട്ടു കുനിഞ്ഞിരുന്നു തിന്നു. ഒരു പ്ലേറ്റു തീർന്നപ്പോൾ രണ്ടാമതൊരു സെറ്റും കൂടി ഓർഡർ ചെയ്തു. അതും കഴിച്ചു തീരാറായപ്പോൾ അയാൾ എന്റെ മുഖത്തേയ്ക്കു നോക്കിപ്പറഞ്ഞു:

"മതി"

കൗണ്ടറിൽ പണം കൊടുത്തു കഴിഞ്ഞു നോക്കുമ്പോൾ ആളിനെ കണ്ടില്ല. പുറത്തുവന്നപ്പോൾ ആളു കാത്തു നില്പുണ്ട്.

"എവിടെപ്പോകാനാ" മടിച്ചുമടിച്ചയാളു ചോദിച്ചു.

"കുറച്ചു വടക്കോട്ടാ. എന്താ ഇത്രയും വൈകിയിട്ടും അത്താഴം കഴിക്കാത്തത്".

"ഉറങ്ങിപ്പോയി."

"വീടെവിടെയാ?"

അയാൾ മറുപടി പറഞ്ഞില്ല.

"ഉറങ്ങിപ്പോയെന്നു പറഞ്ഞതു കൊണ്ടു ചോദിച്ചതാ."

"മേമ്പാലത്തിനുകീഴെ കിടന്നാ ഉറങ്ങാറ്. കൈയ്യിലിരുന്ന കാശു കൊണ്ട് രാവിലെ ഇഡ്ഡലി തിന്നു. പിന്നെ ശ്വാസം മുട്ടലുകാരണം കിടന്നുപോയി. പിന്നെ ഉറങ്ങിപ്പോയി. നേരം വൈകിയിട്ടാ ഉണർന്നത്. ആ സമയത്തിറങ്ങിയാൽ പോലീസുകാരുടെ അടിയും ലാത്തികൊണ്ടുള്ള കുത്തും കിട്ടും. പതിനൊന്നുമണിയായാൽ പിന്നെ പോലീസുകാരു കുറവാ. അതുകൊണ്ടാവിശപ്പു സഹിക്കാഞ്ഞിട്ട് ഇപ്പം ഇറങ്ങിയത്"

"ഇനിയിപ്പം എന്നാ പരിപാടി?"

"പോയിക്കിടന്നുറങ്ങും."

"നാളെ?"

"ഓ..."

ആ 'ഓ' യിൽ എന്തൊക്കെയോ ഒത്തിരി അയാൾ ഒതുക്കി എന്നു തീർച്ച.

അയാൾ പോകാൻ തിരിഞ്ഞപ്പോൾ ഞാൻ പറഞ്ഞു.

"അലഞ്ഞു തിരിയാതെ സമാധാനത്തിൽ കിടക്കാൻ ഒരു സ്ഥലത്തു കൊണ്ടുചെന്നാക്കിയാൽ നിങ്ങൾ നില്ക്കാമോ?"

"ഇല്ല."

"ഞാൻ കാര്യമായിട്ടു പറഞ്ഞതാ, ഭിക്ഷയെടുക്കണ്ടാ, ഭക്ഷണവും, മരുന്നും, കിടപ്പാടവും കിട്ടും"

"വേണ്ട സാറെ, അതിലൊക്കെ സമാധാനം ഇതുതന്നെയാ."

എനിക്ക് എന്തോ തോന്നി.

"അതെന്താ?"

"എന്റെയിഷ്ടം മാത്രം നോക്കിയാൽ മതിയല്ലോ. ആരും എന്നോടൊന്നും നിർബന്ധിക്കാൻ വരത്തില്ലല്ലോ. വല്ലപ്പോഴും പോലീസിന്റെ തല്ലു കൊണ്ടാലും ആരുടേയും മുമ്പിൽ കുനിഞ്ഞു കൊടുക്കണ്ടല്ലോ?"

വല്ലാത്ത ഫിലോസഫി, തെണ്ടുന്നതിലാണ് അന്തസ്സെന്ന്!

"രാവിലത്തെ കടുംകാപ്പിക്ക് 2 രൂപ കൂടെയിരിക്കട്ടെ" ഞാൻ രണ്ടു രൂപത്തുട്ടു നീട്ടി. ഒരു മടിയും കൂടാതെ അയാളതു വാങ്ങി.

"എനിക്കീ സുഖമൊക്കെ മതിസാറെ. വലിവു കാരണം പണിയെടുക്കാൻ വയ്യ. പറ്റുന്ന കാലമത്രയും ഇങ്ങനെ കൈനീട്ടും. പട്ടിണിയാണേലും പറ്റുന്ന ഈ പണിയെടുത്തു ജീവിക്കും. സാറുദ്ദേശിക്കുന്നപോലെ വല്യവിഷമമൊന്നും എനിക്കില്ല. എന്നെങ്കിലും ചാകണമല്ലോ. അതുവരെ എങ്ങനെയെങ്കിലും തെണ്ടും"

യാത്രപോലും പറയാതെ അയാൾ നടന്നപ്പോൾ ഇതുപോലെ തെണ്ടുന്ന പലരേയും വല്ല സങ്കേതത്തിലുമാക്കാൻ ശ്രമിച്ചപ്പോഴൊക്കെ അവരുടെ പ്രതികരണം ഇതുപോലെ തന്നെയായിരുന്നല്ലോ എന്നോർത്തു. തെണ്ടിയിട്ടായാലും സ്വന്തം കാലിൽ നില്ക്കുക. ആരുടെയും വരുതിയിലല്ലാതെ സ്വന്തം ഇഷ്ടം മാത്രം നോക്കുക!! ■

ഡാനിയേൽ പൂവണ്ണത്തിൽ

# പിറക്കാത്ത പൂക്കാലങ്ങളെയോർത്ത്



ഒരിക്കലും പ്രതീക്ഷിക്കാത്ത ഒരിടത്തുനിന്ന്, നിനച്ചിരിക്കാത്ത ഒരു നേരത്ത് ഏറ്റുവാങ്ങേണ്ടിവന്ന ഒരാഘാതത്തിന്റെ നൊമ്പരവും അതുണർത്തിവിട്ട അടക്കാനാവാത്ത വിദ്വേഷങ്ങളുടെ കനലുമായി കുമ്പസാരക്കൂട്ടിലേക്കണയുന്ന ഒരാൾ. ഇത്രനേരവും ഒതുക്കിവച്ച വിഷാദമേഘങ്ങൾ. ഒരുപാടു സങ്കീർത്തനങ്ങൾ മൗനമായേറ്റുവാങ്ങിയ കമ്പിയഴികൾക്ക് പിന്നിൽ മിഴിനീർമഴയായി പെയ്തിറങ്ങുമ്പോൾ.....

“പൊറുക്കാനാവുന്നില്ല...... അത്രയ്ക്കു സ്നേഹിച്ചും വിശ്വസിച്ചും പോയിട്ടുണ്ട്......” കുമ്പസാരക്കൂട്ടിലെ കാഷായധാരിക്കപ്പോൾ ഒരു ത്രികാലജ്ഞാനിയുടെ മുഖമായിരുന്നു നിത്യതയുടെ മറുതീരങ്ങളിലെവിടെയോ മനസ്സിനെ പ്രതിഷ്ഠിച്ച്, ഏതോ കനിവിന്റെ സുകൃതംപോലെ അദ്ദേഹം പറഞ്ഞുതുടങ്ങി, “ഇനി മുതൽ നീ പ്രാർത്ഥിക്കേണ്ടത് കൃപകളെ തിരിച്ചറിയാനുതകുന്ന കാഴ്ചയുടെ അഭിഷേകത്തിനുവേണ്ടിയാണു കുഞ്ഞേ..... ജീവിതം വച്ചു വിളമ്പിത്തരുന്ന എല്ലാറ്റിനും പിന്നിൽ മറഞ്ഞിരിക്കുന്നയാൾ ദൈവമാണെന്നു വെളിപ്പെട്ടുകിട്ടാനുള്ള സുകൃതങ്ങൾക്കുവേണ്ടി.......

ദൈവമൊരാളെ കൂടുതൽ കൃപകൾകൊണ്ട് നിറയ്ക്കാൻ നിനയ്ക്കുമ്പോൾ ആദ്യം ചെയ്യുന്ന കർമ്മമെന്താണെന്ന് നീ അറിയണം. അയാളെ പരമാവധി വേദനിപ്പിക്കാൻ കഴിയുന്ന മറ്റൊരാളെ കണ്ടെത്തുക. പിന്നെയവനെ മുറിപ്പെടുത്താനുതകുന്ന ഏറ്റവും തീവ്രമായ വാക്കിന്റെ ആയുധങ്ങളുമായി അവനുനേരെ അയയ്ക്കുക. പക്ഷെ, വിവേകം നഷ്ടപ്പെട്ട മനുഷ്യരൊക്കെ തോറ്റുപോവുകയാണീ മത്സരവേദികളിൽ. അവരിൽ അവസാനമായി ഇപ്പോൾ നീയും.......

ഈ നിമിഷം വരെയുള്ള നിന്റെ ജീവിതം കൊണ്ടു നീ തീർത്ത അഹന്തയുടെ ചില്ലുകൊട്ടാരങ്ങൾ തകർത്തെറിഞ്ഞവരൊക്കെ ശത്രുക്കളാണെന്നു വിചാരിച്ചതെന്തിന്? ഒക്കെ ദൈവദൂതൻമാരായിരുന്നു. തേജസിന്റെ കൂടാരങ്ങൾ തുറന്ന് സ്വർഗ്ഗം നിനക്കുനേരെ അയച്ചുതന്നവർ...... പോവുക സമാധാനത്തോടെ.....”

കുമ്പസാരക്കൂടുവിട്ടിറങ്ങുമ്പോൾ നക്ഷത്രസമ്പന്നമായ ഒരാകാശ ശാന്തിയുണ്ടായിരുന്നു അവന്റെ നെഞ്ചിൽ..... കണ്ണീരിന്റെ ജോർദ്ദാനിലെ അവന്റെ പാപക്ഷാളനം......

വിമർശങ്ങളെയും കുറ്റാരോപണങ്ങളെയും വിശ്വാസവഞ്ചനകളെയുമൊക്കെ വിശാലമായ ഒരു ക്യാൻവാസിൽ നോക്കിക്കാണാൻ കഴിഞ്ഞിരുന്നെങ്കിലെന്ന് കൊതിക്കുന്നുണ്ടീ ദിനങ്ങളിൽ. എന്നിട്ടും ക്ലാസ്മുറികൾ പഠിപ്പിച്ചുതന്നതൊക്കെ പരീക്ഷാഹാളിലെത്തുമ്പോൾ മറന്നുപോവുകയാണു ഞാൻ. രോമം കത്രിക്കുന്നവന്റെ മുമ്പിൽ പെണ്ണാടുപോലെ മൗനമായി നിന്ന ക്രിസ്തുവിന്റേതിനെക്കാൾ എനിക്കു ചേരുന്നത് രാജസേവകനെ വാളെടുത്ത് വെട്ടുന്ന പത്രോസിന്റെ മുഖമാണ്. ഏതാനും മണിക്കൂറുകൾക്കുള്ളിൽ പീലാത്തോസിന്റെ പ്രത്തോറിയത്തിനു മുമ്പിൽവച്ച് ഒരൽപ്പം തീച്ചൂടിന്റെ സുഖത്തിനുവേണ്ടി ഞാനുമവനെ മൂന്നാവർത്തി തള്ളിപ്പറയും......

തനിക്കുനേരെ വരുന്ന ചീമുട്ടയേറുകൾക്കു മുമ്പിൽ ഒരാൾക്ക് രണ്ട് സാദ്ധ്യതകൾ. ഒന്നുകിൽ കരിങ്കല്ലാവാം അല്ലെങ്കിൽ മണ്ണാവാം. കല്ലിൽതട്ടി ഈ ചീമുട്ട കല്ലിനെയും പരിസരത്തെയും ഒരുപോലെ ദുഷിപ്പിക്കുന്നു. മണ്ണാവട്ടെ എല്ലാം ഉള്ളിലേക്കേറ്റുവാങ്ങുന്നു. കണ്ണീരിന്റെ ഒരു പാതിരാവിൽ അതിനുമേൽ കൃപയുടെ മഴപെയ്യുന്നു. ധ്യാനമനനങ്ങളുടെ ഏതാനും ദിനരാത്രങ്ങൾക്കൊടുവിൽ അത് മെല്ലെ വിരളമായി മാറുകയും, വേരുകൾ അത് വലിച്ചെടുത്ത് ആഹാരമാക്കുകയും....... ഒടുവിലീച്ചെടിയിൽ ഒരു സുന്ദരമായ പൂവ് വിടരുകയാണ്....... പിന്നെ ദൈവം മനുഷ്യനെ തേടിവരുന്ന പുലർക്കാലങ്ങളിൽ ദൈവത്തിന്റെ വെള്ളയങ്കിയിൽ നിന്നു ഉതിർന്നുവീഴുന്ന ഹിമകണങ്ങൾ ഈ പുഷ്പത്തിന്റെ കവിളിൽ ഒരു നനുത്ത മുത്തമിടുകയും......

തൂക്കപ്പെട്ട ക്രൂശിതരൂപത്തിനു മുമ്പിൽ, കത്തിച്ചുവെച്ച മെഴുകുതിരി നാളങ്ങൾക്കുമുമ്പിൽ, ഇനി നാം മുട്ടുകുത്തിപ്രാർത്ഥിക്കേണ്ടത് ഇത്തരം പൂക്കാലങ്ങൾക്കുവേണ്ടിയാണ്. ■

KL/TV (N) 284/2003 - 2005 **CHRISTAVAKAHALAM** **Price Rs. 10/-** NOVEMBER - 2004 R.N. 921



Published by the Director, Communication Media, Metropolitan Eparchy of Trivandrum
Typesetting & Printing at St. Mary's Offset and Letterpress Printers, Pattom. Phone: 2446116, 2443374